# രണ്ടു സാഹിത്യനായകന്മാർ




സാഹിത്യകുശലൻ ഏ. ഡി. ഹരിശർമ്മ,
M. R. A. S.

# രണ്ടു
# സാഹിത്യനായകന്മാർ




സാഹിത്യകുശലൻ ഏ. ഡി. ഹരിശർമ്മ,
M. R. A. S.

ഏഴാംപതിപ്പ്

കോപ്പി ആയിരം

1954 ഫെബ്രുവരി

വില രണ്ടുറുപ്പിക.

ഒന്നാംപതിപ്പ് 1112
രണ്ടാംപതിപ്പ് 1116
മൂന്നാംപതിപ്പ് 1120
നാലാംപതിപ്പ് 1123 മേടം
അഞ്ചാംപതിപ്പ് 1123 കർക്കടകം
ആറാംപതിപ്പ് 1124 കർക്കടകം
ഏഴാംപതിപ്പ് 1129 മകരം

അച്ചടി:

"വിജ്ഞാനപോഷിണി" പ്രസ്സ്, കൊല്ലം.

# വിഷയാനുക്രമണിക


| നം | | പേജ് |
|---|---|---|
| | മൂന്നാം പതിപ്പിന്റെ മുഖവുരകൾ | |
| | അവതാരിക | |
| | ടി. സി. കല്യാണിഅമ്മ | |
| | രണ്ട് അഭിപ്രായങ്ങൾ | |
| | i പി. ശങ്കരൻനമ്പ്യാർ എം. എ. | |
| | ii കപ്പൂർ ജനാർദ്ദനൻ | |
| | ആരംഭം | 1 |
| | ജീവചരിത്രസംക്ഷേപം | 7 |
| | i കേരളവർമ്മ | 9 |
| | ii രാജരാജവർമ്മ | 40 |
| | സാഹിത്യചരിത്രം | 65 |
| | ഗദ്യത്തിന്റെ വളർച്ച | 74 |
| | പദ്യസാഹിത്യം | 92 |
| | ശാസ്ത്രഗ്രന്ഥങ്ങൾ | 122 |
| | പ്രോത്സാഹനം | 138 |
| | പലവക | 148 |
| | i തർക്കം | 148 |
| | ii വ്യാഖ്യാനം | 155 |
| | iii വായനയെപ്പറ്റി | 158 |
| | ദ്വിതീയാക്ഷരപ്രാസം | 161 |
| | താരതമ്യപഠനം | 185 |
| | സംസ്കൃതകൃതികൾ | 201 |
| | സംസ്കൃതശ്ലോകങ്ങളുടെ സാരാർത്ഥം | 222 |

# കുറിപ്പ്

139-ാംപേജിലെ ആദ്യത്തെ മൂന്നുവരി താഴെ ചേർത്തവിധം തിരുത്തി വായിപ്പാനപേക്ഷ.

‘ഏതു കൃതിയും നിരൂപകദൃഷ്ട്യാ വായിക്കയും അതോടുകൂടിത്തന്നെ ഗുണദോഷങ്ങളെ വിചിക്കുകയും ചെയ്യുന്ന ഒരാൾക്ക്, എപ്പോഴും ഗ്രകർത്താവിന് അനുകൂലങ്ങളല്ലം”

ഒന്നാംപതിപ്പിന്റെ

# മുഖവുര



ആധുനികഭാഷാസാഹിത്യസൗധത്തിന്റെ അടിത്തറ യുറപ്പിച്ച കേരളകാളിദാസന്റേയും കേരളപാണിനിയു ായ് ം ജീവചരിത്രങ്ങളടങ്ങിയ ഒരു കൃതി സഹൃദയസമക്ഷം വ ിപ്പിക്കുമ്പോൾ, അതിന്ന് ഒരു മുഖവുരയുടെ ആവശ്യ മുണ്ടെന്ന് എനിക്ക തോന്നുന്നില്ല.

സരസവും, എന്നാൽ ഉജ്ജ്വലവും മർമ്മസ്പൃക്കുമായ താരികയെഴുതി, മാതൃനിർവ്വിശേഷമായ വാത്സല്യ ോടുകൂടി, എന്റെ ഈ സാഹിത്യപരിശ്രമസന്താനത്തെ ിക്കുവാനും അതിനെ സഹൃദയസമക്ഷം അവതരിപ്പി ലോകരുമായി പരിചയപ്പെടുത്തുവാനും കരുണ തോ യ സാഹിത്യസഖി ടി. സി. കല്യാണിഅമ്മ എം. ആർ. എസ്സ്. അവർകളുടെ നേരെ ഞാൻ അത്യന്തം ജ്ഞനായിരിക്കുന്നു.

ഗ്രന്ഥകർത്താ.

രണ്ടാം പതിപ്പിന്റെ

# മുഖവുര

പറയത്തക്ക ഭേദഗതികളൊന്നുംകൂടാതെയാണ്
രണ്ടാംപതിപ്പു പുറത്തുവരുന്നതു്. ആധുനികഭാഷാ
ത്യസൗധത്തിന്റെ അടിത്തറ കെട്ടിയുറപ്പിച്ച രണ്ടു
ത്യനായകന്മാരുടെ ജീവചരിത്രങ്ങളടങ്ങിയ ഈ കൃ
കേരളീയരുടെ ഇടയിൽ ഹൃദയംഗമമായ സ്വാഗതം ന
ച്ചതിൽ ഒട്ടും അത്ഭുതപ്പെടാനില്ല. എങ്കിലും, ഇ
ഇത്രവേഗം ഒരു പുതിയ പതിപ്പിന്റെ ആവശ്യം
വിച്ച സഹൃദയരുടെ നേരെ എനിക്കുള്ള കൃത
ഇവിടെ രേഖപ്പെടുത്തിക്കൊള്ളുന്നു.

മദ്രാസ്സിലെയും തിരുവിതാംകൂറിലെയും സർവ്വക
ലക്കാർ ഈ പുസ്തകത്തെ വേണ്ടപോലെ ആദരിച്ചു
ഞാൻ അത്യന്തം കൃതജ്ഞനാണ്.

വിലയേറിയ അഭിപ്രായങ്ങളെഴുതി എന്നെ പ്രോ
ത്സാഹിപ്പിച്ച വിമർശകന്മാരും എനിക്കു വലിയ ഉപക
രം ചെയ്തിട്ടുള്ളതു്. രണ്ടു മാന്യന്മാരുടെ അഭിപ്രായ
ഇതിൽ ഉദ്ധരിച്ചിട്ടുണ്ടു്.

ഗ്രന്ഥകർത്താ

## ഏഴാം പതിപ്പിന്റെ

# മുഖവുര

പത്തുപതിനാറു കൊല്ലത്തിനകം ഒരു 'ജീവചരിത്രഗ്രന്ഥ'ത്തിനു് ഏഴു പതിപ്പുകൾ വേണ്ടിവരിക എന്നുള്ളതു് മലയാളഭാഷയെ സംബന്ധിച്ചിടത്തോളം ഒരു വലിയ നേട്ടംതന്നെയാണു്. ഞാൻ പല ജീവചരിത്രങ്ങളും എഴുതിയിട്ടുണ്ടെങ്കിലും, പ്രസ്തുത കൃതിയെ സംബന്ധിച്ചു് എനിക്കു തോന്നിയിട്ടുള്ള അസാധാരണമായ മമത അകാരണമായിട്ടുണ്ടായതല്ലെന്നു് ഇതു തെളിയിക്കുന്നുണ്ടെന്നാണു് എന്റെ വിശ്വാസം.

മദ്രാസ്, തിരുവിതാംകൂർ എന്നീ സർവ്വകലാശാലകൾക്കു പുറമേ, അണ്ണാമല യൂണിവേഴ്സിറ്റി, ബനാറസ്സ് ഹിന്ദുവിശ്വവിദ്യാലയം എന്നീ കലാലയങ്ങളും ദക്ഷിണഭാരതഹിന്ദിപ്രചാരസഭക്കാരും "രണ്ടു സാഹിത്യനായകന്മാ"രെ വേണ്ടപോലെ മാനിച്ചുകാണുന്നതിൽ എനിക്കു് അതിരറ്റ ചാരിതാർത്ഥ്യം തോന്നുന്നു.

ഇപ്പോഴത്തെ പതിപ്പിൽ ചില സ്നേഹിതന്മാരുടെ പ്രേരണയനുസരിച്ചു്, "താരതമ്യപഠനം" എന്ന പുതിയ ഒരദ്ധ്യായം കൂടുതലായി ചേർത്തിട്ടുണ്ടു്.

ഗ്രന്ഥകർത്താ.

# അവതാരിക

വിദ്വാൻ ഏ. ഡി. ഹരിശർമ്മ എം. ആർ. ഏ. എസ്സ്. അവർകൾ എഴുതിയ "രണ്ടു സാഹിത്യനായകന്മാർ" എന്ന ഈ ഗ്രന്ഥത്തിന് ഒരു അവതാരികയുടെ ആവശ്യമുണ്ടെന്ന് എനിക്കു തോന്നുന്നില്ല. ഗ്രന്ഥകർത്താവോ ഗ്രന്ഥത്തിലെ പ്രതിപാദ്യവിഷയമോ സഹൃദയലോകത്തിൽ അപ്രസിദ്ധമോ അപരിചിതമോ ആയിരിക്കുന്ന ഘട്ടങ്ങളിലാണ് സാധാരണമായി ഗ്രന്ഥങ്ങളെ അവതരിപ്പിക്കേണ്ട ആവശ്യം നേരിടുക. ഇവിടെയാകട്ടെ, ചരിത്രനായകന്മാർ കേരളീയരായ വായനക്കാർക്ക് അജ്ഞാതരല്ല. അന്വർത്ഥനാമാക്കളായ കേരളകാളിദാസന്റെയും കേരളപാണിനിയുടെയും ഏതെങ്കിലും ഗ്രന്ഥങ്ങളുമായി പരിചയപ്പെട്ടിട്ടില്ലാത്തവരായി അക്ഷരജ്ഞാനമുള്ള മലയാളികളുടെ ഇടയിൽ ആരെയെങ്കിലും കാണുമോയെന്നു സംശയിക്കേണ്ടിയിരിക്കുന്നു. മലയാളസാഹിത്യത്തിന്റെ ഒരു പരിവർത്തനഘട്ടത്തിൽ അതിനെ സൽപഥത്തിലേയ്ക്കു മാർഗ്ഗനിർദ്ദേശംചെയ്യുന്നതിന് അവതരിച്ച രണ്ട് അനുഗൃഹീതപുരുഷന്മാരാണ് ആ അമ്മാവനും അനന്തരവനും. താരുണ്യകോമളമായ ഇന്നത്തെ ഗദ്യശൈലിക്കു ബീജാവാപം ചെയ്യുന്നതിലും, അതിനു ജലസേചനം ചെയ്യുന്നതിലും ആ സാഹിത്യനായകന്മാർ ചെയ്തിട്ടുള്ള സേവനങ്ങൾ കൈരളിയുള്ളിടത്തോളം കാലം വിസ്മരിക്കപ്പെടുന്നതല്ല. വ്യാകരണം, അലങ്കാരം, വൃത്തം മുതലായവയെ വിവരിക്കുന്ന ശാസ്ത്രീയഗ്രന്ഥങ്ങൾ

ഭാഷയും പ്രദാനംചെയ്യുന്നതിൽ ഏ. ആർ. തിരുമേനി ചെയ്ത അത്ഭുതപൂൎവ്വമായ യത്നം സൎവ്വഥാലും ശ്ലാഘിക്കപ്പെട്ടുന്നതാണ്. ചുരുക്കിപ്പറഞ്ഞാൽ, ഗൈൎവ്വാണീമണ്ഡലത്തിൽ കാളിദാസനും പാണിനിക്കുമുള്ള അത്യുന്നതമായ സ്ഥാനം മലയാളത്തിൽ ഈ രണ്ടുപേൎക്കുമുണ്ടെന്നുള്ള പരമാൎത്ഥം സഹൃദയലോകത്തിനു ബോദ്ധ്യപ്പെട്ടതിന്റെ ഫലമായിട്ടാണ് കേരളകാളിദാസനെന്നും കേരളപാണിനിയെന്നുമുള്ള ബഹുമാന്യസംജ്ഞകൾ ഈ പണ്ഡിതകേസരികൾക്കു നല്കപ്പെട്ടിട്ടുള്ളത്.

ഈ ഗ്രന്ഥത്തിന്റെ കൎത്താവായ ശ്രീമാൻ ഹരിശൎമ്മയെ ഞാൻ കേരളീയൎക്ക് അല്പംപോലും പരിചയപ്പെടുത്തേണ്ടതായിട്ടില്ല. സമസ്തകേരളസാഹിത്യപരിഷത്തിന്റെ പ്രധാന പ്രവൎത്തകന്മാരിൽ ഒരാളായ അദ്ദേഹത്തിന്റെ സാഹിത്യസേവനം ഇതിന് എത്രയോ മുമ്പുതന്നെ സഹൃദയന്മാരുടെ സവിശേഷമായ പ്രശംസയ്ക്കു പാത്രീഭവിച്ചുകഴിഞ്ഞിട്ടുണ്ട്. ജീവചരിത്രങ്ങൾ രചിക്കുന്നതിന് അദ്ദേഹത്തിനുള്ള പാടവം അന്യാദൃശംതന്നെയാണ്. ഒറ്റവിൽ കുഞ്ഞുകൃഷ്ണമേനോൻ, പന്തളത്തുതമ്പുരാൻ, ഭാരതീയകന്യകകൾ മുതലായ ജീവചരിത്രഗ്രന്ഥങ്ങളും, പതിനഞ്ചോളം കേരളീയസാഹിത്യകാരന്മാരുടെ ജീവചരിത്രസംക്ഷേപങ്ങളടങ്ങിയ 'സാഹിത്യപ്രണയികൾ' എന്ന ഗ്രന്ഥപരമ്പരയും ഈ വിഷയത്തിൽ അദ്ദേഹത്തിനുള്ള വൈദഗ്ദ്ധ്യത്തിനു ഉത്തമോദാഹരണങ്ങളാണ്.

ഈ ഗ്രന്ഥത്തിൽ കേരളവൎമ്മവലിയകോയിത്തമ്പുരാൻ, ഏ. ആർ. രാജരാജവൎമ്മകോയിത്തമ്പുരാൻ എന്നീ സാഹി

ത്യനായകന്മാരുടെ ജീവചരിത്രവും സാഹിത്യസേവനവും പത്തദ്ധ്യായങ്ങളിലായി ഗ്രന്ഥകാരൻ പ്രതിപാദിച്ചിരിക്കുന്നു. അദ്ധ്യായങ്ങളെ തരംതിരിക്കുന്നതിൽ തന്നെ ഗ്രന്ഥകർത്താവു വളരെ ഔചിത്യം ദീക്ഷിച്ചിട്ടുണ്ടു്. ചരിത്രനായകന്മാരുടെ ഓരോ സേവനത്തെയും പ്രതിപാദിക്കുന്നതിനു മുമ്പു്, ആ വിഷയത്തിൽ മലയാളത്തിൽ അന്നുവരെ ഉണ്ടായിട്ടുള്ള സമ്പാദ്യം എത്രമാത്രമാണെന്നു പരിശോധിക്കുന്നതിനും അവരുടെ സേവനംമൂലം സാഹിത്യത്തിനുണ്ടായിട്ടുള്ള അഭിവൃദ്ധി എത്രമാത്രമെന്നു വിശദീകരിക്കുന്നതിനും ശ്രീമാൻ ശർമ്മ ചെയ്തിട്ടുള്ള ശ്രമം അത്യന്തം പ്രശംസനീയമായിരിക്കുന്നു. ദ്വിതീയാക്ഷരപ്രാസവാദത്തെപ്പററിയുള്ള അദ്ധ്യായം പ്രത്യേകം ശ്രദ്ധേയമത്രേ. അക്കാലത്തു നടന്ന ധർമ്മയുദ്ധത്തിന്റെ ചരിത്രമെന്ന നിലയിൽ മാത്രമല്ല, സാഹിത്യവ്യവസായത്തിനു പുറപ്പെടുന്ന യുവജനങ്ങൾക്കു പ്രാസവിഷയത്തിൽ ഒരു വഴികാട്ടി എന്ന നിലയിലും അതു പ്രയോജകീഭവിക്കുന്നുണ്ടു്. 'ഒരു ചരിത്രകൃത്തിനു' അത്യന്താപേക്ഷിതമായ നിഷ്പക്ഷമനോഭാവത്തിൽനിന്നു ഗ്രന്ഥകാരൻ അല്പംപോലും വ്യതിചലിച്ചിട്ടില്ലെന്നുള്ളതിനു ഈ പുസ്തകത്തിന്റെ ഓരോ പുറവും സാക്ഷ്യംവഹിക്കുന്നു. ചരിത്രനായകന്മാരുടെ മേന്മകളേയും മാഹാത്മ്യങ്ങളേയും വർണ്ണിക്കുന്നതോടുകൂടി അവരുടെ ന്യൂനതകളെ ചൂണ്ടിക്കാണിക്കുന്നതിനും ഗ്രന്ഥകാരനെ പ്രേരിപ്പിക്കുന്നതു് ഈ മനോഭാവമാകുന്നു.

ജീവചരിത്രഗ്രന്ഥങ്ങൾക്കു സാഹിത്യത്തിലുള്ള സ്ഥാനം അദ്വിതീയമാണു്; സാഹിത്യനായകന്മാരുടെ ജീവചരിത്രമാകട്ടെ, അതാതു ഭാഷകളുടെ നട്ടെല്ലാകുന്നു. കേരളീയ

സാഹിത്യകാരന്മാരിൽ പലരുടേയും ജീവചരിത്രം നമുക്കിന്നു് അജ്ഞാതമായിട്ടാണിരിക്കുന്നതു്. ഈ ന്യൂനതയെ പരിഹരിക്കുന്നതിനുള്ള ഗ്രന്ഥകർത്താവിന്റെ ശ്രമം സഹൃദയന്മാരുടെ ശ്ലാഘയ്ക്കു പാത്രീഭവിക്കുമെന്നാണു് എന്റെ വിശ്വാസം. അതു മാത്രമല്ല അമേരിക്കൻ മഹാകവി ലോംഗ്ഫെല്ലോ പറയുന്നതുപോലെ,

"ഭൂമിയിൽ ശ്രേഷ്ഠരായുള്ളവരുടെ ചരിതം
ചിന്തചെയ്യുകിൽ കാണാം
നാമേ നമ്മാംക്കളെയുയർത്തുന്നതിനു കഴിവതാ-
ണെന്നുമീലോകവാസം
തീരുമ്പൊളിങ്ങു പിമ്പു നിജസമയമതാ-
യുള്ള പന്ഥാവുതന്നിൽ
ചാർത്തി പാദചിഹ്നങ്ങളെ വടിവൊടു ചേ-
ർക്കുവതാണെന്നുമാകാം."

മലയാളസാഹിത്യത്തിലെ മഹാജ്യോതിസ്സുകളായ ഈ രണ്ടു സാഹിത്യനായകന്മാരുടെ ചരിത്രം ഭാഷാഭിമാനികളുടെ സശ്രദ്ധമായ പഠനത്തിനു വിഷയമാകേണ്ടതാണു്. ശ്രീമാൻ ശർമ്മ ഇനിയും ഇത്തരത്തിലുള്ള ഉൽകൃഷ്ടഗ്രന്ഥങ്ങൾ നിർമ്മിച്ചു കൈരളിയെ അനുഗ്രഹിക്കുമാറാകട്ടെ.

സാഹിത്യസഖി ടി. സി. കല്യാണിഅമ്മ
എം. ആർ. ഏ. എസ്സ്.

# രണ്ടു് അഭിപ്രായങ്ങൾ

## I

കൈരളീഭക്തന്മാർ കൃതജ്ഞതാഭിമാനങ്ങളോടുകൂടി എല്ലാക്കാലത്തും അനുസ്മരിച്ചാരാധിക്കേണ്ടുന്ന രണ്ടു പുണ്യശ്ലോകന്മാരുടെ മാതൃകാചരിത്രങ്ങളെ "ഒരു ചരടിലിണക്കിക്കോർത്തു"കൊണ്ടു്, ഹൃദയംഗമമായ രീതിയിൽ പ്രകാശിപ്പിക്കുന്ന ഒരൊന്നാന്തരം 'ഗദ്യകാവ്യ'മാണു് ഈ നിരൂപണത്തിനു വിഷയീഭവിച്ചിട്ടുള്ള ഗ്രന്ഥമെന്നു് ആദ്യംതന്നെ ചാരിതാർത്ഥ്യത്തോടെ പ്രസ്താവിച്ചുകൊള്ളട്ടെ.

അടുത്തകാലത്തു്, വിശിഷ്യ തിരുവിതാംകൂറിൽ, കൈരളിക്കുണ്ടായിട്ടുള്ള അഭൂതപൂർവ്വമായ വികാസത്തിനു മുഖ്യകാരണഭൂതന്മാർ, പരേതന്മാരായ കേരളവർമ്മ വലിയ കോയിത്തമ്പുരാൻ തിരുമനസ്സുകൊണ്ടും, പ്രൊഫസ്സർ ഏ. ആർ. രാജരാജവർമ്മകോയിത്തമ്പുരാൻ തിരുമനസ്സുകൊണ്ടുമാണെന്നുള്ളതു സർവ്വവിദിതവും നിർവ്വിവാദവുമാണല്ലോ. വിദ്വാൻ ഏ. ഡി. ഹരിശർമ്മ അവർകൾ തന്റെ "രണ്ടു സാഹിത്യനായകന്മാർ" എന്ന നൂതനപ്രസിദ്ധീകരണത്തിൽ, അവരുടെ ജീവചരിത്രങ്ങളെ വിശദീകരിക്കുകയും, സ്വഭാവവിശേഷങ്ങളെ വിവരിക്കുകയും, നായകാഭിഖ്യയ്ക്കുള്ള യോഗ്യതയെ സയുക്തികം സ്ഥാപിക്കുകയും ചെയ്തിട്ടുള്ളതു കൂടാതെ, സംസ്കൃതത്തിലും മലയാളത്തിലും ഗദ്യപദ്യമിശ്രശാഖകളിൽ അവർ സ്വതന്ത്രമായും വിവർത്തനരൂപമായും നിർമ്മിച്ചിട്ടുള്ള വിവിധകൃതികളെക്കുറിച്ചു സമഗ്രമായി വിമർശിച്ചു്, അവയ്ക്കു ഭാഷയിലുള്ള സ്ഥാനമെന്തെന്നു വ്യക്തമാക്കുകയും ചെയ്തിരിക്കുന്നു. ചരിത്രനായകന്മാർ തമ്മിൽ മാതുലഭാഗിനേയബന്ധത്തിനു പുറമെ ഗുരുശിഷ്യബന്ധവുംകൂടി ഉണ്ടായിരുന്നതു ഭാഷയുടെ വളർച്ച

യ്ക്കു് ഏതെല്ലാം പ്രകാരത്തിൽ അനുഗ്രഹമായിപ്പരിണമിച്ചു
എന്നും, സാഹിത്യവിഷയകമായി രണ്ടുപേരും മുറുകെപ്പി
ടിച്ചിരുന്ന സിദ്ധാന്തവിശേഷങ്ങൾ ഏതെല്ലാംവശങ്ങളിൽ
പരസ്പരം യോജിച്ചും വിയോജിച്ചും വ്യാപരിച്ചിരുന്നു
എന്നും, തൽഫലമായി അവരുടെ കൃതികൾക്കു് എന്തെല്ലാം
രൂപഭേദങ്ങൾ സംഭവിച്ചു എന്നും മററുമുള്ള സംഗതികളെ
നിസ്പൃഹമായും നിഷ്പക്ഷമായും ശ്രീമാൻ ഹരിശർമ്മ നിരൂ
പണംചെയ്തിട്ടുണ്ടു്. രണ്ടു സാഹിത്യനായകന്മാരുടെ ജീവി
തചരിത്രമാണു് ഗ്രന്ഥത്തിലെ പ്രതിപാദ്യവിഷയമെന്നിരി
ക്കിലും, അവരുടെ കാലത്തെ ഭാഷാലോകത്തിലെ സ്ഥിതി
ഗതികളെക്കുറിച്ചു സാമാന്യം വിസ്തരിച്ചുതന്നെ ഗ്രന്ഥ
കർത്താവു പ്രസംഗവശാൽ ഉപപാദിച്ചിട്ടുണ്ടു്. ആ സന്ദ
ർഭങ്ങളിൽ ആദ്ദേഹം പ്രദർശിപ്പിച്ചിരിക്കുന്ന അഭിനന്ദനീയ
മായ സാഹിത്യരസികത്വവും, നിർമ്മത്സരബുദ്ധിയും, വിവേ
ചനകുശലതയും, ഗ്രന്ഥത്തിന്റെ ഭാഷാചരിത്രവിഷയ
കമായ പ്രാധാന്യത്തെ അനിഷേധ്യമായ വിധത്തിൽ വർദ്ധി
പ്പിച്ചിട്ടുമുണ്ടു്. ശ്രീമാൻ ഹരിശർമ്മയുടെ ഭാഷാമർമ്മജ്ഞ
തയെ ഉദാഹരിക്കുന്നതിനു സ്ഥാലീപുലാകന്യായേന ചില
ഭാഗങ്ങൾ താഴെ ചേർക്കുന്നു:—

“ചുരുക്കിപ്പറഞ്ഞാൽ അമ്മാവന്റെ അഭിജ്ഞാനശാകുന്തളം പോലെതന്നെ മരുമകന്റെ മലയാളശാകുന്തളവും ഗുണദോഷസമ്മിശ്രമായിത്തന്നെയാണിരിക്കുന്നതു്. ഒന്നിൽ സംസ്കൃതം അധികം ഭ്രമിപ്പിച്ചുവെങ്കിൽ, മറേറതിൽ മലയാളത്തിൽ വേണ്ടതിലധികം ഭ്രമിച്ചുപോയി എന്നുമാത്രമേ വ്യത്യാസമുള്ളു.” (പേജ് 115)

* * *

“ശാകുന്തളം നാടകം പലരും തർജ്ജമചെയ്തിട്ടുണ്ടു്. പൊതുവേ പറയുകയാണെങ്കിൽ ശബ്ദാർത്ഥങ്ങളുടെ സമഞ്ജസമായ സമ്മേളനവിഷയത്തിൽ അവരിലാർക്കുംതന്നെ വലിയകോയിത്തമ്പുരാനെ കവച്ചുവെയ്ക്കാൻ സാധിച്ചിട്ടുണ്ടെന്നു തോന്നുന്നില്ല.”

(പേജ് 96)

* * *

ടുക്കുന്നപക്ഷം, അതു വായനക്കാരുടെനേരെ കാണിക്കുന്ന
ഒരു വഞ്ചനയായിരിക്കും" എന്നു ശ്രീമാൻ ശർമ്മതന്നെ
അന്യത്ര പ്രസ്താവനംചെയ്തിട്ടുള്ളതു് ഇവിടെ പ്രത്യേകം
സ്മർത്തവ്യമത്രെ.

ഉദാഹരണാർത്ഥം അവിടവിടെ ഉദ്ധരിച്ചുചേർത്തിട്ടുള്ള
ശ്ലോകങ്ങൾ കുറെക്കൂടി അവധാനപൂർവ്വം തിരഞ്ഞെടുത്തിരു
ന്നെങ്കിൽ, വൈചിത്ര്യം കൂടുതലുണ്ടാകുമായിരുന്നു എന്നുമാത്രം
ഒരു സൂചന നല്കേണ്ടിയിരിക്കുന്നു

ചരിത്രനായകന്മാർക്കു നിസർഗ്ഗസിദ്ധമായിരുന്ന ധിഷ
ണാവൈശിഷ്ട്യം പരിതഃസ്ഥിതികളുടെ പ്രസാദത്താൽ
എത്രപ്രകാരത്തിൽ വളർന്നുതെളിഞ്ഞു എന്നതാണല്ലോ ചരി
ത്രത്തിന്റെ മർമ്മം. ആയതു് ശ്രീമാൻ ഹരിശർമ്മ വേണ്ടതു
പോലെ സ്പഷ്ടമാക്കീട്ടുണ്ടു്. ആ ഏടുകളിലെ ഒരു ഭാഗം
പ്രത്യേകിച്ചും ഹൃദയസ്പൃക്കായി തോന്നുന്നതുകൊണ്ടു്
താഴെ എടുത്തുചേർക്കുന്നു:—

> "ഞങ്ങളുടെ അറിവിനെ മറ്റുള്ളവർക്കുകൂടി പ്രയോജനകരമായ
> വിധം വിനിയോഗിക്കുന്നതിനു് അനുകൂലമായ പരിതഃസ്ഥിതി
> കൾ ലഭിക്കാതെ എത്ര വിദ്വാന്മാർ ഘടദീപങ്ങളെപ്പോലെ
> [illegible] എരിഞ്ഞണഞ്ഞുപോകുന്നു! ന്യായമായി കിട്ടി
> ക്കുന്ന പ്രോത്സാഹനം സിദ്ധിക്കാത്തതിനാൽ ഗുണാശനരായി
> ത്തീർന്ന എത്രയെത്ര യോഗ്യന്മാരാണു്, വെറും യന്ത്രപ്പാവകളെ
> പ്പോലെ നാമമാത്രമായി ജോലിചെയ്തു്, തങ്ങളുടെ വിജ്ഞാന
> സമ്പാദനത്തെ ആർക്കെങ്കിലും ഉപയോഗപ്രദമാക്കിത്തീർക്കാൻ
> അവസരം കിട്ടാതെ, ജീവിതത്തെ അവസാനിപ്പിക്കുന്നതു്!!"
>
> (പേജ് 53)

മനസ്സിരുത്തി വിഷയവിശകലനംചെയ്തു്, ആശയ
ങ്ങളെ മണ്ഡൂകപ്ലുതരീതിയിൽ പ്രസ്താവിക്കാതെ പ്രക്രമാ
നുസാരേണ അണിനിരത്തി ആസൂത്രണം തയാറാക്കിയതിനു
ശേഷം മാത്രം പ്രബന്ധമെഴുതുവാൻ തുടങ്ങുന്നതായാൽ,
പ്രതിപാദനത്തിന്റെ ഗതി എത്ര അപ്രതിഹതവും അനു

സ്വതന്ത്രവും ആകർഷകവുമായിരിക്കണമെന്ന പ്രസ്തുത ഗ്രന്ഥത്തിൽ ശ്രീമാൻ ഹരിശർമ്മ പ്രത്യക്ഷമാക്കിയിരിക്കുന്നു. പ്രസാദവും ലാളിത്യവും സ്വാരസ്യവും വഴിഞ്ഞൊഴുകുന്ന ഗദ്യമെഴുതുന്നതിൽ വിദ്വാൻ ഹരിശർമ്മയ്ക്കുള്ള നൈപുണ്യം സഹൃദയലോകത്തിനു ഇതിനുമുമ്പുതന്നെ സുപരിചിതമാണല്ലോ; അതും പ്രസ്തുത ഗ്രന്ഥത്തിൽ പതിന്മടങ്ങു തെളിവോടുകൂടി പ്രശോഭിക്കുന്നതിനെന്നുള്ളതിനു, ഗ്രന്ഥം ആരംഭംമുതൽ അവസാനംവരെ ധാരമുറിയാതെ വായിച്ചുതീർക്കുവാൻ അനുവാചകനുണ്ടാകുന്ന ഔത്സുക്യാതിരേകംതന്നെ മതിയായ തെളിവാകുന്നു.

ആകപ്പാടെ ഈ പുസ്തകം ഇതന്നെ ഇരിപ്പിൽ ഒരു വട്ടം പാരായണംചെയ്തുകഴിഞ്ഞപ്പോൾ ഉള്ളിൽ തോന്നിയ അഭിപ്രായം താഴെക്കാണുന്ന രൂപത്തിലാണു നിർഗ്ഗളിക്കയുണ്ടായതു്:—

സാരസ്യസാരനിധി കേരളരാജരാജ-
സ്ഫാരപ്രശസ്തിമണിമുദ്രിതലേഖയിലൂടെ
സൈ്വരം സ്ഫുരിച്ചു ഹരിശർമ്മബുധപ്രസംഗോ-
ദാരപ്രബന്ധവിബുധാപഗയുല്ലസിപ്പൂ.

വെള്ളിപ്പളുങ്കണികണക്കമലാമലമായ്ത്താ-
ന്നുള്ളിൽക്കിടപ്പതു വെളിക്കു തെളിച്ചുകാട്ടി,
തള്ളിച്ചയാർന്നൊരതി നവഗദ്യനദ്യാം
തുള്ളിക്കളിച്ചു അചിരം സുചിരം മനം മേ.

സാഹിത്യവീരചരിതം വിഷയം; കളങ്ക-
രാഹിത്യമാത്മക വിളഞ്ഞു തെളിഞ്ഞ ഭാഷ;
സൗഹിത്യചാരുതരരീതി; രസപ്രവാഹാ-
വാഹിപ്രബന്ധം; ഇതിനെന്തിനി വേണ്ടു മേലും!

പ്രിൻസിപ്പാൾ പി. ശങ്കരൻനമ്പ്യാർ, എം. എ.

# II

ഓരോ കാലത്തു് ഓരോ അവസ്ഥാന്തരത്തിൽ ജനങ്ങൾക്കുണ്ടാകുന്ന ഗതിവിഗതികൾ ഏററവും രുചികരമായി ഗ്രഹിക്കുന്നതിനു് സമഗ്രമായി ഉപകരിക്കുന്നതാണു് ജീവിതചരിത്രപ്രസ്ഥാനം. പാശ്ചാത്യഭാഷകളിൽ ഈ പ്രസ്ഥാനം ശാഖോപശാഖകളോടെ വളൎന്നിട്ടുണ്ടു്. ജീവചരിത്രങ്ങൾമാത്രം വായിച്ചുകൊണ്ടു്, മനുഷ്യജീവിതത്തിൻെറ വിവിധ വിഭാഗങ്ങളിൽ സംഭവിച്ചുകൊണ്ടിരിക്കുന്ന നന്മതിന്മകളൊക്കെ അനങ്ങാതിരുന്നാലും പൂൎണ്ണമായറിഞ്ഞു് വിദ്വൽശ്രേഷ്ഠനായി ഉയൎന്നുവരികയെന്നതു് പാശ്ചാത്യൎക്കിടയിൽ ദുൎല്ലഭമല്ല.

ആധുനികസമ്പ്രദായത്തിൽ ഈ ജീവചരിത്രപ്രസ്ഥാനം നമ്മുടെ ഭാഷയിൽ ഈയിടെയായി ആരംഭിച്ചിട്ടുള്ളൂ. നമ്മിൽനിന്നു മറഞ്ഞുപോകുന്ന മഹാപുരുഷന്മാരെക്കുറിച്ചു് ചില ചെറുലേഖകൾ പത്രങ്ങളിലും മാസികകളിലും പല വൎഷങ്ങളായി നാം കാണാറുണ്ടെങ്കിലും, അവരുടെ കാലത്തെയും കൎമ്മത്തെയും വിമൎശനരീതിയിൽ വിചിന്തനംചെയ്തുകൊണ്ടു് പുസ്തകങ്ങളുണ്ടാക്കിത്തുടങ്ങീട്ടു് ഏതാനും വൎഷങ്ങളേ ആയിട്ടുള്ളൂ. ആ വിഷയത്തിൽ ഇവിടെ നാലോ അഞ്ചോ പേർ മാത്രമാണു് ഇപ്പോൾ മുന്നിട്ടുനില്ക്കുന്നതു്.

* * *

മലയാളികളെക്കുറിച്ചു്—സാഹിത്യകാരന്മാരെക്കുറിച്ചു പ്രത്യേകിച്ചും—ജീവചരിത്രമെഴുതുന്നവരിൽ, ദോഷങ്ങളുടെ കുറവുകൊണ്ടു്, ഇക്കാലത്തു മികച്ചുനില്ക്കുന്നവർ മൂൎക്കോത്തു കുമാരനും ഹരിശൎമ്മയുമാണു്. അഭിജ്ഞന്മാർ

കൊണ്ടാടത്തക്കവണ്ണം ആഭിജാത്യത്തോടെ ഹാസ്യരസം പ്രയോഗിക്കുന്നതിൽ അനുഗൃഹീതമായ നൈപുണ്യമേറിയ സാഹിത്യകാരനാണല്ലോ മൂർക്കോത്തുകുമാരൻ. ഫലിതത്തിന്റെ ദിവ്യസാരസ്യംകൊണ്ടു സാഹിത്യത്തിൽ അദ്ദേത്തിൽനിന്നുണ്ടാകുന്നതൊക്കെയും അത്യർത്ഥം സുമധുരമാണു്. ഏതു വിഷയത്തെയും കമനീയമാക്കുന്നതാണു് അദ്ദേഹത്തിന്റെ ആ നൈസർഗ്ഗികമായ വാഗ്വിലാസം.

ജീവിതചരിതം എഴുതുന്നതിൽ ഭാഷാവിചാരങ്ങളുടെ ഫലിതത്തികവുകൊണ്ടു് മൂർക്കോത്തുകുമാരനെന്നപോലെ, വേണ്ടുന്നതൊക്കെയും വേണ്ടപോലെ നേടിച്ചേർത്തു വെടിപ്പായി അടുക്കിവെയ്ക്കുന്നതിലുള്ള മിടുക്കുകൊണ്ടു് എ. ഡി. ഹരിശർമ്മ അപ്രതിമനായി വർത്തിക്കുന്നു. ശർമ്മ എഴുതിയിട്ടുള്ള ജീവചരിത്രങ്ങളെല്ലാം, ഓരോന്നും അത്രയും കൊണ്ടു് പൂർണ്ണമാണെന്നതു് അവയ്ക്കുള്ള ഒരു മെച്ചമാണു്. അറിയാത്ത ഗുണങ്ങളെ ഊതിവീർപ്പിച്ചുകാണിക്കയാവട്ടെ, അറിയുന്ന ദോഷങ്ങളെ പൂച്ചുകൊണ്ടു മറയ്ക്കയാവട്ടെ, ഹരിശർമ്മ ചെയ്യാറില്ല. അദ്ദേഹമെഴുതുന്ന ജീവചരിത്രങ്ങൾക്കുള്ള മറ്റൊരു മെച്ചമാണതു്. ധാടിയും മോടിയും മതിയായിട്ടില്ലെന്നു പക്ഷേ ചിലർക്കു തോന്നിയേക്കാമെന്നു മാത്രം. ചരിത്രനായകന്മാരുടെ സ്വകാര്യജീവിതച്ചെപ്പികളെ വർണ്ണിച്ചു് ഗ്രന്ഥശരീരത്തെ വൃഥാ സ്ഥൂലമാക്കാൻ ശ്രമിക്കാറില്ലെങ്കിലും, വർണ്ണനീയന്മാരായ സാഹിത്യനായകന്മാരുടെ സ്വഭാവചിത്രീകരണത്തിനു് അവശ്യമാവശ്യമായ ഭാഗങ്ങളെ ഹരിശർമ്മ യാതൊരു ലോഭവുംകൂടാതെ വർണ്ണിക്കാറുണ്ടു്.

അദ്ദേഹം ഇപ്പോളെഴുതീട്ടുള്ള "രണ്ടു സാഹിത്യനായകന്മാർ" എന്ന പുസ്തകത്തെപ്പററി ഇനി എനിക്കു് അധികമൊന്നും പറയേണ്ടതില്ല. കേരളകാളിദാസന്റേയും കേരളപാണിനിയുടെയും ജീവിതചരിത്രങ്ങൾ ഒരുമിച്ചെഴുതിയ ശർമ്മയുടെ ഉചിതജ്ഞത അത്യന്തം അഭിനന്ദനീയമായിരിക്കുന്നു. വിഭിന്നങ്ങളായ രണ്ടു ജീവിതചരിത്രങ്ങളെക്കൊണ്ടു് ഒരു പുസ്തകം തട്ടിക്കൂട്ടിയുണ്ടാക്കുകയല്ല അദ്ദേഹം ചെയ്തിരിക്കുന്നതു്. ഭാഷാവിഷയത്തിൽ കേരളവർമ്മയുടേയും രാജരാജവർമ്മയുടേയും കർമ്മങ്ങൾ പരസ്പരസമ്മേളനത്തോടെയാണു് നിറവേറിയിരിക്കുന്നതെന്നു ധീമാനായ ഹരിശർമ്മ മനസ്സിലാക്കിയിട്ടുണ്ടു്. അവരെ വേർപെടുത്തിയാൽ അവരുടെ കാലത്തെ ഭാഷാവിഗ്രഹം പിളർന്നുകിടക്കും. അക്കാലത്തു് ഭാഷയുടെ നില എവിടെയായിരുന്നുവെന്നു ശരിയായി കാണണമെങ്കിൽ കേരളവർമ്മയേയും രാജരാജവർമ്മയേയും ഒരുമിച്ചുതന്നെ നോക്കണം. അതാണു് കർമ്മകുശലതയോടെ ഹരിശർമ്മ ചെയ്തിരിക്കുന്നതു്.

ആ രണ്ടു സാഹിത്യനായകന്മാരുടെ കാലത്തു് ഭാഷയിലുണ്ടായ വിഭവങ്ങളേയും പരിഷ്കൃതികളേയും ഒന്നൊഴിയാതെ ശ്രീമാൻ ഹരിശർമ്മ ഈ കൃതിയിൽ വ്യക്തമായി പ്രകാശിപ്പിച്ചിട്ടുണ്ടു്. മിതവും, എന്നാൽ അർത്ഥഗർഭവും മർമ്മസ്പൃക്കുമായ ഗുണദോഷവിചാരം ഇതിൽ ഇളംകാററുപോലെ വീശുന്നു. നിർഭയമായ അഭിപ്രായപ്രകടനം ഇടയ്ക്കിടെ മൃദംഗത്തിൽനിന്നെന്നപോലെ മുഴങ്ങുന്നതുമുണ്ടു്. ആകപ്പാടെ മൃദുവായ ഒരു സൗരഭ്യം അത്യന്തം സുഖദമായി അനുഭവപ്പെടുന്നു. രണ്ടുപേരുടെ ഭിന്നഭിന്നജീവിതകഥക

ളാണല്ലൊ ഇതിലടങ്ങിയിരിക്കുന്നതു്. ആ ഇരുവരുടെയും കത്തുകൾ പലപ്പോഴും ഇണങ്ങിയും ചിലപ്പോഴൊക്കെ പിണങ്ങിയുമാണു് മുന്നോട്ടുപോകുന്നതു്. അതിനെയെല്ലാം ഒരേസ്ഥാനത്തു് അഴകോടെ ഉരുക്കൂട്ടുന്നതിൽ ശർമ്മ പ്രദർശിപ്പിച്ചിട്ടുള്ള സാമർത്ഥ്യം അസാധാരണമെന്നു സമ്മതിച്ചേ തീരൂ.

മററുള്ളവരുടെ ജീവിതചരിത്രമെഴുതുന്ന വ്യാജേന സ്വന്തം കാര്യങ്ങൾ പറയാൻ വെമ്പൽകൊള്ളുന്ന ചില ജീവചരിത്രകാരന്മാരെ നമുക്കറിയാമല്ലൊ. ഈ ദോഷം ഹരിശർമ്മയെ തീണ്ടുകപോലും ചെയ്തിട്ടില്ല. സാഹിത്യകാരന്മാരുടെ ജീവചരിത്രങ്ങളെഴുതുമ്പോൾ, സാഹിത്യവിഷയകമായ സമകാലികസംഭവങ്ങളെ വിവരിക്കേണ്ടതിന്റെ അത്യാവശ്യകത ശർമ്മ വേണ്ടപോലെ മനസ്സിലാക്കീട്ടുണ്ടു്. ഈ സമകാലികസംഭവങ്ങളുടെ സമ്യക്കായ വിവരണമാണു്, സ്മര്യപുരുഷന്മാരുടെ സാഹിത്യസേവനങ്ങളുടെ മഹത്വവും മാഹാത്മ്യവും മനസ്സിലാക്കാൻ വാസ്തവത്തിൽ നമ്മെ സഹായിക്കുന്നതു്. ഈ ഉചിതജ്ഞത അത്യന്തം ശ്ലാഘനീയമായിരിക്കുന്നു.

ചുരുക്കിപ്പറഞ്ഞാൽ “പ്രതിപാദ്യവിഷയങ്ങളുടെ ക്രമീകൃതമായ വിഭജനം, അഭിപ്രായപ്രകടനത്തിൽ കാണിച്ചിരിക്കുന്ന സ്വാതന്ത്ര്യം, സരളവും സാരഗർഭവുമായ പ്രതിപാദനരീതി, ആദ്യന്തം പ്രകടിതമായിക്കാണുന്ന നിഷ്പക്ഷമായ നിരീക്ഷണപാടവം, എന്നിവയാൽ മി: ശർമ്മയുടെ പ്രസ്തുത ഗ്രന്ഥം ജീവചരിത്രരചനയ്ക്കു് ഒരു ഉത്തമമാതൃക

യായിത്തീൎന്നിട്ടുണ്ടു്" എന്നു നസ്രാണിദീപികയും, "വിഷയവിശകലനവൈശദ്യംകൊണ്ടും, പ്രതിപാദനസൗഷ്ഠവംകൊണ്ടും, ഭാഷാലാളിത്യംകൊണ്ടും, സൎവ്വോപരി അഭിപ്രായപ്രകടനവിഷയത്തിൽ സ്വീകരിച്ചിരിക്കുന്ന സുധീരമായ നിലപാടുകൊണ്ടും പരമരമണീയമായ ഈ ഗദ്യഗ്രന്ഥം, മലയാളത്തിലെ നിരൂപണസാഹിത്യത്തിനു് ഉൽകൃഷ്ടമായ ഒരു നേട്ടംതന്നെയാണു്" എന്നു് മലയാളമനോരമയും അഭിപ്രായപ്പെട്ടിട്ടുള്ളതു് അക്ഷരംപ്രതി പരമാൎത്ഥമാണു്.

കണ്ണൻ ജനാർദ്ദനൻ.



# രണ്ടു
# സാഹിത്യനായകന്മാർ

---

## അദ്ധ്യായം 1

## ആരംഭം

ലൗകികസാമ്രാജ്യങ്ങളിലെ സാർവ്വഭൗമന്മാർ മനുഷ്യരുടെ സ്മരണയിൽ എന്നെന്നും ഒരുപോലെ നിലനില്ക്കുന്നില്ല. അവർ ജീവിച്ചിരിക്കുമ്പോഴും അതിനുശേഷം വളരെക്കാലത്തേയ്ക്കും അവരുടെ കീർത്തിയെ ജനങ്ങൾ പുകഴ്ത്താറുണ്ടെങ്കിലും കാലാന്തരത്തിൽ ആയതു് ഏറെക്കുറെ വിസ്മൃതമായിപ്പോകുന്നതു് അസാധാരണമല്ല. എന്നാൽ സാഹിത്യസാമ്രാജ്യത്തിലെ ചക്രവർത്തിമാരുടെ കഥ അങ്ങനെയല്ല. അവർ ജീവിച്ചിരിക്കുന്ന കാലത്തു് കഷ്ടാരിഷ്ടതകളും അജ്ഞാതവാസവും അനുഭവിക്കേണ്ടിവന്നാലും അവരുടെ കൃതികൾക്കു മനുഷ്യസമുദായത്തിന്റെ സ്മരണയിൽ ശാശ്വതമായ പ്രതിഷ്ഠയാണു സിദ്ധിക്കുന്നതു്. കൃതികളുടെ ആഭ്യന്തരമായ ഗുണപൗഷ്കല്യമനുസരിച്ചു് അവയ്ക്കു കാലാന്തരത്തിൽ മാററു കൂടിക്കൂടിവരികയും ചെയ്യുന്നു.

ഭൗതികങ്ങളായ സ്ഥൂലപദാർത്ഥങ്ങൾ എല്ലാംതന്നെ ക്രമേണ കാലയവനികയ്ക്കുള്ളിൽ മറഞ്ഞുപോകുന്നതാണു്; എന്നാൽ കവികല്പിതമായ പ്രപഞ്ചംമാത്രം പ്രളയാതീതമായി വർത്തിക്കുന്നു. ചില കാലങ്ങളിലും ചില ദേശങ്ങളിലും ജനസമുദായത്തിന്റെ ജീവിതചര്യാക്രമങ്ങളനുസരിച്ചു് സാഹിത്യലോകത്തിലും ഉച്ചനീചത്വങ്ങൾ കാണാറുണ്ടെങ്കിലും, അതിന് ഒരിക്കലും മനുഷ്യജീവിതത്തിൽനിന്നു

തിരോഭവിക്കേണ്ടതായി വരികയില്ലെന്നു് ഇതുവരെയുള്ള ലോകചരിത്രത്തിൽനിന്നു് അനുമാനിക്കാവുന്നതാണു്. ഇതിനുള്ള മുഖ്യകാരണം മനുഷ്യനിൽ ദൈവികമായ ഒരു സൗന്ദര്യാവബോധശക്തി നൈസർഗ്ഗികമായി ഉണ്ടെന്നുള്ളതാകുന്നു.

വാസ്തവലോകത്തിലെ സ്ഥിതിഗതികളെ ഭാവനാശക്തി ഉപയോഗിച്ചു മെച്ചപ്പെടുത്തി ഒരു നവീനലോകം സൃഷ്ടിച്ചു് അതിൽ രസിക്കുവാനുള്ള ശക്തി മനുഷ്യനെ ഇതരജീവികളിൽനിന്നു വ്യാവർത്തിപ്പിക്കുന്നു. ജീവിതത്തിലെ പരിതഃസ്ഥിതികളെ ഉള്ളതുപോലെ പ്രതിബിംബിപ്പിച്ചു കാണിക്കുവാനെന്നപോലെതന്നെ, അവയെ കല്പനാശക്തികൊണ്ടു് രൂപാന്തരപ്പെടുത്തുകയും മാതൃകകളാക്കുകയുംചെയ്തു പ്രകാശിപ്പിക്കുവാനും ഒരു സാഹിത്യകാരനു സാധിക്കും. അതുകൊണ്ടുതന്നെയാണു്, 'അപാരേ കാവ്യസംസാരേ കവിരേവ പ്രജാപതിഃ' എന്നു പ്രാചീനന്മാർ ഉൽബോധിപ്പിച്ചിട്ടുള്ളതും. അനശ്വരമായ ആത്മാവിന്റെ ഈ വൈശിഷ്ട്യത്തെ ആസ്പദമാക്കി ആവിർഭവിക്കുകയും അഭിവൃദ്ധി പ്രാപിക്കുകയും ചെയ്തിട്ടുള്ള സാഹിത്യത്തിനു് അനശ്വരാവസ്ഥ സിദ്ധിച്ചിട്ടുള്ളതു സ്വാഭാവികമാണല്ലോ.

യഥാർത്ഥമായ സംസ്കാരം ആത്മീയാഭിവൃദ്ധിയെ അപേക്ഷിച്ചിട്ടുള്ളതാണെന്നു സമ്മതിക്കുന്നപക്ഷം, അതിനും സാഹിത്യത്തിനും തമ്മിലുള്ള ബന്ധം അഭേദ്യമാകുന്നു. വാസ്തവത്തിൽ ഒരു രാജ്യത്തിന്റെ സംസ്കാരത്തിനു കാരണഭൂതന്മാരായിട്ടുള്ളവർ അവിടത്തെ സാഹിത്യകാരന്മാരാകുന്നു. ഒരു ജനസമുദായത്തിന്റെ സംസ്കാരാഭിവൃദ്ധി പ്രതിഫലിച്ചുകാണുന്നതും അതിന്റെ സാഹിത്യത്തിലാണു്. ഒരു രാജ്യത്തിന്റെയോ ജനസമുദായത്തിന്റെയോ സംസ്കാരത്തിന്റെ മാനദണ്ഡം അവിടത്തെ സാഹിത്യഗ്ര

ന്ധങ്ങളാകുന്നു. ശാസ്ത്രത്തിന്റെ മുഖമത്രെ സാഹിത്യം. ശാസ്ത്രത്തിന്റെ ജീവൻ മുഴുവൻ വികസിച്ചുകാണുന്നതു സാഹിത്യത്തിലാണു്. ഇതുകൊണ്ടു്, സാഹിത്യകാരന്മാർക്കു ലോകത്തിലുള്ള സ്ഥാനത്തിന്റെ വൈശിഷ്ട്യവും ഔന്നത്യവും എത്രമാത്രമാണെന്നു സ്പഷ്ടമാകുന്നുണ്ടല്ലോ.

സാഹിത്യത്തിനു രണ്ടു് ഉൾപ്പിരിവുകളുണ്ടു്: ഒന്നിൽ, ഗ്രന്ഥകർത്താവു് തന്റെ വികാരങ്ങളെയും വിചാരങ്ങളെയും അനുവാചകന്മാരോടു നേരിട്ടു വിളിച്ചുപറയുന്നു; മറ്റേതിൽ, ഇങ്ങനെ നേരിട്ടു വിളിച്ചുപറയുന്നില്ലെങ്കിലും, ഗ്രന്ഥകർത്താവിന്റെ അറിവുകൂടാതെതന്നെ അയാളുടെ വ്യക്തിത്വം പ്രതിബിംബിക്കുന്നു. അതീതകാലത്തിലോ ദേശാന്തരത്തിലോ നടന്നിട്ടുള്ള സംഭവങ്ങളെയോ മറ്റോ ആലേഖനം ചെയ്യുമ്പോൾപോലും ചിത്രകാരന്റെ നിഴൽ സ്വയമേവ ചിത്രത്തിൽ പതിയാതിരിക്കുകയില്ല. ഏതു സാഹിത്യഗ്രന്ഥവും തൽകർത്താവിന്റെ വ്യക്തിത്വത്തെ ഏറെക്കുറെ പ്രകാശിപ്പിക്കാതിരിക്കയില്ലെന്നുള്ളതു സ്പഷ്ടമാണു്. ഗ്രന്ഥത്തിന്റെ പഠനവും അഭിനന്ദനവും പരിപൂർണ്ണമാകണമെങ്കിൽ, ഗ്രന്ഥകർത്താവിനെക്കുറിച്ചുള്ള ജ്ഞാനം അത്യാവശ്യമാണെന്നു് ഇതിൽനിന്നു തെളിയുന്നുണ്ടല്ലോ.

സാഹിത്യകാരന്റെ സ്വഭാവവും ജീവിതവൈശിഷ്ട്യവും, അയാളുടെ കൃതികളെ രൂപവൽക്കരിക്കുന്നതിൽ ഗണ്യമായ സഹായം ചെയ്യുന്നുണ്ടു്. അവ പരസ്പരം ബന്ധമുള്ളവയാകുന്നു. 'അപ്പം തിന്നാൽ പോരേ? കുഴിയെണ്ണുന്നതെന്തിനു്? കാവ്യം പഠിച്ചാൽ പോരേ? കവി ആരെങ്കിലുമായിക്കൊള്ളട്ടെ. അയാളെപ്പറ്റി എന്തിനു ഘോഷിക്കുന്നു?' എന്ന ചോദ്യത്തിനുള്ള സമാധാനമാണു് മേൽപറഞ്ഞതു്. സാഹിത്യാഭിനന്ദനത്തിൽ ജീവചരിത്രപഠനത്തിനു മഹനീയമായ ഒരു സ്ഥാനമാണു് വാസ്തവത്തിൽ കല്പിക്കേണ്ടതു്. കവിയെപ്പറ്റി എത്രത്തോളം

കൂലങ്കഷമായി പഠിച്ചറിയുവാൻ നമുക്കു സാധിക്കുന്നുവോ, അത്രത്തോളം അദ്ദേഹത്തിന്റെ കൃതികളെ അഭിനന്ദിക്കുന്നതിനും ആസ്വദിക്കുന്നതിനും നമുക്കു ശക്തി വർദ്ധിച്ചുവരുന്നു.

മഹാന്മാരുടെ മാനസികശക്തി അനിർവ്വചനീയവും അപരിച്ഛേദ്യവുമാകുന്നു; എന്നുവരികിലും പരിതഃസ്ഥിതികൾ അതിനെ ഏതുപ്രകാരത്തിൽ പോഷിപ്പിച്ചുവെന്നും പ്രകാശിപ്പിച്ചുവെന്നും ചരിത്രപഠനംകൊണ്ടു് നമുക്കറിയുവാൻ സാധിക്കുന്നു. ഒരു വിത്തിന്റെ ഉള്ളിൽ കിടക്കുന്ന ശക്തിയെ വ്യക്തമായി വിവരിച്ചുകാണിക്കുവാൻ ആർക്കും സാധിക്കുന്നതല്ല. അതു നിസർഗ്ഗായത്തമെന്നു വെയ്ക്കുക മാത്രമേ മനുഷ്യനു ചെയ്യുവാൻ കഴികയുള്ളൂ. എന്നാൽ ആ വിത്തു വിതയ്ക്കുന്ന സ്ഥലം, കാലം, അതിനു സിദ്ധിക്കുന്ന വളം, അതിന്റെ വളർച്ചയ്ക്കു് അനുകൂലങ്ങളും പ്രതികൂലങ്ങളുമായ സംഗതികൾ എന്നിവയെക്കുറിച്ചെല്ലാം അറിയുന്നതുകൊണ്ടു് അതിന്റെ ആരോഹാഭിവൃദ്ധിക്രമങ്ങളെ മനസ്സിലാക്കുവാൻ നമുക്കു് സാധിക്കാവുന്നതാണല്ലോ. അതുപോലെതന്നെയാണു്, അജ്ഞേയമായ പ്രതിഭാശക്തിയോടുകൂടിയ ഒരു സാഹിത്യവീരന്റെ മാനസികാഭിവൃദ്ധിയും കൃതികളുടെ രൂപഭേദങ്ങളും മററും നമുക്കു സ്പഷ്ടമാകുന്നതിനു് അയാളുടെ ജീവിതത്തിലെ പരിതഃസ്ഥിതികളെക്കുറിച്ചുള്ള അറിവു് പ്രയോജനകീഭവിക്കുന്നതു്.

ഷേക്സ്പിയർ, മിൽട്ടൻ, സ്കോട്ടു് എന്നിവരുടെ പ്രതിഭ യഥാക്രമം നാടകം, മഹാകാവ്യം, ആഖ്യായിക എന്നീ രൂപങ്ങളിൽ പ്രകാശിക്കുവാൻ, അവരവരുടെ ജീവിതകാലങ്ങളിലെ സാഹിത്യഗതിവിശേഷങ്ങളല്ലെങ്കിൽ പിന്നെ മറെറന്താണു കാരണം? ഇതുപോലെതന്നെയായിരിക്കണം ഭാസൻ, കാളിദാസൻ, ഭവഭൂതി മുതലായവർ നാടകങ്ങളും മാഘൻ, ശ്രീഹർഷൻ, ഭാരവി തുടങ്ങിയവർ

മഹാകാവ്യങ്ങളും പ്രാധാന്യേന നിൎമ്മിക്കുവാൻ സംഗതിയായതു്. പുനം, മഴമംഗലം തുടങ്ങിയവർ ചമ്പുക്കളും, അഴകത്തു പത്മനാഭക്കുറുപ്പു്, കെ. സി. കേശവപിള്ള, പന്തളത്തു കേരളവൎമ്മത്തമ്പുരാൻ, ഉള്ളൂർ മുതലായവർ മഹാകാവ്യങ്ങളും, ഇന്നത്തെ യുവകവികളിൽ അധികംപേരും ഖണ്ഡകാവ്യങ്ങളും എഴുതുന്നതിൽ ബദ്ധശ്രദ്ധരായി കാണുവാൻ ഇടവന്നിട്ടുള്ളതും ഇതുകൊണ്ടുതന്നെയായിരിക്കണമല്ലൊ. സാഹിത്യകാരന്മാരുടെ കൃതികളെക്കുറിച്ചു് അഭിപ്രായം പറയുന്ന അവസരങ്ങളിൽ അവരുടെ ദേശകാലങ്ങളെയും അവയുടെ പ്രത്യേകതകളെയും ഒരിക്കലും വിസ്മരിച്ചുപോകരുതു്. ഇതിനു ജീവചരിത്രപഠനം അത്യന്താപേക്ഷിതമാകുന്നു.

പ്രസ്തുത ജീവചരിത്രഗ്രന്ഥത്തിനു വിഷയീഭവിച്ചിട്ടുള്ള മഹാന്മാർ മലയാളത്തിൽ അടുത്തകാലത്തു നമ്മുടെ അഭിമാനസ്തംഭങ്ങളായി സമുല്ലസിച്ച 'രണ്ടു സാഹിത്യനായകന്മാ'രാകുന്നു. കേരളകാളിദാസനെന്നും കേരളപാണിനിയെന്നുമുള്ള അപരനാമങ്ങളാൽ പ്രഖ്യാതന്മാരായ കേരളവൎമ്മ വലിയകോയിത്തമ്പുരാനേയും അദ്ദേഹത്തിന്റെ പ്രിയഭാഗിനേയനായ ഏ. ആർ. രാജരാജവൎമ്മ കോയിത്തമ്പുരാനേയും പററി കേൾക്കാത്തവരായി കേരളീയരിൽ ആരുമുണ്ടായിരിക്കുവാൻ ഇടയില്ല. ഭാഷാസാഹിത്യവിഷയകമായി അവർ ചെയ്തിട്ടുള്ള സദ്വ്യവസായം അത്രമാത്രം വിശിഷ്ടവും വ്യാപകവുമാകുന്നു. ഭാഷയും സാഹിത്യവും ഉള്ളിടത്തോളംകാലം ഈ മഹാന്മാരും യശശ്ശരീരികളായി ജീവിക്കതന്നെ ചെയ്യും. ഇവരിൽ അമ്മാവനെപ്പററി പ്രൊഫസർ പി. ശങ്കരൻനമ്പ്യാരവർകൾ എം. ഏ. ഒരിടത്തു് ഈവിധം രേഖപ്പെടുത്തിക്കാണുന്നു:—

"കേരളകാളിദാസൻ എന്ന അപരനാമത്താൽ സുപ്രസിദ്ധനായ കേരളവൎമ്മ വലിയകോയിത്തമ്പുരാന്റെ കാലത്തോടുകൂടി ആധുനിക

മലയാളം പെട്ടെന്നു രൂപാന്തരപ്പെട്ടു. ഭാഷാസാഹിത്യസാമ്രാജ്യത്തിൽ സർവ്വസമ്മതമായ ചക്രവർത്തിസ്ഥാനം, സകലകലാവല്ലഭനായിരുന്ന ആ തിരുമേനിക്കല്ലാതെ മററാർക്കും ഇതുവരെ അധിരോഹണം ചെയ്യാൻ സാധിച്ചിട്ടില്ല. സാഹിത്യസാമ്രാജ്യത്തിലെ പരവർഗ്ഗത്തിൽ ദാക്ഷിണാത്യന്മാരും ഔത്തരാഹന്മാരും യാഥാസ്ഥിതികന്മാരും ഉൽപതിഷ്ണുക്കളും ഒരുപോലെ ഭയഭക്തിബഹുമാനങ്ങളോടുകൂടി അദ്ദേഹത്തെ ആദരിച്ചുപോന്നിരുന്നു. കേരളഭാഷയ്ക്കു സർവ്വതോമുഖവും സാർവ്വജനീനവുമായ അഭിവൃദ്ധിയുണ്ടാക്കുന്ന വിഷയത്തിൽ ഇതുപോലെ മനഃപൂർവ്വമായും മമതയോടുകൂടിയും പ്രവർത്തിച്ചിട്ടുള്ളവർ വേറെ ഇല്ലെന്നുതന്നെ പറയാം........അക്കാലംവരെ ഭാഷാസാമ്രാജ്യത്തിലുണ്ടായിരുന്ന ഓരോ പന്ഥാവിൽക്കൂടിയും ഈ ദേശാഭിമാനി സഞ്ചരിച്ചു. ഈ സഞ്ചാരത്തിന്റെ ഫലം അനല്പവും അസാധാരണവുമായിരുന്നു. പണ്ടുതന്നെയുണ്ടായിരുന്ന 'പദ്ധതി'കളിൽ ചിലതെല്ലാം വെട്ടിത്തെളിച്ചു്, വിസ്താരം കൂട്ടി, പാന്ഥന്മാർക്കു സുഗമമാക്കിത്തീർത്തു; അത്യാവശ്യംകാണുന്ന സ്ഥലങ്ങളിൽ പുതിയ പാതകൾ ഉണ്ടാക്കി; പഥാവലിയിൽ യോഗ്യന്മാരെ പ്രോത്സാഹിപ്പിക്കയും തന്നിമിത്തം ദേശാഭിമാനികളുടെ എണ്ണം വർദ്ധിക്കുകയും ചെയ്തു. ഈ മഹാനുഭാവന്റെ ഭരണഫലമായി ഭാഷാസാമ്രാജ്യം ആകപ്പാടെ ഒന്നു രൂപാന്തരപ്പെട്ടു എന്നു ചുരുക്കത്തിൽ പറയാം."

ഇതു് അമ്മാവന്റെ കഥയാണു്. ഇനി മരുമകനെപ്പററി മറെറാരു സാഹിത്യകേസരി എന്താണു പറയുന്നതെന്നു നോക്കുക:—

"കേരളകാളിദാസൻ സാഹിത്യസാമ്രാജ്യത്തിലെ കാവ്യശാഖയെ പ്രധാനമായി പോഷിപ്പിച്ചുവെങ്കിൽ, കേരളപാണിനി ശാസ്ത്രശാഖയെ സവിശേഷം അഭിവൃദ്ധിപ്പെടുത്തി. കേറിപ്പാർക്കാൻവഴികളില്ലാതെ പുറംപോക്കായി കിടന്ന പല സ്ഥലങ്ങളും അളന്നു തിട്ടപ്പെടുത്തി, സർവ്വേക്കല്ലിട്ടു് അതിരുതിരിച്ചു്, അദ്ദേഹം പേരിൽ പതിപ്പിച്ചു. കണ്ടവനും കേട്ടവനും കടന്നു 'നാനാവിധം' കാട്ടാനുള്ളതല്ല സാഹിത്യക്ഷേത്രമെന്നു് ആ രാജരാജൻ സ്ഥാപിച്ചു. കേരളപാണിനീയം, വൃത്തമഞ്ജരി, ഭാഷാഭൂഷണം, സാഹിത്യസാഹ്യം മുതലായ ശാസ്ത്രഗ്രന്ഥങ്ങൾവഴിയായി അദ്ദേഹം മലയാളഭാഷയ്ക്കു ചെയ്തിട്ടുള്ള ഗുണം കുറച്ചൊന്നുമല്ല. കേരളപാണിനീയം ശബ്ദനിയമങ്ങളെ വ്യവസ്ഥാപിച്ചു; പദ്യകൃതികളെ നിയമനംചെയ്തുകൊണ്ടു ഭാഷാഭൂഷണം പിൻതുടർന്നു; സാഹിത്യ

സാഹ്യംകൊണ്ടു ഗദ്യകൃതികൾക്കും ഗതിയുണ്ടായി. മനശ്ശാസ്ത്രത്തിന്റെ മോഹനമായ മുഖം കേരളീയൎക്കു പരിചയപ്പെടുത്തിയതു വൃത്തമഞ്ജരിയാണു്. ഈവിധം ഭാഷാദേവിക്കു ശാസ്ത്രീയമായ പുഷ്ടിയും തുഷ്ടിയും നല്കിയ ഭാഗിനേയനാണു്, ഒന്നുകൊണ്ടുനോക്കിയാൽ മാതുലനേക്കാൾ കേരളീയരുടെ കൃതജ്ഞതയെ കൂടുതലായി അൎഹിക്കുന്നതു്."

ഇങ്ങനെ പലപ്രകാരത്തിൽ നമ്മുടെ ഭാഷയേയും സാഹിത്യത്തേയും പോഷിപ്പിച്ചു്, അവയ്ക്കു മാന്യമായ ഒരു നില സമ്പാദിച്ചുകൊടുത്തു ഭാഷാഭിമാനികളുടെ ശാശ്വതമായ കൃതജ്ഞതയ്ക്കു പാത്രീഭവിച്ചിട്ടുള്ളതിനു പുറമെ, മാതൃഭാഷാഭിമാനത്തിനും സാഹിത്യവ്യവസായത്തിനും മാതൃകകളും മാൎഗ്ഗദൎശികളുമായി വൎത്തിക്കുകയുംകൂടി ചെയ്തിട്ടുള്ള ഈ ആരാദ്ധ്യപുരുഷന്മാരുടെ ജീവചരിത്രം പഠിക്കുന്നതിൽ ഏതൊരു കേരളീയനാണു് ഔൽസുക്യം പ്രദൎശിപ്പിക്കാതിരിക്കുക?

അദ്ധ്യായം 2

# ജീവചരിത്രസംക്ഷേപം

## മൂലകുടുംബം.

മലബാറിൽ "പരപ്പനാടു്" എന്നു പേരോടുകൂടിയ ഒരു രാജവംശം ഇപ്പോഴുമുണ്ടു്. ബ്രിട്ടീഷ് ഗവൎമ്മെണ്ടു് ഈ രാജകുടുംബത്തിലേയ്ക്കു് ഒരു വലിയസംഖ്യ മാലിഖാൻ കൊടുത്തുവരുന്നു. മലബാർ ഡിസ്ത്രിക്ടിലെ രാജാക്കന്മാരിൽ ഏട്ടാമത്തെ സ്ഥാനമാണു് ബ്രിട്ടീഷ്ഗവൎമ്മെണ്ടു് പരപ്പനാടു വലിയരാജാവിനു കൊടുത്തിട്ടുള്ളതു്. പണ്ടു് ഈ രാജവംശത്തിനു രണ്ടാധികാരമുണ്ടായിരുന്നു. ഹൈദരാലിയുടെ

ആക്രമണത്തോടുകൂടിയാണു് അതു നഷ്ടപ്പെട്ടതു്. അതിനു ശേഷവും അവർ അവിടെത്തന്നെ താമസിച്ചുപോന്നു. 963-ൽ 'മൈസൂർകടുവാ'യുടെ രണ്ടാംഘട്ടത്തിലുണ്ടായ പടയോട്ടകാലത്തു്, പ്രസ്തുത രാജവംശത്തിലെ മൂന്നു പുരുഷന്മാരും അഞ്ചു സ്ത്രീകളും ഉൾപ്പെട്ട ഒരു ചെറുസംഘം അഭയാർത്ഥികളായി തിരുവിതാംകൂറിൽ ഓടിയെത്തി, അന്നു നാടുവാണിരുന്ന കാർത്തികതിരുനാൾ രാമവർമ്മ മഹാരാജാവിനെ ശരണംപ്രാപിച്ചു. മഹാരാജാവു് അവരെ സദയം സ്വീകരിക്കുകയും തെക്കുംകൂർരാജാവിന്റെ പക്കൽനിന്നു പിടിച്ചെടുത്ത ചങ്ങനാശ്ശേരി നീരാഴിക്കൊട്ടാരം അവരുടെ താമസത്തിനായി ഒഴിഞ്ഞുകൊടുക്കുകയും ചെയ്തു.

പടയോട്ടം അവസാനിക്കുകയും അതിനു കാരണക്കാരനായ മൈസൂർവ്യാഘ്രം നാമാവശേഷനാവുകയും ചെയ്തിട്ടും, തിരുവിതാംകൂറിനെ അഭയംപ്രാപിച്ചിരുന്ന പലരും സ്വദേശത്തേയ്ക്കു മടങ്ങിപ്പോകാതെ അവിടെത്തന്നെ താമസിക്കയാണുണ്ടായതു്. പരപ്പനാട്ടുരാജവംശത്തിൽനിന്നു വന്ന മേല്പറഞ്ഞ അംഗങ്ങളും ഈ കൂട്ടത്തിൽ തിരുവിതാംകൂറിൽത്തന്നെ സ്ഥിരതാമസമാക്കി. തിരുവിതാംകൂർ മഹാരാജാക്കന്മാർ അവർക്കു പലതരത്തിലുള്ള ആനുകൂല്യങ്ങൾ ആദ്യംമുതല്ക്കുതന്നെ ചെയ്തുകൊടുത്തുകൊണ്ടിരുന്നു. കാലക്രമത്തിൽ ഈ രണ്ടു രാജകുടുംബങ്ങളും തമ്മിലുള്ള വേഴ്ച ദൃഢതരമായിത്തീരുകയും, ഒടുവിൽ അതു വിവാഹബന്ധത്തിൽ പര്യവസാനിക്കുകയും ചെയ്തു. അന്നുമുതല്ക്കാണു് ചങ്ങനാശ്ശേരിയിലെ പരപ്പനാട്ടു രാജകുടുംബാംഗങ്ങൾ കോയിത്തമ്പുരാക്കന്മാരായിത്തീർന്നതു്. വടക്കുനിന്നു ചങ്ങനാശ്ശേരിയിൽ വന്നു താമസിച്ചിരുന്ന അഞ്ചു സ്ത്രീകളിൽ ഏററവും ഇളയ തമ്പുരാട്ടിയുടെ മൂത്തപുത്രനായ രാജരാജവർമ്മകോയിത്തമ്പുരാൻ റാണി ഗൗരിലക്ഷ്മീബായിയുടെ ഭർത്താവായിത്തീർന്നു. ഈ മഹാരാജ്ഞിയുടെ നാമധേയസ്മാരകമാ

യിട്ടാണു് ചങ്ങനാശ്ശേരികൊട്ടാരത്തിനു് "ലക്ഷ്മീപുരത്തു കൊട്ടാരം" എന്ന പേർകൊടുത്തതു്. സർവ്വഥാ അനുരൂപരായിരുന്ന ഈ വധൂവരന്മാരുടെ ദാമ്പത്യഫലമായി ജനിച്ച മഹാനാണു് കൊല്ലം 1004-മുതൽ 1022-വരെ തിരുവിതാംകൂറിനെ ഭരിച്ച ഗർഭശ്രീമാൻ സ്വാതിതിരുനാൾ രാമവർമ്മമഹാരാജാവുതിരുമനസ്സുകൊണ്ടു്.

ഇങ്ങനെ പരപ്പനാട്ടുരാജവംശത്തിനു തിരുവിതാംകൂർ രാജവംശവുമായുണ്ടായ വേഴ്ച, മലയാളഭാഷാസാഹിത്യത്തിന്റെ പോഷണത്തിനു പലവിധത്തിലും കാരണമായിത്തീർന്നു. സ്വാതിതിരുനാൾ മഹാരാജാവിൽ പ്രത്യക്ഷപ്പെട്ടിരുന്ന സംഗീതസാഹിത്യവൈദഗ്ദ്ധ്യം പിതാവിൽനിന്നു സംക്രമിച്ചതാണെന്നുള്ളതു പ്രസിദ്ധമാണു്. അതുപോലെ തിരുവിതാംകൂർ മഹാരാജാക്കന്മാരുടെ സഹായസഹകരണങ്ങളാകുന്ന വളമേറ്റു് ലക്ഷ്മീപുരത്തുകൊട്ടാരത്തിൽ തഴച്ചുകൊഴുത്തു തളിർത്തുകായ്ച്ച രണ്ടു സാഹിത്യകല്പവൃക്ഷങ്ങളാണു് കേരളവർമ്മാവും, രാജരാജവർമ്മാവും—അഥവാ കേരളകാളിദാസനും, കേരളപാണിനിയും. ആ "രണ്ടു സാഹിത്യനായകന്മാ"രെപ്പറ്റിയുള്ള ഒരു ലഘുവിവരണമാണു് ഈ പുസ്തകത്തിലെ പ്രതിപാദ്യവിഷയം.

---

# 1 കേരളവർമ്മ

## മാതാപിതാക്കന്മാർ.

ചങ്ങനാശ്ശേരി ലക്ഷ്മീപുരത്തുകൊട്ടാരത്തിൽ മേൽപ്രസ്താവിച്ച രാജരാജവർമ്മകോയിത്തമ്പുരാന്റെ ഭാഗിനേയനും, ശ്രീമൂലംതിരുനാൾ രാമവർമ്മമഹാരാജാവിന്റെ പിതാവുമായ മറ്റൊരു രാജരാജവർമ്മാവുണ്ടായിരുന്നു. അദ്ദേഹത്തിന്റെ മരുമകനായി കൊല്ലവർഷം 1020-ാമാണ്ടു കുംഭ

മാസം 10-ാംനു- ജനിച്ച ഒരു ശിശുവാണു്, പിന്നീടു് 'കേരളകാളിദാസൻ' എന്ന പേരിൽ സുപ്രസിദ്ധനായിത്തീൎന്ന കേരളവൎമ്മ വലിയകോയിത്തമ്പുരാൻ തിരുമനസ്സുകൊണ്ടു്. തിരുമനസ്സിലെ അമ്മയായ പൂരംതിരുനാൾ അംബാദേവി തമ്പുരാട്ടി സംസ്കൃതത്തിലും മലയാളത്തിലും നല്ല പാണ്ഡിത്യവും ഇതിഹാസപുരാണങ്ങളിൽ നല്ല പരിചയവുമുള്ള ഒരു ഉത്തമസ്ത്രീയായിരുന്നു. അതുപോലെ വിഷവൈദ്യം, ജ്യോതിഷം, വ്യാകരണം, ധൎമ്മശാസ്ത്രം മുതലായവയിൽ പരിപക്വമായ പാണ്ഡിത്യം സമ്പാദിച്ചിരുന്ന തളിപ്പറമ്പത്തു മല്ലപ്പള്ളി നമ്പൂതിരിയായിരുന്നു അദ്ദേഹത്തിന്റെ പിതാവു്. ഇത്രമേൽ സൽഗുണസമ്പന്നരായ മാതാപിതാക്കന്മാരുടെ മേൽനോട്ടത്തിൽ വളൎന്നുവന്ന ഒരു കുട്ടി, കാലാന്തരത്തിൽ കേരളമെങ്ങും കീൎത്തികേട്ട ഒരു കലാകുശലനായിത്തീൎന്നതിൽ എന്താണത്ഭുതം?

ബാല്യവും വിദ്യാഭ്യാസവും.

പാരമ്പൎയ്യമനുസരിച്ചു തമ്പുരാന്റെ വിദ്യാഭ്യാസം അഞ്ചുവയസ്സിൽത്തന്നെ ആരംഭിക്കപ്പെട്ടു. കുലഗുരുവായ തിരുവാപ്പിൽ വാരിയരായിരുന്നു പ്രഥമഗുരുനാഥൻ. ഇന്നും ചങ്ങനാശ്ശേരി ലക്ഷ്മീപുരത്തുകൊട്ടാരത്തിലെ ഗുരുനാഥസ്ഥാനം തിരുവാപ്പിൽവാരിയത്തേയ്ക്കാണെന്നാണു വെച്ചിട്ടുള്ളതു്. ചരിത്രനായകനെ എഴുത്തിനിരുത്തിയ ആശാന്റെ പേർ രാമവാരിയർ എന്നായിരുന്നു. അദ്ദേഹം പേരുകേട്ട ഒരു പണ്ഡിതശ്രേഷ്ഠനല്ലായിരുന്നുവെങ്കിലും, ബാലശിക്ഷണത്തിൽ പ്രായോഗികമായ പ്രാവീണ്യം സമ്പാദിച്ച ഒരാളായിരുന്നു എന്നാണു കേട്ടിട്ടുള്ളതു്. ശിഷ്യന്റെ ബുദ്ധിശക്തിയും ഒട്ടും കുറവായിരുന്നില്ല. ഈ ഗൃഹവിദ്യാഭ്യാസം ഒമ്പതുവയസ്സുവരെ മുടങ്ങാതെ നടന്നു. അതിനിടയ്ക്കു് കേരളവൎമ്മ രഘുവംശം, മാഘം, നൈഷധം മുതലായ കാവ്യങ്ങളിലെ ഏതാനും സൎഗ്ഗങ്ങൾ പഠിച്ചുകഴിഞ്ഞിരുന്നു.

അന്നത്തെ വിദ്യാഭ്യാസരീതി ഉപരിപ്ലവമല്ലാതിരുന്നതിനാൽ സംസ്കൃതഭാഷയിലെ ഏതു പുസ്തകം വായിച്ചാലും സാമാന്യം അർത്ഥം മനസ്സിലാകത്തക്ക ഭാഷാജ്ഞാനം ആ കാലംകൊണ്ടു് തമ്പുരാനുണ്ടായിക്കഴിഞ്ഞു.

മാതാവു വിദുഷിയായിരുന്നതുകൊണ്ടുള്ള ഗുണം ചരിത്രനായകന്റെ കാര്യത്തിൽ പ്രത്യേകം പ്രത്യക്ഷമായിരുന്നു എന്നാണു പറയപ്പെടുന്നതു്. ചെറുപ്പകാലങ്ങളിലെ ശീലം മനുഷ്യനെ മരണംവരെ വിട്ടുപിരിയുകയില്ലെന്നു പറയുന്നതു വളരെ വാസ്തവമാണു്. കുട്ടികൾ അധികം സമയവും കഴിച്ചുകൂട്ടുന്നതു് അമ്മമാരോടുകൂടിയായിരിക്കുമല്ലോ. ആ സമയം ഫലപ്രദമായവിധം വിനിയോഗിക്കാൻ മാതാക്കന്മാർ മനസ്സുവെയ്ക്കുന്നപക്ഷം, കുട്ടികളുടെ ഭാവിജീവിതം ഒരിക്കലും അനാശാസ്യമായിത്തീരാനിടയില്ല. അംബാദേവി തമ്പുരാട്ടി ഈ തത്വം മനസ്സിലാക്കി അതിനനുസരണമായി പ്രവർത്തിച്ചിരുന്നുവെന്നാണു കാണുന്നതു്. ചരിത്രനായകന്റെ നിത്യസഹചാരിയായിരുന്ന ഒരു മഹാൻ ഇങ്ങനെ പറഞ്ഞുകാണുന്നു:—"ചെറുപ്പത്തിൽ അവിടേക്കു കഥകൾ കേൾക്കുന്നതിനു വലിയ ഉത്സാഹമായിരുന്നു. അവിടത്തെ അമ്മ രാമായണം, ഭാഗവതം, ഭാരതം മുതലായ പുസ്തകങ്ങളിൽനിന്നു കൂടക്കൂടെ പല കഥകൾ പറഞ്ഞുകേൾപ്പിക്കും. ഈ കഥകളിൽ ശ്രീരാമൻ രാക്ഷസന്മാരോടും അർജ്ജുനൻ കൗരവന്മാരോടും യുദ്ധംചെയ്യുന്ന ഘട്ടങ്ങളുംമററും അമ്മ വിസ്തരിച്ചു പറയുമ്പോൾ ക്ഷത്രിയവംശജനായ നമ്മുടെ കഥാനായകൻ അമ്മയുടെ മടിയിൽനിന്നു് ഉത്സാഹത്തോടുകൂടി ചാടിയെഴുന്നേല്ക്കുകയും തനിക്കും ആമാതിരി പരാക്രമശാലിയായിത്തീർന്നാൽ കൊള്ളാമെന്നുള്ള ഭാവം കാണിക്കയും ചെയ്യും. ഇതു കാണുമ്പോൾ അച്ഛനമ്മമാർക്കുണ്ടാകുന്ന സന്തോഷം അളവററതായിരുന്നു."

കുട്ടി വളൎന്നുവന്നതോടുകൂടി അമ്മ തന്റെ കഥാകഥനരീതിയിലും അല്പം വ്യത്യാസം വരുത്തി. അന്നു് ഓരോ വിദ്വാന്മാരുടെ കഥ പറഞ്ഞിട്ടാണു് അമ്മ മകനെ രസിപ്പിച്ചിരുന്നതു്. ഇതരകവിരചിതങ്ങളും സ്വനിൎമ്മിതങ്ങളുമായ നല്ലനല്ല പദ്യങ്ങൾ ചൊല്ലിക്കൊടുത്തു കാണാപ്പാഠം പഠിപ്പിക്കുന്ന വിഷയത്തിലും ആ മാതാവു ശ്രദ്ധപതിപ്പിച്ചു. ഈവക പരിശീലനമാണു്, കേരളവൎമ്മ കോയിത്തമ്പുരാനു തന്റെ ഭാവിജീവിതത്തിൽ സാഹിത്യപരിശ്രമത്തിനു മാൎഗ്ഗദൎശിയായിത്തീൎന്നതു്. "വിദുഷികളായി മലയാളത്തിലുണ്ടായിട്ടുള്ള ഏതാനും സ്ത്രീകളുടെ കൂട്ടത്തിൽ പ്രഥമഗണനീയയായ എന്റെ മാതാവു്, ബാല്യത്തിൽത്തന്നെ എനിക്കു വിദ്യയിൽ അഭിരുചി ജനിപ്പിക്കുന്നതിനായി പല വിദ്വാന്മാരുടെ കഥകൾ പറയുകയും അവരുണ്ടാക്കിട്ടുള്ള ശ്ലോകങ്ങൾ ചൊല്ലിത്തരികയും മററും ചെയ്തിരുന്നകൂട്ടത്തിൽ, ചിലപ്പോൾ സ്വയം ലളിതങ്ങളായ ചെറിയ ശ്ലോകങ്ങളുണ്ടാക്കി എന്നെ പഠിപ്പിക്കാറുണ്ടായിരുന്നു. അതിൽ ഒരു ശ്ലോകം ഒരുദിവസം എന്നെക്കൊണ്ടു് എന്റെ ജ്യേഷ്ഠനെ ചൊല്ലിക്കേൾപ്പിച്ചു്, അപ്പോൾ ഏഴോ എട്ടോ വയസ്സുമാത്രം പ്രായമുണ്ടായിരുന്ന ഞാനതുണ്ടാക്കിയതാണു് അതെന്നു് അരുളിച്ചെയ്ത സമയം, എന്റെ മനസ്സിൽ അങ്കുരിച്ച ഒരു ലജ്ജയോടുകൂടി, എനിക്കു തന്നെത്താനെ ഒരു ശ്ലോകം ഉണ്ടാക്കാറായെങ്കിലോ എന്നൊരു ഉൽക്കണ്ഠ ബലവതിയായി ജനിച്ചു" * എന്നു കോയിത്തമ്പുരാൻതന്നെ പിന്നീടൊരിക്കൽ പ്രസ്താവിച്ചിട്ടുണ്ടു്.

* 1067-ൽ തിരുവനന്തപുരത്തുവെച്ചു നടന്ന കവിസമാജയോഗത്തിൽ ചെയ്ത പ്രസംഗത്തിൽനിന്നു്.

## തിരുവനന്തപുരത്തു്.

ശ്രീമൂലം തിരുനാൾ രാമവർമ്മമഹാരാജാവുതിരുമനസ്സിലെ പിതാവും, കേരളവർമ്മകോയിത്തമ്പുരാന്റെ മാതുലനമായ രാജരാജവർമ്മ കോയിത്തമ്പുരാൻ അന്നു് തിരുവനന്തപുരത്തായിരുന്നു താമസിച്ചിരുന്നതു്. അദ്ദേഹം തർക്കവ്യാകരണാദികളിൽ അഗാധമായ പാണ്ഡിത്യവും ഇംഗ്ലീഷിൽ സാമാന്യം പരിചയവും സംഗീതത്തിൽ നല്ല ജ്ഞാനവുമുള്ള ഒരാളായിരുന്നു. ഭാഗിനേയന്റെ ബുദ്ധിസാമർത്ഥ്യവും വിദ്യാതൃഷ്ണയും കണ്ടു് അത്യന്തം സന്തുഷ്ടനായിത്തീർന്ന അദ്ദേഹം 1030-ാമാണ്ടു് കന്നിമാസത്തിൽ മരുമകനെ തിരുവനന്തപുരത്തേയ്ക്കു കൂട്ടിക്കൊണ്ടുപോയി. അന്നുമുതൽ അവസാനംവരെ ചരിത്രനായകന്റെ താമസം തിരുവനന്തപുരത്തുതന്നെയായിരുന്നു. രാജധാനിയിലെത്തിയതിനുശേഷം മരുമകന്റെ ഗുരുസ്ഥാനം മാതുലൻതന്നെയേററു. 'ഗുരുനാഥൻ ശിഷ്യനെ എപ്പോഴും ഒന്നിച്ചു താമസിപ്പിക്കുകയും ജ്ഞാനാഭിവൃദ്ധിക്കു് ഉതകുന്ന ഉപദേശങ്ങൾ നല്കുകയും ചെയ്തു. ഒരുസമയവും വേറതേയിരിക്കാൻ അമ്മാവൻ മരുമകനെ സമ്മതിച്ചില്ല. മരുമകനെപ്പററി മനസ്സിൽ വളരെ തൃപ്തിയും സന്തോഷവുമായിരുന്നു; എങ്കിലും അതു് അദ്ദേഹം ഒരിക്കലും വെളിയിൽ കാണിച്ചിരുന്നില്ല. എപ്പോഴും ഗംഭീരഭാവത്തിലാണു് ശിഷ്യനോടു പെരുമാറിവന്നതു്.' എന്നാൽ പ്രസ്തുത ഗുരുശിഷ്യബന്ധം നാലുകൊല്ലത്തിലധികം നീണ്ടുനില്ക്കുന്നതിനു ദൈവം അനുവദിച്ചില്ല. ഈ അല്പകാലത്തിനിടയ്ക്കുതന്നെ മഹാകാവ്യങ്ങൾ, നാടകങ്ങൾ, ചമ്പൂക്കൾ, അലങ്കാരം, വ്യാകരണം, മീമാംസ മുതലായ അനവധി വിഷയങ്ങളിൽ ചരിത്രനായകനു ശരിയായ ഒരു ജ്ഞാനം സിദ്ധിച്ചുകഴിഞ്ഞിരുന്നു എന്നു പറഞ്ഞാൽ, അമ്മാവൻ മരുമകനെ പഠിപ്പിച്ചിരുന്നതു് ഏതു രീതിയിലാണെന്നു തെളിയുന്നുണ്ടല്ലോ. ഇതിനുപുറമെ, ഇക്കാലം

കൊണ്ടു് അദ്ദേഹം ഇംഗ്ലീഷിലും സാമാന്യമായ ജ്ഞാനം സമ്പാദിച്ചുകഴിഞ്ഞിരുന്നു. അന്നു കൊട്ടാരംവൈദ്യനായിരുന്ന പാച്ചുമൂത്തതു കോയിത്തമ്പുരാനെ ആയുർവ്വേദം പഠിപ്പിച്ചതും ഈ ഘട്ടത്തിൽത്തന്നെയാണു്. ഇങ്ങനെ ചരിത്രനായകന്റെ വിദ്യാഭ്യാസവിഷയത്തിൽ കർണ്ണധാരത്വം വഹിച്ചിരുന്ന മാതുലൻ 1084 മീനമാസത്തിൽ തീപ്പെട്ടു. അന്നു ഭാഗിനേയനു് 14 വയസ്സുമാത്രമേ പ്രായമുണ്ടായിരുന്നുള്ളു; എന്നുവരികിലും 'ഒരു വലിയ പണ്ഡിതൻ' എന്നുള്ള പ്രശസ്തി അക്കാലത്തുതന്നെ അദ്ദേഹത്തിനു സിദ്ധിച്ചിരുന്നു.

വലിയകോയിത്തമ്പുരാനായതു്.

മഹാറാണി ലക്ഷ്മീഭായി മൂത്തതമ്പുരാൻ തിരുമനസ്സിലെയ്ക്കു പള്ളികെട്ടിനുള്ള ആലോചന നടന്നുവന്നിരുന്ന കാലമായിരുന്നു അതു്. അന്നു നാടുവാണിരുന്ന ദീർഘദർശിയും, ഭാഗിനേയീവത്സലനുമായ ഉത്രംതിരുനാൾ മാർത്താണ്ഡവർമ്മ മഹാരാജാവു തിരുമനസ്സുകൊണ്ടു് നമ്മുടെ ചരിത്രനായകനെത്തന്നെ വരനായി തിരഞ്ഞെടുത്തു. സൗന്ദര്യം, സൗശീല്യം, വിനയം, വിദ്വത്വം, വിശാലമനസ്കത തുടങ്ങിയ സൽഗുണങ്ങളെല്ലാം ഒത്തിണങ്ങിയ മറെറാരു പുരുഷരത്നം ആ സ്ഥാനത്തേയ്ക്കു തിരഞ്ഞെടുക്കത്തക്കവണ്ണം അന്നു തിരുവിതാംകൂറിലില്ലായിരുന്നു. പതിനാലുവയസ്സുമാത്രം പ്രായമുണ്ടായിരുന്ന കോയിത്തമ്പുരാനു് അന്നു് ഉപനയനം കഴിഞ്ഞിരുന്നില്ല. സ്വഗൃഹമായ ചങ്ങനാശ്ശേരിയിൽ ചെന്നു് ഉപനയനം കഴിച്ചുവരുന്നതിനു സമയവുമില്ലായിരുന്നു. വിവാഹം നീട്ടിവെയ്ക്കാമെന്നു വെച്ചാൽ പിന്നീടു് അടുത്തെങ്ങും നല്ല മുഹൂർത്തവുമില്ലായിരുന്നു. അതുകൊണ്ടു് മഹാരാജാവുതിരുമനസ്സിലെ കല്പനപ്രകാരം കിളിമാനൂർ കൊട്ടാരത്തിൽവെച്ചാണു് കോയിത്തമ്പുരാന്റെ ഉപനയനം നടത്തിയതു്. കിളിമാനൂർ

കൊട്ടാരത്തിലെ അന്നത്തെ വലിയതമ്പുരാട്ടിക്കു പുത്രനില്ലാതിരുന്നതിനാൽ അവിടുന്നുതന്നെ കോയിത്തമ്പുരാന്റെ മാതൃസ്ഥാനം സ്വീകരിച്ചു് ഉപനയനത്തിനു വേണ്ടതെല്ലാം പ്രവൎത്തിച്ചു. അതുകഴിഞ്ഞു തിരുവനന്തപുരത്തു മടങ്ങിയെത്തിയപ്പോൾ പള്ളിക്കെട്ടിനു വേണ്ടതെല്ലാം തയ്യാറായിരുന്നു. 1034 മേടം 13-ാംനു- പള്ളിക്കെട്ടുമഹോത്സവം വളരെ കേമമായ നിലയിൽ കൊണ്ടാടപ്പെട്ടു.

ശ്രീരാമൻ മൈഥിലിക്കും പിതൃമൊട്ടു ഭഗവാൻ
കൃഷ്ണനാ രുഗ്മിണിക്കും
പാരാതെ ചേൎന്നമട്ടിൽ പരിചിനൊടധുനാ
കേരളക്ഷ്മാമണാളൻ
ശ്രീരാജ്ഞിക്കും പരം ചേൎന്നൊരു കണവനതായ്
വന്നഹോ ചേൎന്നമൈവാൻ
പാരാകെത്തിങ്ങിവിങ്ങും പുകഴൊടുമിവർ വാ-
ണീടട്ടെ പുഷ്ടസൗഖ്യം

എന്നും മററുമുള്ള മംഗളാശംസാപദ്യങ്ങൾ ഈ മഹോത്സവത്തെ ഉദ്ദേശിച്ചുണ്ടാക്കപ്പെട്ടവയാണു്. ആററിങ്ങൽ മൂത്തതമ്പുരാന്റെ ഭൎത്താവായതുകൊണ്ടു് കേരളവൎമ്മ തിരുമനസ്സുകൊണ്ടു് അന്നുമുതൽ "വലിയകോയിത്തമ്പുരാ"നായിത്തീൎന്നു. അവിടത്തെ പത്നീപദത്തെ അലങ്കരിച്ച റാണിലക്ഷ്മീഭായി അന്നു് ഇൻഡ്യയിൽ ജീവിച്ചിരുന്ന സ്ത്രീരത്നങ്ങളിൽവെച്ചു് അഗ്രഗണ്യയായ ഒരു വിദുഷിയായിരുന്നു. ചെമ്പ്രനാട്ടു വലിയരാജാവായിരുന്ന രാമവൎമ്മതമ്പുരാൻ പള്ളിക്കെട്ടുമഹോത്സവം കഴിഞ്ഞ ഉടനെ അയച്ച ഒരു എഴുത്തിൽ ഇങ്ങനെ പ്രസ്താവിച്ചുകാണുന്നു:—

"നമ്മുടെ ഈ ഇൻഡ്യാരാജ്യത്തു് അനവധി രാജ്ഞികളുണ്ടു്. എന്നാൽ അവൎക്കുള്ള ഉന്നതസ്ഥാനം, പണം, അവസ്ഥ ഇവയെ ഒഴിച്ചാൽപിന്നെ അവരുടെ സ്ഥിതിയെന്തു്? ഈ സ്ഥാനമാനങ്ങൾ മുതലായതു് അവരുടെ പക്കൽനിന്നു് എടുത്തുകളഞ്ഞു നോക്കുന്നതായാൽ അവരിൽ അധികംപേരും നിരക്ഷരകുക്ഷികളായി മൃഗപ്രായകളായിരിക്കും.

**എന്നാൽ നമ്മുടെ മഹാറാണിയോ, അങ്ങനെയല്ല. അവിടുന്ന് എല്ലാ പേർക്കും മാതൃകയായി എടുക്കാവുന്ന ഒരു മഹാരാജ്ഞിയാണ്. നമ്മുടെ ഈ നാട്ടിലുള്ള ആചാരങ്ങളാൽ, പുറമേ അന്യസ്ഥലങ്ങളിലെങ്ങും പോകുന്നതിനോ സ്വാതന്ത്ര്യമായി ഓരോന്ന പ്രവർത്തിക്കുന്നതിനോ അവിടുത്തേയ്ക്കു സാധിക്കുന്നില്ല. അതിനാലത്രെ അവിടുത്തെ ശരിയായ യോഗ്യത പുറത്തു് അധികം പ്രചാരപ്പെടാതിരിക്കുന്നതു്. അവിടുന്നു യൂറോപ്പിലെ ഏതെങ്കിലും ഒരു പരിഷ്കൃതരാജ്യത്തിൽ ജനിച്ചിരുന്നു എന്നുവരികിൽ നിശ്ചയമായും അവിടുത്തെ ഖ്യാതി ഭൂലോകമൊട്ടുക്കു പരക്കുമായിരുന്നു......"**

## വീണ്ടും വിദ്യാഭ്യാസം.

വിവാഹശേഷവും അദ്ദേഹം വിദ്യാഭ്യാസവിഷയത്തിൽ അത്യന്തം ഉൽസുകനായിത്തന്നെ കാണപ്പെട്ടു. എന്നുമാത്രമല്ല, സുബ്ബാദീക്ഷിതരുടെയും ശീനുഅയ്യങ്കാർ ശാസ്ത്രികളുടെയും അടുക്കൽ വ്യാകരണത്തിലെ ഉപരിഗ്രന്ഥങ്ങളും, പണ്ഡിതർ രാമസ്വാമിശാസ്ത്രികളുടെ അടുക്കൽ തർക്കശാസ്ത്രവും, ഇലത്തൂർ രാമസ്വാമിശാസ്ത്രികളുടെ അടുക്കൽ വേദാന്തവും അഭ്യസിച്ചു്, അല്പകാലത്തിനിടയ്ക്കു് 'ചതുശ്ശാസ്ത്രപണ്ഡിതൻ' എന്നുള്ള ഖ്യാതി സമ്പാദിക്കുകയും ചെയ്തു. ഡാക്ടർ വേറിങ്ങ്സായ്‌വിന്റെ ശിഷ്യനായി ഇംഗ്ലീഷ്ഭാഷയിലും കൂടുതൽ പരിചയം സമ്പാദിച്ചു. മലയാളവും സംസ്കൃതവുമെന്നപോലെതന്നെ ഇംഗ്ലീഷ്ഭാഷയും ചരിത്രനായകനു സ്വാധീനമായിരുന്നു എന്നുള്ളതു പ്രസിദ്ധമാണല്ലൊ. ധാരാളംകൂടി പ്രശംസിക്കത്തക്കവണ്ണം കോയിത്തമ്പുരാൻ പിൽക്കാലത്തു് ഇംഗ്ലീഷിൽ എഴുതുകയും പ്രസംഗിക്കയും ചെയ്തിട്ടുണ്ടു്. വേറിങ്ങ്സായ്‌വിന്റെ ശിഷ്യത്വമാണു് അതിനു പ്രധാനകാരണം. പിന്നീടു സ്വപ്രയത്നവും സർ ടി. മാധവരായർ, വിശാഖംതിരുനാൾ മഹാരാജാവു്, ബ്രിട്ടീഷ് റസിഡണ്ടു തുടങ്ങിയുള്ളവരുമായുള്ള സഹവാസവും അദ്ദേഹത്തിന്റെ ആംഗലഭാഷാപാണ്ഡിത്യത്തെ പരിപുഷ്ടമാക്കിത്തീർക്കുകയും ചെയ്തിട്ടുണ്ടു്.

ദിനംപ്രതി വൎദ്ധിച്ചുവന്ന ചരിത്രനായകന്റെ വിദ്യാതൃഷ്ണ ഇതുകൊണ്ടുമാത്രം ശമിച്ചില്ല. മഹാരാഷ്ട്രം, ഹിന്ദുസ്ഥാനി, തമിഴ്, തെലുങ്ക് എന്നീ ഭാഷകളിൽ അദ്ദേഹം പ്രയോഗക്ഷമമായ പരിചയം അചിരേണ കൈക്കലാക്കി. ഇതെല്ലാം സ്വയം പഠിക്കുന്നതോടുകൂടി ഭാൎയ്യയായ ലക്ഷ്മീഭായിയെ പഠിപ്പിക്കുകകൂടി ചെയ്തിരുന്നു. സംസ്കൃതം, ഇംഗ്ലീഷ് മുതലായതെല്ലാം രാജ്ഞിയെ പഠിപ്പിച്ചതു് അദ്ദേഹംതന്നെയാണു്. ചുരുക്കിപ്പറഞ്ഞാൽ, ഇതുപോലെ ഒരു പണ്ഡിതസാൎവ്വഭൌമൻ കേരളത്തിലെങ്ങും ഇല്ലെന്നുള്ള കീൎത്തി സ്വല്പകാലംകൊണ്ടു് നാടുമുഴുവൻ പരക്കത്തക്കവണ്ണം വലിയകോയിത്തമ്പുരാൻ അത്രമാത്രം ബഹുമുഖമായ ജ്ഞാനം സമ്പാദിക്കുകയും ഭാൎയ്യയുടെ വിജ്ഞാനഭണ്ഡാഗാരത്തെ പോഷിപ്പിക്കുകയും ചെയ്തു.

മനസ്സിനെ എന്നപോലെ ശരീരത്തെയും പോഷിപ്പിക്കുന്ന വിഷയത്തിൽ തമ്പുരാൻ ശരിയായ ശ്രദ്ധ പതിപ്പിച്ചിരുന്നു. ചാട്ടം, മറിച്ചിൽ, ഗുസ്തിപിടിത്തം, കസൎത്തു മുതലായ കായികാഭ്യാസങ്ങളിൽ അദ്ദേഹത്തിനു നല്ല പരിചയമുണ്ടായിരുന്നു. ആയുധവിദ്യയും കുതിരസ്സവാരിയും ചരിത്രനായകനു് ഏറ്റവും പ്രിയപ്പെട്ട വിനോദങ്ങളായിരുന്നു എന്നാണു പറയപ്പെടുന്നതു്. ഗവൎമ്മെന്റുവക കുതിരലായത്തിൽ ഉണ്ടായിരുന്ന എല്ലാ കുതിരകളേയും അദ്ദേഹം സവാരിക്കുപയോഗിച്ചിരുന്നുവത്രെ. അന്നു് ഒരു യുവരാജാവായിരുന്ന ആയില്യംതിരുനാൾ ഈവക വിനോദങ്ങളിൽ ചരിത്രനായകന്റെ വലിയ കൂട്ടുകെട്ടുകാരനായിരുന്നു.

സംഗീതമഭ്യസിച്ചതു്.

സാഹിത്യവിദ്യാഭ്യാസം ഏകദേശം അവസാനിച്ചപ്പോൾ സംഗീതത്തിലായി വാസന. വീണവായനയാണു് ഒന്നാമതായിത്തുടങ്ങിയതു്. പ്രസിദ്ധനായ വെങ്കടാദ്രി

ഭാഗവതരും വൈണികകേസരിയായ കല്യാണകൃഷ്ണയ്യരുമായിരുന്നു ഗുരുഭൂതന്മാർ. സംഗീതത്തെ സംബന്ധിച്ചിടത്തോളം സരസ്വതീദേവിയുടെ അവതാരമെന്നു പറയാവുന്ന ലക്ഷ്മീഭായി തിരുമനസ്സിലെ സഹവാസം ഇക്കാര്യത്തിൽ കോയിത്തമ്പുരാന് അത്യന്തം പ്രയോജനകരമായിത്തീൎന്നു. ശാസ്ത്രാഭ്യാസവിഷയത്തിൽ ഭൎത്താവു ഭാൎയ്യയ്ക്കെന്നപോലെ, സംഗീതവിഷയത്തിൽ ഭാൎയ്യ ഭൎത്താവിനും വളരെ ഉപകാരപ്പെട്ടു.

മൃഗയാവാസന.

വലിയകോയിത്തമ്പുരാന് ആയുധാഭ്യാസവും കുതിരസ്സവാരിയും ഏററവും പ്രിയപ്പെട്ട വിനോദങ്ങളായിരുന്നുവെന്നു മുൻപു പ്രസ്താവിച്ചിട്ടുണ്ടല്ലോ. ഈ രണ്ടു വിദ്യകളും അഭ്യസിക്കുന്നതിൽ ഒരു ഗുരുഭൂതന്റെ സഹായം അദ്ദേഹത്തിനു വളരെയൊന്നും വേണ്ടിവന്നിട്ടില്ലത്രെ. ആയുധവിദ്യയും കുതിരസ്സവാരിയുംകൂടി ചേൎന്നപ്പോൾ അതു മൃഗയാവിനോദത്തിനു മാൎഗ്ഗദൎശകമായിത്തീൎന്നു. അക്കാലത്തു തിരുവനന്തപുരം പട്ടണത്തിനു സമീപമായി അനവധി കാറിക്കാടുകളുണ്ടായിരുന്നു. അവയിലാണ് കോയിത്തമ്പുരാൻ ആദ്യകാലങ്ങളിൽ നായാട്ടിനായി പൊയ്ക്കൊണ്ടിരുന്നതു്. നായാട്ടു് അദ്ദേഹത്തിനു് എത്രമാത്രം രസകരമായ ഒരു വിനോദമായിരുന്നു എന്നുള്ളതു് പിൽക്കാലത്തു് അദ്ദേഹംതന്നെ എഴുതീട്ടുള്ള;

“കുന്നിന്നങ്ങേപ്പുറമടവിയാണായതിൽ പോയതന്നും
കണ്ടിച്ചീട്ടും കളികളൊരു ഞാൻ കൂട്ടിനായാട്ടുകാരെ
പന്നിക്കൂട്ടം, പുലിയിതുകളെ വേട്ടയാടീട്ടുമന്നും
കൊന്നിട്ടങ്ങാനതിലൊരു രസം സ്വല്പമല്ലിപ്പൊഴും മേ”

എന്ന പദ്യത്തിൽനിന്നു ധാരാളം തെളിയുന്നുണ്ടല്ലോ. ചരിത്രനായകൻ അനന്തരകാലത്തുണ്ടാക്കിയതും അദ്ദേഹത്തിന്റെ കൃതികളിൽ പ്രാധാന്യത്തെ അൎഹിക്കുന്നതുമായ മയൂ

രസന്ദേശത്തിൽ, നായികയ്ക്കു വിശ്വാസം ജനിക്കുന്നതിനായി പറയുന്ന,

"ലീലാരണ്യേ വിഹഗമൃഗയാലോലനായേകദാ ഞാൻ
നീലാപാംഗേ, കമപി നിഹനിച്ചീടിനേൻ നീഡജത്തെ
ബാലാന്താരാൽ മഞ്ചവുമിണയെക്കണ്ടു നീ താം ച നേത്രം
കാലാഗാരം സപദി കൃപയാ കാതരേ ചൊല്ലിയില്ലേ?"

എന്ന അഭിജ്ഞാനവാക്യവും മൃഗയാവിഷയകമാണെന്നുള്ളതു് ഈ അവസരത്തിൽ പ്രത്യേകം സ്മരണീയമാകുന്നു. തിരുവനന്തപുരത്തു താമസിച്ചിരുന്ന രണ്ടു കിളിമാനൂർ കോയിത്തമ്പുരാക്കന്മാരിൽനിന്നു പല ശസ്ത്രവിദ്യാരഹസ്യങ്ങളും ചരിത്രനായകനു മനസ്സിലാക്കാൻ സാധിച്ചു. ഉണ്ടയിട്ടു് ഒരുത്തന്റെ നെഞ്ചിൽ വെടിവെച്ചാൽ, ആ ഉണ്ട അവന്റെ നെഞ്ചിൽ തട്ടി അവിടെ ചതവോ മുറിവോ ഒന്നും വരുത്താതെ താഴെ വീഴുക, എത്രയെല്ലാംതരത്തിൽ ശ്രമിച്ചാലും വെടി പൊട്ടാത്തവിധത്തിൽ എതിരാളിയുടെ തോക്കിന്റെ വാകെട്ടുക, സങ്കല്പശക്തികൊണ്ടു താനിരിക്കുന്ന സ്ഥലത്തു മൃഗങ്ങളെ വരുത്തി വെടിവെയ്ക്കുക മുതലായ പല അത്ഭുതപ്രയോഗങ്ങളും ഈ തമ്പുരാക്കന്മാരിൽനിന്നു താൻ കൈവശപ്പെടുത്തുകയും പ്രയോഗിച്ചു പരീക്ഷിക്കുകയും ചെയ്തിട്ടുണ്ടെന്നു് "എന്റെ മൃഗയാസ്മരണകൾ" എന്ന പേരിൽ ഭാഷാപോഷിണിയിലെഴുതിയ ഒരു ഉപന്യാസത്തിൽ വലിയകോയിത്തമ്പുരാൻതന്നെ പ്രസ്താവിച്ചുകാണുന്നു. മറ്റൊരാളാണു് പറഞ്ഞിരുന്നതെങ്കിൽ അതിന്റെ വിശ്വാസ്യതയിൽ വായനക്കാർക്കു സംശയം ജനിക്കുമായിരുന്നു. തനിക്കു് ആദ്യമായി നായാട്ടിൽ അഭിരുചി ജനിക്കുന്നതിനുള്ള കാരണവും അദ്ദേഹം ആ ഉപന്യാസത്തിൽ വിവരിച്ചിട്ടുണ്ടു്. അതിലെ ഏതാനും ഭാഗം ഇവിടെ ഉദ്ധരിക്കുന്നതു വായനക്കാർക്കു രസാവഹമായിരിക്കുമെന്നു വിശ്വസിക്കുന്നു:—

മൃഗവധത്തിൽ എനിക്ക് ഉത്സാഹം ജനിക്കുന്നതിനുള്ള കാരണം, ഞാൻ ഏഴെട്ടുവയസ്സു പ്രായമുള്ള ബാലനായിരിക്കുമ്പോൾ എന്റെ അമ്മാവന്റെ അമ്മാവനായ ഒരു ദേഹം, എന്റെ കുടുംബഗൃഹത്തിനു സമീപമായ ഒരു കുളത്തിൽ വന്നുകൂടി പലർക്കും ഭയഹേതുവായിത്തീർന്ന ഒരു വലിയ ചീങ്കണ്ണിയെ ഞാൻ കണ്ടുകൊണ്ടിരിക്കെ ഒരു വെടിയാൽ നിഗ്രഹിച്ചുകൊണ്ടുവന്ന് എല്ലാവരെയും കാണിച്ചതാകുന്നു. കുടുംബവാസികൾക്കു വളരെ ഭയാവഹമായ 'കുത്തിച്ചുട്ട്' എന്ന ശബ്ദം പുറപ്പെടുവിച്ചുകൊണ്ടിരുന്ന 'കോലൻകോഴി' എന്നൊരു പക്ഷിയെയും അദ്ദേഹംതന്നെ ഒരിക്കൽ വെടിവെച്ചു കൊണ്ടുവന്നപ്പോഴും ആവിധം ലക്ഷ്യവേധത്തിൽ എനിക്കു ഉത്സാഹം ജനിച്ചിരുന്നു. എന്നാൽ എനിക്കു ഏകദേശം പതിനേഴുവയസ്സു പ്രായമായതുവരെ ഒരു തോക്കു കൈയിലെടുക്കുന്നതിനു സംഗതിയായില്ല. പടക്കംപൊട്ടിക്കുന്നതിൽ അസാമാന്യമായ ഉത്സാഹമുണ്ടായിരുന്നു. അതു കൊളുത്തിയെറിഞ്ഞു ചില ക്ഷുദ്രജന്തുക്കളെ ഹിംസിക്കയും ചെയ്തിട്ടുണ്ടായിരുന്നു. എനിക്കു പടക്കംപൊട്ടിക്കുന്നതിലുള്ള താല്പര്യത്തെ അറിഞ്ഞു അക്കാലത്തു മൂന്നാംമുറ രാജകുമാരനായിരുന്ന വിശാഖംതിരുനാൾ പലപ്പോഴും പലവിധത്തിലുള്ള വിചിത്രങ്ങളായ പടക്കങ്ങൾ എനിക്കു അയച്ചുതരിക പതിവായിരുന്നു. ഒടുവിൽ വളരെ പഴക്കംചെന്നു തുരുമ്പുപിടിച്ച ഒരു കൈത്തോക്കു അന്നു ഒന്നാംമുറ രാജകുമാരനും എന്റെ അശ്വാരോഹണാദി വിനോദങ്ങളിൽ ഉത്സാഹിപ്പിച്ചിരുന്ന ഉത്തമസുഹൃത്തുമായ ആയില്യംതിരുനാൾ എനിക്കു സമ്മാനിച്ചപ്പോൾ ഞാൻ വളരെ സന്തോഷിച്ചു. ആ ചെറുതായ ആയുധം തേച്ചുതുടച്ചു സ്വച്ഛതവരുത്തി ഉപയോഗയോഗ്യമാക്കി ജനൽപ്പുരയിൽ കൊണ്ടുചെന്നു ഒരുദിവസം ആയില്യംതിരുനാൾ തിരുമനസ്സിലെ കാണിച്ചപ്പോൾ അവിടുന്നു വളരെ ആശ്ചര്യപ്പെട്ടു. എന്നാൽ ഒന്നു വെടിവെച്ചു കാണിക്കാമെന്ന് അറിയിച്ചപ്പോഴാകട്ടെ, ഭയപ്പെട്ടിട്ടായിരിക്കാം, സമ്മതിച്ചില്ല. ആ കൈത്തോക്കുകൊണ്ടു എന്തെങ്കിലും ഒരു പറവയെയോ മറ്റു പ്രാണിയെയോ വെടിവെയ്ക്കണമെന്നു വിചാരിച്ചു ഞാൻ പലവിധത്തിൽ പ്രയത്നം ചെയ്തിട്ടും ഫലിച്ചില്ല.

അങ്ങനെയിരിക്കുമ്പോൾ ശ്രീപാദംവകയായി ചില തോക്കുകൾ ഒരിടത്തിരിപ്പുണ്ടെന്നുള്ള വിവരം അറിഞ്ഞു, ഗൂഢപ്രയത്നംചെയ്ത് അതിലൊരു വൃത്തികെട്ട തോക്കു ഞാൻ കൈവശമാക്കി. വളരെ ശ്രമം ചെയ്ത് അതിനെ ഉപയോഗിക്കത്തക്കതാക്കിത്തീർത്തു പക്ഷികളുടെ

നോക്ക് യുദ്ധത്തിനാരംഭിച്ചു. അത്യുന്നതങ്ങളായ വൃക്ഷങ്ങളുടെ മുകളിലിരിക്കുന്ന വളരെ ചെറിയ പക്ഷികൾപോലും എന്റെ ലക്ഷ്യവേധത്തിനു വിഷയമാകാതിരുന്നില്ല. ഹാ! അത്യാശ്ചര്യജനകമായ സമരോത്സവം!

അക്കാലത്തു് എന്റെ മാതുലപ്രായന്മാരായ രണ്ടു കിളിമാനൂർ കോയിത്തമ്പുരാക്കന്മാർ തിരുവനന്തപുരത്തു താമസിക്കുന്നവരായിരുന്നു, ഒരാൾ യന്ത്രശാലകളിൽ അതിസാമർത്ഥ്യനും മണിക്കാരൻ എന്ന പ്രസിദ്ധനുമായ ശങ്കരവർമ്മൻ അമ്മാവനും മറ്റൊരാൾ അക്കാലത്തു് മഹാപ്രസിദ്ധനായ ചിത്രകാരനും ഇപ്പോൾ ലോകമാസകലം പ്രഖ്യാതി സമ്പാദിച്ചിരിക്കുന്ന ചിത്രമെഴുത്തു രവിവർമ്മകോയിത്തമ്പുരാന്റെ ഗുരുവുമായ കൊച്ചുണ്ണി അമ്മാവനുമായിരുന്നു. ഈ രണ്ടുപേരുടെ അടുക്കലും ഞാൻ പല വിഷയങ്ങളിലും ശിഷ്യപ്പെട്ടിട്ടുണ്ടു്. രണ്ടുപേരും നളികപ്രയോഗവിദ്യയിൽ പല രഹസ്യങ്ങളും ഗ്രഹിച്ചിട്ടുള്ളവരാണെന്നുള്ള വിവരം ഞാൻ അറിഞ്ഞിരുന്നതിനാൽ ആ വിഷയത്തിൽ പ്രത്യേകിച്ചും അവരുടെ ശിഷ്യത്വത്തെ സമ്പാദിച്ചു. എന്നാൽ അവരുടെ ഉപദേശങ്ങളെ പരീക്ഷിച്ചുനോക്കിയിട്ടുള്ളതു് എത്രയും അപൂർവമായിട്ടു മാത്രമേയുള്ളൂ. ഉണ്ടയിട്ടു് ഒരുത്തന്റെ നെഞ്ചിൽ വെടിവെച്ചാൽ ആ ഉണ്ട അവന്റെ നെഞ്ചിൽതട്ടി താഴെ വീഴുന്ന സമ്പ്രദായം ആ വിധത്തിൽ പരീക്ഷിക്കാൻ എനിക്കു ധൈര്യമില്ലാതെ, ഒരു മുണ്ടെടുത്തു ചുവരിലിട്ടു് വെടിവെച്ചുനോക്കിയപ്പോൾ ഉണ്ട ആ മുണ്ടിനു് യാതൊരു കേടുംവരുത്താതെ അതിൽതട്ടി താഴെവീണു.

ഇതുപോലെ തോക്കിന്റെ വാ കെട്ടുക എന്നൊരു വിദ്യയും എനിക്കുപദേശിച്ചിട്ടുണ്ടായിരുന്നു. ഇതു പരീക്ഷിച്ചുനോക്കുവാൻ അചിരേണ ഒരു സന്ദർഭമുണ്ടായി. അന്നത്തെ കേരളവർമ്മ കൊച്ചുകോയിത്തമ്പുരാൻ ഒരുദിവസം ഞാൻ കുളിച്ചു ജപിച്ചുകൊണ്ടിരിക്കുമ്പോൾ സമീപത്തുവെച്ചു് ഒരു കൈത്തോക്കുകൊണ്ടു് തെരുതെരെ വെടിവെച്ചുകൊണ്ടിരുന്നു. അതു് എന്റെ ജപത്തിനു പ്രതിബന്ധമായിത്തീർന്നതിനാൽ തോക്കിന്റെ മുഖബന്ധംചെയ്യുന്ന പ്രയോഗം ഒന്നു പരീക്ഷിച്ചുനോക്കാമെന്നുവെച്ചു് ഗുരുനാഥന്റെ ഉപദേശപ്രകാരം പ്രവർത്തിച്ചു. അതിന്റെ ശേഷം കൈത്തോക്കിൽ വെയ്ക്കുന്ന കേപ്പുകൾ പൊട്ടിയതല്ലാതെ വെടി തീർന്നതേയില്ല. അതുകണ്ടു പരിഭ്രമിച്ചുകൊണ്ടിരുന്ന കൊച്ചുകോയിത്തമ്പുരാനോടു് മുൻപിലത്തെ ഇടവിടാതെയുള്ള വെടി എന്റെ ജപത്തിനു പ്രതിബന്ധമായിത്തീർന്നതിനാൽ ഞാൻ ചെയ്ത പ്രയോഗംകൊണ്ടാണു് വെടിതീരാത്തതു്. ഇനി കൈത്തോക്കിങ്ങോട്ടു തരൂ. ഞാൻ കാണിച്ചു

തരാം' എന്നുപറഞ്ഞു് ഞാൻ തോക്കു ചോദിച്ചു. പിന്നെയും രണ്ടുമൂന്നു കുപ്പിവെച്ചു പൊട്ടിച്ചതു് വിഫലമായിഭവിച്ചതിനാൽ അദ്ദേഹം കൈത്തോക്കു് എന്റെ കൈയിൽ തന്നു. തോക്കിന്റെ മുഖബന്ധം തീർക്കാനുള്ള സൂത്രം ഞാൻ ഗുരൂപദേശപ്രകാരം അനുസന്ധാനംചെയ്തു കാഞ്ചി വലിച്ചപ്പോൾ വെടി തീരുകയും അവിടെ കൂടിയിരുന്നവർക്കൊക്കെയും ഉള്ളുകവിഞ്ഞു് ആശ്ചര്യം ഉണ്ടാവുകയും ചെയ്തു.

കിളിമാനൂർ 'കോയിത്തമ്പുരാൻ അമ്മാവൻ' എനിക്കുപദേശിച്ച മറ്റൊരു വിദ്യ മൃഗങ്ങളെ വരുത്തി വെടിവെയ്ക്കുക എന്നുള്ളതായിരുന്നു. അവിടുന്നു് ഈ പ്രയോഗം 1022-ാമാണ്ടു് നാടുനീങ്ങിയ തിരുമനസ്സിലെ അടുക്കൽ ഒരിക്കൽ കാണിച്ചതായി ഞാൻ കേട്ടിട്ടുണ്ടായിരുന്നു. ആ തിരുമനസ്സുകൊണ്ടു് അവിടത്തെപ്പോലെ വളരെ ഇഷ്ടനായിരുന്ന ആ അമ്മാവന്റെ അടുക്കൽ 'വരുത്തി വെടിവെയ്ക്കുന്ന' സമ്പ്രദായം ഒന്നു കാണിക്കണമെന്നു് ഒരിക്കൽ നിർബ്ബന്ധിച്ചു. എത്രയും വൈമനസ്യത്തോടുകൂടി സമ്മതിച്ചു്, ഒരു അപരാഹ്നത്തിൽ തിരുക്കൊട്ടാരത്തിന്റെ മാളികയുടെ താഴെ തോക്കു നിറച്ചുവെച്ചുകൊണ്ടു്, മഹാരാജാവു് എഴുന്നള്ളി നില്ക്കവേ, കാൽമണിക്കൂറുനേരം ധ്യാനനിഷ്ഠനായി സ്ഥിതിചെയ്തു. അപ്പോൾ ഒരു കടുക്കൻ അത്യന്തം പരവശനായി നാക്കു തള്ളിക്കൊണ്ടു്, തോക്കുംപിടിച്ചു നില്ക്കുന്ന അമ്മാവന്റെ നേരെ വരുന്നതു കാണായി. എല്ലാവരും അത്ഭുതപരതന്ത്രരായി നില്ക്കവേ, 'സാധു! ആ പ്രാണിയെ വധിക്കരുതു്' എന്നു മഹാരാജാവു കല്പിച്ചതും കടുക്കൻ വെടികൊണ്ടു താഴെ വീണതും ഒന്നിച്ചുകഴിഞ്ഞു. മഹാരാജാവു് അല്പം ദേഷ്യഭാവത്തിൽ 'ഈ പ്രാണിയെ ഹിംസിച്ചതെന്തിനു്?' എന്നു ചോദിച്ചതിനു് 'അതിനെ വധിച്ചില്ലെങ്കിൽ എന്റെ പ്രാണൻ പോകും' എന്നായിരുന്നു അമ്മാവന്റെ മറുപടി.

ഈ അമ്മാവന്റെ അടുക്കൽനിന്നു് ഞാൻ പല ഉപദേശങ്ങളും ഗ്രഹിച്ചിരുന്നുവെന്നു ധരിച്ചിട്ടുണ്ടായിരുന്ന കേരളവർമ്മ കൊച്ചുകോയിത്തമ്പുരാൻ മുതലായ എന്റെ വയസ്യന്മാർ ഒരു സായാഹ്നത്തിൽ ഞാൻ പക്ഷിനായാട്ടു കഴിഞ്ഞു് ശ്രീപാദത്തു വടക്കേക്കൊട്ടാരത്തിൽ എത്തിയപ്പോൾ, 'വരുത്തി വെടിവെയ്ക്കുന്ന വിദ്യ ഇന്നു് ഒന്നു കാണിച്ചുതീരു' എന്നുപറഞ്ഞു് നിർബ്ബന്ധമായി എന്നെ പിടികൂടി. അതുവരെ ഞാൻ ആ വിദ്യ പരീക്ഷിച്ചിട്ടില്ലാതിരുന്നതിനാലും കൂട്ടുകാരുടെ നിർബ്ബന്ധം ഒഴിക്കത്തക്കതല്ലാതിരുന്നതിനാലും ഗുരൂപദേശപ്രകാരം ഒരിക്കൽ പ്രയോഗിച്ചുനോക്കാമെന്നു നിശ്ചയിച്ചു് ഗുരുവാക്യപ്രകാരം പ്രവർത്തിച്ചു.

അതിനിടയ്ക്കു് കുട്ടികൾ മററു വിനോദങ്ങളിൽ ഏർപ്പെട്ടിരിക്കയായിരുന്നു. ഏകദേശം പത്തു മിനിട്ടിനുള്ളിൽ തടിയനായ ഒരു മരപ്പട്ടി തോപ്പിന്റെ കിഴക്കേ മതിലിൽക്കൂടി തെക്കോട്ടായി അത്യന്തം ചാപവേഗത്തോടുകൂടി വരുന്നതുകണ്ട ഉടനെ ഞാൻ അതിനെ വെടിവെയ്ക്കുകയും അതു് മതിലിന്റെ അപ്പുറത്തേയ്ക്കു മറിഞ്ഞുവീഴുകയും ചെയ്തു. അപ്പോൾ ഇരുട്ടായി തുടങ്ങിയതിനാൽ പിറേറദിവസം രാവിലെയാണു് ഞങ്ങൾ ആ ചത്ത ജന്തുവിനെ ചെന്നെടുത്തു്. എല്ലാവർക്കും വളരെ അത്ഭുതം തോന്നി. തോക്കിന്റെ മുഖം ബന്ധിക്കുകയും മൃഗങ്ങളെ വരുത്തി വെടിവെയ്ക്കുകയും ചെയ്യുന്ന പ്രയോഗം അതിൽപിന്നെ ഇതുവരെയും ഞാൻ ചെയ്തിട്ടില്ല. ഇനി ഒരിക്കലും ചെയ്വാൻ എനിക്കു ശക്തിയുമില്ല.

ഈ ‘മൃഗയാസ്മരണക’ളിൽ വേറെയും ചില അനുഭവങ്ങളെ അദ്ദേഹം സരസമായി വിവരിക്കുന്നുണ്ടു്. ലാക്കു പിഴയ്ക്കാതെ വെടിവെയ്ക്കുന്നതിൽ കോയിത്തമ്പുരാനു് അസാധാരണമായ സാമർത്ഥ്യമുണ്ടായിരുന്നു. ഈ വിഷയത്തിൽ യൂറോപ്യന്മാർപോലും അദ്ദേഹത്തെ ഹൃദയംതുറന്നു പ്രശംസിക്കയുണ്ടായിട്ടുണ്ടത്രെ!

## കഷ്ടകാലവും തൽഫലങ്ങളും.

വലിയകോയിത്തമ്പുരാൻ തിരുവനന്തപുരം രാജകുടുംബവുമായി വളരെ അടുപ്പത്തിലാണു് കഴിഞ്ഞുകൂടിയിരുന്നതെന്നുള്ളതു നമുക്കു മനസ്സിലായിട്ടുണ്ടല്ലൊ. മഹാരാജാവു മാത്രമല്ല, മററു രാജകുമാരന്മാരും അദ്ദേഹത്തിന്റെ ഗുണകാംക്ഷികളായിരുന്നു. ആയില്യംതിരുനാളും വിശാഖംതിരുനാളും ചരിത്രനായകന്റെ ചങ്ങാതികളായിട്ടാണു കഴിഞ്ഞുകൂടിയിരുന്നതു്. ‘മൃഗയാസ്മരണക’ളിൽ അദ്ദേഹം ആയില്യംതിരുനാളിനെ ‘ഉത്തമസുഹൃത്താ’യി പറഞ്ഞിട്ടുള്ളതു് നാം വായിച്ചുവല്ലൊ. ഈ ആയില്യംതിരുനാൾ 1036-ൽ, ഉത്രംതിരുനാൾ മാർത്താണ്ഡവർമ്മ മഹാരാജാവിനെത്തുടർന്നു് സിംഹാസനാരോഹണംചെയ്തു. അതിനുശേഷവും അദ്ദേഹം കോയിത്തമ്പുരാനു പല ആനുകൂല്യങ്ങളും ചെയ്തുകൊടുത്തിരുന്നു. എന്നാൽ രാജസേവ

‘അസിധാരാവലേഹനം’പോലെയാണല്ലൊ. അതു ചിലപ്പോൾ യാതൊരു കാരണവുംകൂടാതെ പല അനൎത്ഥങ്ങളേയും വരുത്തിവെയ്ക്കും. ഇങ്ങിനെയുള്ള ഒരു കഷ്ടകാലം 1050-ാമാണ്ടിൽ നമ്മുടെ ചരിത്രനായകനേയും ബാധിച്ചു. ചില ഏഷണിക്കാരുടെ വാക്കുകേട്ടു്, മഹാരാജാവു കോയിത്തമ്പുരാന്റെ നേരെ വല്ലാതെ മുഷിയുകയും ആ മുഷിച്ചിൽ ഒടുവിൽ പ്രതികാരേച്ഛയിൽ പൎയ്യവസാനിക്കുകയും ചെയ്തു. മഹാരാജാവിനു് എതിരായിട്ടുള്ള ഒരു ഉപജാപകസംഘത്തിൽ കോയിത്തമ്പുരാനും ഉൾപ്പെട്ടിട്ടുണ്ടെന്നുള്ള സംശയമായിരുന്നു ഈ അനൎത്ഥത്തിനെല്ലാം കാരണം. രണ്ടുകൂട്ടരേയും പറഞ്ഞു യോജിപ്പിക്കാൻ പലരും ശ്രമിച്ചുനോക്കി. ഒന്നും ഫലിച്ചില്ല. ഒടുവിൽ കോയിത്തമ്പുരാനെ അസ്വതന്ത്രനാക്കി ഒരു ബന്ധനസ്ഥന്റെ നിലയിൽ ആലപ്പുഴ കൊട്ടാരത്തിൽ കൊണ്ടുപോയി താമസിപ്പിക്കാൻ കല്പനയായി. ഭാഗിനേയിയായ റാണി ലക്ഷ്മീഭായിയുടെ പ്രാൎത്ഥനകൾപോലും വിഫലമായിത്തീൎന്നു. കോയിത്തമ്പുരാൻ ഭാൎയ്യയെപ്പിരിഞ്ഞു് ഒരുകൊല്ലം ആലപ്പുഴയിലും പിന്നീടു നാലഞ്ചുകൊല്ലം ഹരിപ്പാട്ടും താമസിക്കേണ്ടിവന്നു.

‘ഒന്നു ചീഞ്ഞാൽ മറ്റൊന്നിനു വളം’ എന്നു മലയാളത്തിൽ ഒരു പഴഞ്ചൊല്ലുണ്ടല്ലൊ. ദേശകാലഭേദമെന്യെ പല സ്ഥലത്തും ഇതു ഫലിച്ചുകണ്ടിട്ടുണ്ടു്. ലോകമാന്യനായ ബാലഗംഗാധരതിലകന്റെ ‘ഗീതാരഹസ്യം’ പോലെ അത്ര ഉൽകൃഷ്ടമായ ഒരു നിരൂപണഗ്രന്ഥം ഭഗവൽഗീതയെ സംബന്ധിച്ചിടത്തോളം ഇതുവരെ ഒരു ഭാഷയിലും ഉണ്ടായിട്ടില്ലെന്നാണു പറയുന്നതു്. പാശ്ചാത്യരും പൗരസ്ത്യരുമായ പല പണ്ഡിതന്മാരും ആ ഉത്തമഗ്രന്ഥത്തെ സശിരഃകമ്പം ശ്ലാഘിക്കുന്നുമുണ്ടു്. ഇത്രമാത്രം ഉൽകൃഷ്ടമായ ഗീതാരഹസ്യത്തിന്റെ ആവിർഭാവത്തിനു കാര

ണമായിത്തീൎന്നു ബാലഗംഗാധരതിലകന്റെ കാരാഗൃഹവാസമായിരുന്നു. ജയിലിലെ ജീവിതം ഉത്തമഗ്രന്ഥങ്ങൾ നിൎമ്മിക്കാനുള്ള വിശ്രമാവസരമായി ഉപയോഗിച്ച പാശ്ചാത്യന്മാരും അപൂൎവ്വമല്ല. ജയിലിൽവെച്ചു ചില പുതിയ ഭാഷകൾ പഠിച്ചവരും ധാരാളമുണ്ടു്. കേരളവൎമ്മവലിയകോയിത്തമ്പുരാന്റെ അസ്വാതന്ത്ര്യജീവിതവും ഇങ്ങനെ ചില സൽഫലങ്ങൾക്കു കാരണമായിത്തീൎന്നു. മലയാളത്തിലെ സന്ദേശകാവ്യങ്ങളിൽവെച്ചു് അതിപ്രധാനമായ 'മയൂരസന്ദേശം' ഈ അസ്വാതന്ത്ര്യജീവിതത്തിന്റെ സൽഫലങ്ങളിൽ ഒന്നാകുന്നു. യമപ്രണാമശതകം, ക്ഷമാപണസഹസ്രം, വിശാഖവിജയം മഹാകാവ്യം എന്നീ സംസ്കൃതകൃതികളുടെ ഉത്ഭവത്തിനുള്ള നിദാനവും ഒരുവിധം നോക്കിയാൽ ഈ അസ്വാതന്ത്ര്യജീവിതംതന്നെയാണെന്നുവേണം പറയുവാൻ. മേൽപുത്തൂർ നാരായണഭട്ടതിരിയുടെ പ്രക്രിയാസൎവ്വസ്വം എന്ന വ്യാകരണഗ്രന്ഥത്തിനു വിസ്തൃതമായ സംസ്കൃതവ്യാഖ്യാനവുംകൂടി കോയിത്തമ്പുരാൻ ഇക്കാലത്തെഴുതുകയുണ്ടായിട്ടുണ്ടു്. പിൽക്കാലത്തു കേരളപാണിനി എന്ന പേരിൽ പ്രസിദ്ധനായിത്തീൎന്ന ഏ. ആർ. രാജരാജവൎമ്മ കോയിത്തമ്പുരാൻ, ചങ്ങനാശ്ശേരി രവിവൎമ്മകോയിത്തമ്പുരാൻ, പിന്നീടു വലിയ സംസ്കൃതപണ്ഡിതനായിത്തീൎന്ന ഇറവൂർ നാരായണശാസ്ത്രികൾ മുതലായവരുടെ ഗുരുസ്ഥാനം സ്വീകരിച്ചു് അവരെ സംസ്കൃതം പഠിപ്പിച്ചതും ഇക്കാലത്തുതന്നെയായിരുന്നു. *

---

* ചരിത്രനായകന്റെ മാതാവും മാതൃസഹോദരിയും മററും ഉൾപ്പെട്ട ഒരു കുടുംബശാഖ 1040-ാമാണ്ടു മുതൽ ചങ്ങനാശ്ശേരിയിൽനിന്നു് അരിപ്പാട്ടു വന്നു താമസം തുടങ്ങിയിരുന്നു. ഏതോ ഒരു അന്തഃഛിദ്രം നിമിത്തം മൂലകുടുംബത്തിൽനിന്നു പിണങ്ങിപ്പിരിഞ്ഞ ആ ശാഖയെ ചങ്ങനാശ്ശേരിയിൽനിന്നു് അരിപ്പാട്ടേയ്ക്കു നയിച്ചതു ചരിത്രനായകന്റെ ജ്യേഷ്ഠനായ രാജരാജവൎമ്മകോയിത്തമ്പുരാനാണു്. പെട്ടെന്നുണ്ടായ പ്രവാസനിമിത്തം കുറേക്കാലത്തേയ്ക്കു് ഇവർ വളരെ കഷ്ട

1055-ൽ വിശാഖംതിരുനാൾ രാജ്യഭാരം കൈയേല്ക്കുന്നതുവരെ ചരിത്രനായകന്റെ ഈ അസ്വാതന്ത്ര്യം നിലനിന്നു. പുതിയ മഹാരാജാവു സിംഹാസനാരോഹണംചെയ്തു ഉടനെ ഒന്നാമതായിച്ചെയ്ത കൃത്യം, കേരളവർമ്മ വലിയകോയിത്തമ്പുരാനെ ബന്ധനവിമുക്തനാക്കി തിരുവനന്തപുരത്തേയ്ക്കു് ആനയിച്ചതായിരുന്നു. ആയില്യം തിരുനാളിന്റെ ചില പ്രവൃത്തികൾ വിശാഖംതിരുനാളിനു രസിച്ചിരുന്നില്ലെന്നും, ആ വിഷയത്തിൽ അദ്ദേഹവും ചരിത്രനായകനും ഏകാഭിപ്രായക്കാരായിരുന്നുവെന്നുമാണു, പറയപ്പെടുന്നതു്.

<u>രാഷ്ട്രീയസേവനം.</u>

വലിയകോയിത്തമ്പുരാൻ പ്രധാനമായി പ്രവർത്തിച്ചുപോന്നതു ഭാഷാപോഷണവിഷയത്തിലാണെന്നുള്ളതു വാസ്തവമാണെങ്കിലും, മററുവിഷയങ്ങളിൽ അദ്ദേഹം ശ്രദ്ധപതിച്ചിരുന്നില്ലെന്നു വിചാരിക്കുന്നതു ശരിയല്ല. ഭരണാധികാരികളെപ്പോലും ഉപദേശിക്കത്തക്കവണ്ണം രാജ്യകാര്യങ്ങളിൽ അദ്ദേഹം അഗാധമായ ജ്ഞാനം സമ്പാദിച്ചിരുന്നു. ദിവാൻ മാധവരായർ തുടങ്ങിയുള്ള തിരുവിതാംകൂറിലെ സചിവന്മാരും ബ്രിട്ടീഷ് ഗവമ്മെണ്ടിന്റെ

---

ഒപ്പാടെ നിവൃത്തിവരുത്തിയില്ലെങ്കിലും, ആയില്യംതിരുനാൾമഹാരാജാവിന്റെയും വലിയകോയിത്തമ്പുരാന്റെയും സഹായംനിമിത്തം ഒടുവിൽ കുഴപ്പാടൊക്കെ നീങ്ങുകയും, ആ കുടുംബശാഖ 1046-ൽ അരിപ്പാട്ടു പുതുതായി പണിയിച്ച അനന്തപുരത്തു കൊട്ടാരത്തിലേയ്ക്കു താമസം മാറുകയും ചെയ്തു. അതിനുശേഷമാണു്, ചരിത്രനായകന്റെ ജ്യേഷ്ഠസഹോദരൻ 'അനന്തപുരത്തു രാജരാജവമ്മകോയിത്തമ്പുരാൻ' എന്ന പേരിൽ പ്രസിദ്ധനായിത്തീന്നതു്. വലിയകോയിത്തമ്പുരാനെ ആലപ്പുഴനിന്നു് അരിപ്പാട്ടേയ്ക്കു മാററിത്താമസിപ്പിച്ച അവസരത്തിൽ അദ്ദേഹത്തിനു ഭാഗിനേയനായ ഏ. ആർ. രാജരാജവമ്മാവിനെ പഠിപ്പിപ്പാൻ സൗകര്യം കിട്ടിയതു് ഇങ്ങനെയായിരുന്നു.

പ്രതിനിധികളായ റസിഡണ്ടന്മാരും കോയിത്തമ്പുരാന്റെ ഉററസ്നേഹിതന്മാരായിരുന്നു. അവരെല്ലാം ചിലപ്പോൾ രാജ്യഭരണസംബന്ധമായ കാൎയ്യങ്ങളെപ്പററി ചരിത്രനായകനുമായി ആലോചിക്കാറുണ്ടായിരുന്നുവെന്നാണു് പറയപ്പെടുന്നതു്. അന്നു തിരുവിതാംകൂറിൽ താമസിച്ചിരുന്ന യൂറോപ്യന്മാൎക്കു വലിയകോയിത്തമ്പുരാന്റെ നേരെ ഉണ്ടായിരുന്ന ബഹുമാനം അളവററതായിരുന്നു.

മൂന്നു കൊല്ലത്തോളംകാലം ചരിത്രനായകൻ തിരുവിതാംകൂറിലെ നിയമനിൎമ്മാണസഭയിൽ ഒരു അനൗദ്യോഗസ്ഥസാമാജികനായിരുന്നിട്ടുണ്ടു്. സ്വതേ മിതഭാഷിയായിരുന്ന അദ്ദേഹം നിയമനിൎമ്മാണസഭായോഗങ്ങളിലും ആ സ്വഭാവത്തിൽനിന്നു വ്യതിചലിച്ചിരുന്നതായി കാണുന്നില്ല. എങ്കിലും പുറപ്പെടുവിക്കുന്ന ഓരോ അഭിപ്രായത്തിലും അദ്ദേഹത്തിന്റെ തീക്ഷ്ണബുദ്ധിയും രാജ്യതന്ത്രജ്ഞതയും നല്ലപോലെ പ്രതിഫലിച്ചിരുന്നു.

തിരുവനന്തപുരം വലിയകൊട്ടാരം ഗ്രന്ഥപ്പുരയുടെ മേൽനോട്ടം കുറേക്കാലത്തേയ്ക്കു കോയിത്തമ്പുരാൻ വഹിക്കയുണ്ടായിട്ടുണ്ടു്. കേരളത്തിൽ പല സ്ഥലങ്ങളിലുള്ള ഗ്രന്ഥപ്പുരകളിൽനിന്നു് അവിടത്തെ ഗ്രന്ഥങ്ങളുടെ ലിസ്റ്റു് വരുത്തിയും തിരുവനന്തപുരത്തില്ലാത്ത ഗ്രന്ഥങ്ങൾ കിട്ടാവുന്നിടത്തോളം പുറമേനിന്നു ശേഖരിച്ചും ആ ഗ്രന്ഥപ്പുരയെ പരിഷ്കരിക്കയും പോഷിപ്പിക്കയും ചെയ്തതു നമ്മുടെ ചരിത്രനായകനത്രെ. ഇപ്പോൾ ആ ഗ്രന്ഥപ്പുര തെക്കേ ഇൻഡ്യയിലുള്ള മററു ഗ്രന്ഥപ്പുരയോടും കിടനില്ക്കത്തക്ക ഒരു നിലയിലായിട്ടുണ്ടെങ്കിൽ അതിനു പ്രധാനകാരണഭൂതൻ കേരളവൎമ്മ കോയിത്തമ്പുരാനല്ലാതെ മററാരുമല്ല.

വേദശാസ്ത്രവിദ്യാഭ്യാസത്തിനായി 1064-ാമാണ്ടിൽ ആദ്യമായി തിരുവനന്തപുരത്തു് ഒരു സംസ്കൃതപാഠശാല സ്ഥാപിച്ചപ്പോൾ അതിന്റെ മേലധികാരം വഹിക്കേണ്ട

ഭാരം നമ്മുടെ ചരിത്രനായകനിലാണു വന്നുചേർന്നതു്. അവസാനകാലംവരെ അതു് അദ്ദേഹംതന്നെ വഹിക്കയും ചെയ്തു. അന്നു് അദ്ദേഹം കുട്ടികളുടെ പാഠശാല സന്ദർശിച്ചിരുന്നതും, സഹായധനം ഏർപ്പെടുത്തിയും സമ്മാനങ്ങൾ കൊടുത്തും വിദ്യാർത്ഥികളെ പ്രോത്സാഹിപ്പിച്ചിരുന്നതും മററും പ്രസിദ്ധമാണു്.

ലക്ഷ്മീഭായിയിൽ കുട്ടികളുണ്ടാകാഞ്ഞതിനാൽ രാജകുടുംബത്തിന്റെ നിലനില്പിനായി 1076-ാമാണ്ടിൽ മാവേലിക്കര രാജകുടുംബത്തിൽനിന്നു രണ്ടു രാജകുമാരിമാരെ (ഇപ്പോഴത്തെ മഹാറാണി സേതു ലക്ഷ്മീഭായിയും ഇളയറാണി സേതു പാർവ്വതീഭായിയും) തിരുവിതാംകൂർ രാജകുടുംബത്തിലേയ്ക്കു ദത്തെടുക്കുകയുണ്ടായി. അവരുടെ രക്ഷാധികാരി എന്ന സ്ഥാനം മഹാരാജാവു തിരുമനസ്സുകൊണ്ടു് വലിയകോയിത്തമ്പുരാനെയാണു് ഏല്പിച്ചതു്. അദ്ദേഹം സ്വന്തം കുഞ്ഞുങ്ങളെപ്പോലെ വളരെ വാത്സല്യത്തോടുകൂടി അവരെ വളർത്തുകയും ചെയ്തു. കൊച്ചുതമ്പുരാട്ടിമാർ സംഗീതം, സാഹിത്യം, ചിത്രമെഴുത്തു്, തയ്യൽ, വീണവായന മുതലായതെല്ലാം പഠിച്ചതു് കോയിത്തമ്പുരാന്റെ മേൽനോട്ടത്തിലായിരുന്നു.

ബഹുമതികൾ

യൂറോപ്യന്മാരിൽനിന്നും ഭാരതത്തിലെ പ്രഖ്യാതന്മാരായ പണ്ഡിതന്മാരിൽനിന്നും കോയിത്തമ്പുരാനു സിദ്ധിച്ചിട്ടുള്ള പ്രശംസാപത്രങ്ങൾക്കു കൈയും കണക്കുമില്ല. 1883-ൽ അദ്ദേഹത്തിനു് എഫ്. എം. യു. (FelloW of the Madras University) എന്ന സ്ഥാനം ലഭിച്ചു. അതുവരെ കേരളീയരിൽ അധികംപേർക്കു സിദ്ധിച്ചിട്ടില്ലാത്ത ഒരു ഉന്നതബഹുമതിയായിരുന്നു അതു്. 1889-ൽ എം. ആർ. ഏ. എസ്സ്. എന്ന ബിരുദവും 1896-ൽ

എഫ്. ആർ. എച്ച്. എസ്. എന്ന ബിരുദവും കിട്ടി. ഗുണവതിയായ വിക്ടോറിയാചക്രവൎത്തിനി സി. എസ്. ഐ. എന്ന ബിരുദംകൊണ്ടു് ചരിത്രനായകനെ ബഹുമാനിച്ചതും ആയിടയ്ക്കുതന്നെയാണ്. ഈ ബഹുമതി ലഭിച്ച അവസരത്തിൽ തിരുമനസ്സിലേയ്ക്കു കിട്ടിയ അനുമോദനങ്ങൾക്കു് അവസാനമില്ലായിരുന്നു.

ക്ലേശങ്ങൾ.

ലോകജീവിതം സുഖദുഃഖസമ്മിശ്രമാണു്. "ഈ ലോകത്തിൽ സുഖമസുഖവും മിശ്രമായ്ത്താനിരിക്കും" എന്നു കവിതന്നെ പറഞ്ഞിട്ടുമുണ്ടു്. സ്വന്തം ജീവിതാനുഭവങ്ങളെ ഓൎത്തിട്ടാണോ അദ്ദേഹം ഇങ്ങനെ പറഞ്ഞതെന്നുകൂടി സംശയിക്കേണ്ടിയിരിക്കുന്നു. എന്തുകൊണ്ടെന്നാൽ തന്റെ ജീവിതത്തിൽ പല മനഃക്ലേശങ്ങളും അദ്ദേഹത്തിനനുഭവിക്കേണ്ടിവന്നിട്ടുണ്ടു്. "ഇഷ്ടപ്രാണേശ്വരിയുടെ വിയോഗത്തിനാലും, നരേന്ദ്രാധിഷ്ഠിതപത്തനാലോലവാസമൂലമാം മാനനഷ്ടത്തിനാലും" കഷ്ടപ്പെട്ടുകൊണ്ടു് കോയിത്തമ്പുരാൻ നാലഞ്ചുകൊല്ലം കഴിച്ച കഥ നമുക്കു മനസ്സിലായിട്ടുണ്ടല്ലോ. ഐഹികമായ സകല ക്ലേശങ്ങൾക്കും ദിവ്യൗഷധമായ ഒരു സന്താനമുണ്ടാകാത്തതിലും അദ്ദേഹത്തിനു വലിയ വ്യസനമുണ്ടായിരുന്നു. ധൎമ്മപത്നിയായ മഹാരാജ്ഞിയെ കാണുമ്പോഴൊക്കെ ഈ മനസ്താപം അദ്ദേഹത്തെ കൂടുതൽ വേദനിപ്പിച്ചുകൊണ്ടിരുന്നു. പക്ഷെ, എന്തെല്ലാം പുണ്യകൎമ്മങ്ങൾ ചെയ്തിട്ടും ഒരു കുട്ടിയെ കണ്ടു സന്തോഷിക്കാനുള്ള ഭാഗ്യം അവസാനംവരെ അവൎക്കിരുവൎക്കും ഇല്ലാതെപോയി എന്നുപറഞ്ഞാൽ കഴിഞ്ഞുവല്ലോ.

കോയിത്തമ്പുരാനു മൂന്നു സഹോദരന്മാരുണ്ടായിരുന്നുവെങ്കിലും ഒരു സഹോദരിമാത്രമേയുണ്ടായിരുന്നുള്ളു. കൂട്ടത്തിൽ കനിഷ്ഠയായിരുന്നതിനാൽ എല്ലാവരും ആ സഹോദരിയെ പ്രാണനെപ്പോലെ സ്നേഹിച്ചിരുന്നു. 1889-ൽ

ആ സഹോദരി മരിച്ച അവസരത്തിൽ അദ്ദേഹം അനുഭവിച്ച മനഃക്ലേശം സീമാതീതമായിരുന്നു. മരണവാൎത്ത കേട്ട ഉടനെ അദ്ദേഹം അരിപ്പാട്ടെത്തി. വൃദ്ധയായ മാതാവിനെ കണ്ടപ്പോൾ ആ ഹൃദയാലു പൊട്ടിക്കരഞ്ഞുപോയി. മരിച്ചുപോയ സഹോദരിയുടെ ഇളയകുട്ടിയെ കണ്ണീരുകൊണ്ടു് കുളിപ്പിക്കുകതന്നെ ചെയ്തു. (ആ കുട്ടിയാണു് സേതുലക്ഷ്മീബായി മഹാരാജ്ഞിയുടെ ഭൎത്താവായ ഇന്നത്തെ രാമവൎമ്മ വലിയകോയിത്തമ്പുരാൻ.)

ഇതുകൊണ്ടും തിരുമനസ്സിലെ ക്ലേശങ്ങളവസാനിച്ചില്ല. 1073-ൽ മാതാവായ അംബാദേവിത്തമ്പുരാട്ടി ഇഹലോകവാസം വെടിഞ്ഞു. ചരിത്രനായകന്റെ ഹൃദയത്തെ വല്ലാതെ ക്ഷോഭിപ്പിച്ച മറ്റൊരു സംഭവമായിരുന്നു അതു്. പക്ഷേ മരണം അപരിഹാര്യമാണല്ലോ. സാംവത്സരദീക്ഷ പുത്രന്റെ മാതൃഭക്തിക്കനുസരണമായിത്തന്നെ നടന്നു. ഈ ഒരു കൊല്ലത്തിനിടയിൽ തേച്ചുകുളി, വെറ്റിലമുറുക്കൽ മുതലായവകൂടി മുടക്കപ്പെട്ടിരുന്നു എന്നറിയുമ്പോൾ, എത്രമാത്രം നിഷ്ഠയോടുകൂടിയാണു് അദ്ദേഹം ആ കാലം കഴിച്ചുകൂട്ടിയതെന്നു സ്പഷ്ടമാകുന്നുണ്ടല്ലോ.

ഇതേവരെ പറഞ്ഞ എല്ലാ സംഭവങ്ങളെക്കാളും ചരിത്രനായകന്റെ മനസ്സിനെ വ്യസനിപ്പിച്ചതും സകല സാഹിത്യസംരംഭങ്ങളിൽനിന്നുപോലും നിവൎത്തിക്കത്തക്ക വിധം അദ്ദേഹത്തെ നിരുത്സാഹനാക്കിത്തീൎത്തതുമായ മറ്റൊരു സംഭവം അദ്ദേഹത്തിന്റെ ഇഷ്ടപ്രാണേശ്വരിയായ റാണി ലക്ഷ്മീബായിയുടെ ദേഹവിയോഗമായിരുന്നു. 1076-ാമാണ്ടിലാണു് അതുണ്ടായതു്. സാഹിത്യസംബന്ധമായ ജോലികളിൽപോലും അന്നുമുതൽ അദ്ദേഹത്തിനു് അഭിരുചിയില്ലാതായി. അതിനുശേഷം അദ്ദേഹം നയിച്ച ജീവിതം തീരെ നിരുന്മേഷമായ ഒന്നായിരുന്നു.

ഷഷ്ടിപൂൎത്തി.

1020-മാണ്ടിൽ ജനിച്ച ഒരാൾക്കു് അറുപതു വയസ്സു തികയുന്നതു് എന്നാണെന്നു പ്രത്യേകിച്ചു പറയേണമെന്നില്ലല്ലൊ. കോയിത്തമ്പുരാന്റെ ഷഷ്ടിപൂൎത്തി യഥോചിതം ആഘോഷിക്കപ്പെട്ടു. കൊച്ചി, തിരുവിതാംകൂർ, മലബാർ എന്നീ ദേശവിഭാഗങ്ങളിലെ ഭാഷാഭിമാനികൾ ഒന്നിച്ചുചേൎന്നു് അന്നു് അദ്ദേഹത്തിനു സമൎപ്പിച്ച മംഗളപത്രം ആ മഹാനുഭാവന്റെ സാഹിത്യസാമ്രാജ്യസാൎവ്വഭൗമത്വത്തെ ഉച്ചൈസ്തരം ഉൽഘോഷിക്കുന്ന ഒന്നായിരുന്നു. ആയിടയ്ക്കു തിരുവനന്തപുരം ജി. പി. സ്മാരകവായനശാലയിൽവെച്ചു്, ഷഷ്ടിപൂൎത്തിയിൽ ചരിത്രനായകനെ അനുമോദിക്കുന്നതിനുവേണ്ടി ഒരു യോഗം കൂടുകയുണ്ടായി. 'ധീരനായ വിമൎശകൻ' എന്നു പ്രസിദ്ധനായ കെ. രാമകൃഷ്ണപിള്ള ബി. ഏ. അവർകൾ ആ യോഗത്തിൽ വായിച്ച ഉപന്യാസത്തിലെ ഒരു ഭാഗം ഇവിടെ ഉദ്ധരിക്കാം:—

„കഴിഞ്ഞ അൻപതു സംവത്സരത്തോളം കാലം മലയാളഭാഷയുടെ ജീവരക്ഷയിൽ ഏകതാനനായിരുന്നിട്ടുള്ള ഒരു മഹാൻ ഇന്നിതാ അറുപതു വയസ്സു പൂൎത്തിയാകുന്നു. അപ്രതിഹതമായ കൈക്കരുത്തുകൊണ്ടാകട്ടെ, ദുൎന്നിവാരമായ സൈന്യബലംകൊണ്ടാകട്ടെ, അപരിച്ഛേദ്യമായ ദൈവവിലാസത്താലാകട്ടെ, ദിഗ്വിജയംചെയ്തു് ഏകച്ഛത്രാധിപതിയായി വാഴുന്ന ഒരു ചക്രവൎത്തിക്കുപോലും ദുഷ്പ്രാപമായ യശസ്സും ചാരിതാൎത്ഥ്യവും ഈ മഹാൻ സമ്പാദിച്ചിരിക്കുന്നു. വിശിഷ്ടമായ പ്രതിഭാവിലാസത്താലും അദ്ഭുതമായ രചനാവിശേഷത്താലും ഗരിഷ്ഠമായ കവിതാസ്വഭാവത്താലും മലയാളഭാഷാമണ്ഡലത്തിൽ അനശ്വരമായ സാമ്രാജ്യത്തെ സ്ഥാപിച്ചിരിക്കുന്ന ഈ മഹാൻ കേരളത്തിൽ മാത്രമല്ല, ഭാരതഖണ്ഡത്തിൽ മുഴുവനും അഭിനവകാളിദാസനെന്നുള്ള പദവിയെ പ്രാപിച്ചിരിക്കുന്നതോൎക്കുമ്പോൾ, അദ്ദേഹത്തിന്റെ ജന്മഭൂവായ തിരുവിതാംകൂറിനു ധാരാളം അഭിമാനിക്കുവാൻ വകയുണ്ടു്. മനോധൎമ്മത്തിന്റെ കോമളതകൊണ്ടും കവിതാഗുണങ്ങളുടെ ബഹുലതകൊണ്ടും ഭാഷാഗതിയുടെ സരളതകൊണ്ടും സഹൃദയന്മാരുടെ ഹൃദയത്തെ ആഹ്ലാദിപ്പിക്കുന്ന കേരളവൎമ്മ വലിയകോയിത്തമ്പുരാൻ

തിരുമനസ്സിലെ ഷഷ്ടിപൂൎത്തിമഹോത്സവം കേരളീയരുടെ ഭാഗ്യപൂൎത്തിമഹോത്സവമായിത്തന്നെ കണക്കാക്കുന്നതിൽ ഒട്ടും അനൗചിത്യമില്ല. മലയാളഭാഷയുടെ പുനൎജ്ജന്മത്തിനും പ്രതിനിയതമായ പോഷണത്തിനും മൂലകാരണഭൂതനായ ഈ മഹാന്റെ ജീവചരിത്രത്തിലെ അനേകം ഘട്ടങ്ങൾ ആരുടെയും മനസ്സിനെ ബലാൽ ആകൎഷിക്കാതിരിക്കയില്ല. അനന്യസാധാരണമായ പരിശ്രമശീലംകൊണ്ടും, വിദ്യാസമ്പാദനത്തിലുള്ള അപരിമിതമായ ഉത്സാഹംകൊണ്ടും, ആൎക്കും അനുകരണീയമായ കാൎയ്യദക്ഷതകൊണ്ടും, ലോകത്തിൽ അനന്യസദൃശമായ പരോപകാരതല്പരതകൊണ്ടും, ചണ്ഡാലൻമുതൽ രാജാവുവരെയുള്ള ആളുകളോട് പ്രദൎശിപ്പിച്ചുവന്ന വിനയംകൊണ്ടും, സൎവ്വോപരി സ്വാതന്ത്ര്യാഭിമാനം എന്ന വിശിഷ്ടഗുണംകൊണ്ടും അവിടുന്ന്, സാൎവ്വകാലികവും സാൎവ്വലൗകികവുമായ അഭിനന്ദനത്തെ അൎഹിക്കുന്നുണ്ടെന്നുള്ളതിൽ സന്ദേഹമില്ല......[3]

ഭേദഭാവംകൂടാതെ കേരളീയരെല്ലാം ഇത്രമാത്രം പ്രശംസിച്ചിട്ടുംകൂടി കോയിത്തമ്പുരാൻ ഒട്ടും ഉദ്ധതനാകാതെ സഹജമായ വിനയംകൊണ്ട് ഒന്നുകൂടി ശോഭിക്കയാണു ചെയ്തതു്. "വാസ്തവം നോക്കുമ്പോൾ നമുക്ക് അഹങ്കാരം തോന്നത്തക്ക ഐശ്വര്യവും നമ്മുടെ ഭാഷയ്ക്കുണ്ടായിട്ടുണ്ടെന്നു ഞാൻ വിചാരിക്കുന്നില്ല. ഇതരഭാഷകളുമായി താരതമ്യപ്പെടുത്തിനോക്കിയാൽ മാത്രമേ മലയാളത്തിലെ ഗ്രന്ഥദാരിദ്ര്യം വെളിപ്പെടുകയുള്ളൂ. ഗുജറാത്തിലും ബംഗാളിലും സ്ത്രീകൾ ചെയ്യുന്ന സാഹിത്യപരിശ്രമം നമ്മുടെ ഇടയിൽ പുരുഷന്മാർപോലും ചെയ്യുന്നില്ല. ഞാൻ ഭാഷയ്ക്കുവേണ്ടി എന്തെങ്കിലും ചെയ്തിട്ടുണ്ടെങ്കിൽ അതെല്ലാം സംഗതിവശാൽ സംഭവിച്ചതെന്നല്ലാതെ എന്റെ പ്രയത്നഫലമാണെന്നു ഞാൻ വിചാരിക്കുന്നില്ല. മഹാജനങ്ങൾ എന്റെ കൃതികളിലുള്ള ദോഷങ്ങളെ ദാക്ഷിണ്യപൂൎവ്വം നിസ്സാരങ്ങളായിത്തള്ളി ഗുണങ്ങളെമാത്രം അഭിനന്ദിക്കുന്നതു് എന്റെ പൂൎവ്വജന്മാൎജ്ജിതപുണ്യവിശേഷഫലമെന്നു മാത്രമേ ഞാൻ വിചാരിക്കുന്നുള്ളൂ" എന്നാണു് അന്നു് അദ്ദേഹം പറഞ്ഞ മറുപടി. എന്തു വിനയം! പാണ്ഡിത്യത്തിനൊത്ത സ്വഭാവമാഹാത്മ്യമെന്നല്ലാതെ എന്താണു പറയുക!

## സ്വഭാവവൈശിഷ്ട്യം.

കേരളവൎമ്മ വലിയകോയിത്തമ്പുരാന്റെ വ്യക്തിഗതമായ സ്വഭാവഗുണങ്ങളിൽ പ്രധാനമായി നില്ക്കുന്നതു് ഈശ്വരഭക്തിയാകുന്നു. അദ്ദേഹത്തിന്റെ ദിനചൎയ്യ പരിശോധിച്ചാൽ സ്തോത്രജപങ്ങൾക്കു് അതിൽ പ്രത്യേകം സമയം നിശ്ചയിച്ചിട്ടുണ്ടായിരുന്നുവെന്നു നമുക്കു കാണാൻ കഴിയും. വൈക്കത്തു പെരുംതൃക്കോവിലപ്പന്റെ പേരിലും തിരുവനന്തപുരം ശ്രീപത്മനാഭസ്വാമിയുടെ പേരിലും അദ്ദേഹത്തിനുണ്ടായിരുന്ന ഭക്തി സീമാതീതമാണു്. കൊല്ലംതോറും അഷ്ടമിക്കു വൈക്കത്തെഴുന്നള്ളുന്നതു് പതിവായിരുന്നു. ശ്രീപത്മനാഭപാദപത്മശതകം, വ്യാഘ്രാലയേശശതകം, ശോണാദ്രീശസ്തോത്രം, സ്തുതിശതകം മുതലായ കൃതികളും അദ്ദേഹത്തിന്റെ ഈശ്വരഭക്തിക്കു് ഉത്തമോദാഹരണങ്ങളാണല്ലോ.

പരോപകാരതല്പരതയായിരുന്നു അദ്ദേഹത്തിന്റെ മറെറാരു പ്രധാനഗുണം. പണംകൊണ്ടും വാക്കുകൊണ്ടും എഴുത്തുകൊണ്ടും ആൎക്കും എപ്പോഴും എന്തുസഹായവും ചെയ്തുകൊടുക്കുന്നതിനു് അദ്ദേഹം സന്നദ്ധനായിരുന്നു. മററുയാതൊരു പരീക്ഷായോഗ്യതയുമില്ലാതെ വലിയകോയിത്തമ്പുരാന്റെ സാക്ഷ്യപത്രംകൊണ്ടുമാത്രം ഇംഗ്ലീഷുപാഠശാലകളിൽ സംസ്കൃതത്തിലും മലയാളത്തിലും മുൻഷിമാരായിത്തീൎന്ന ചിലർ ഇപ്പോഴും ജീവിച്ചിരിപ്പുണ്ടു്. അദ്ദേഹത്തിൽനിന്നു മററുതരത്തിലുള്ള സഹായം ലഭിച്ചിട്ടുള്ളവരുടെ സംഖ്യയും കുറച്ചൊന്നുമല്ല. ചുരുക്കിപ്പറഞ്ഞാൽ, "സന്ദേഹംവേണ്ട പരോപകാരത്തിനാകാത്തതെങ്കിൽ കിം ദേഹംകൊണ്ടൊരു ഫലമിഹ പ്രാണിനാം ക്ഷോണിതന്നിൽ?" എന്നു താൻതന്നെ ഒരിടത്തു് എഴുതിയിട്ടുള്ളതിനനുസരണമായിട്ടാണു് അദ്ദേഹം ജീവിച്ചിരുന്നതു്.

ഭാഷാവിഷയകമായ കാര്യങ്ങളിൽ വലിയകോയിത്തമ്പുരാൻ പ്രദർശിപ്പിച്ചിരുന്ന ഔദാര്യം അതിനുമുമ്പാകട്ടെ പിമ്പാകട്ടെ മറെറാരാളിലും കാണാത്ത ഒന്നാണ്. അവിടുന്ന് അക്കാര്യത്തിൽ കാണിച്ച 'ഔദാര്യത്തിന്റെ കഥ നോക്കിയാൽ അത് അദ്ദേഹത്തിനുണ്ടായിരുന്ന ആദായത്തിന്റെ സ്ഥിതിയ്ക്ക് എത്രയോ അധികമാണെന്ന് ആരും സമ്മതിക്കും. തിരുമനസ്സിലെ കൈയിൽനിന്ന് ഒരു സമ്മാനമെങ്കിലും വാങ്ങുവാൻ ഇടവന്നിട്ടില്ലാത്ത ഭാഷാകവിയാകട്ടെ ശാസ്ത്രവ്യുൽപ്പന്നനാകട്ടെ കേരളത്തിലെന്നല്ല ദ്രാവിഡദേശത്തിൽപോലും ഇല്ല. വിദ്വജ്ജനങ്ങൾക്കും കവികൾക്കും അദ്ദേഹം ഒരു കല്പകവൃക്ഷംതന്നെയായിരുന്നു. ഒരൊററ ശ്ലോകമെങ്കിലും വൃത്തഭംഗംകൂടാതെ എഴുതാവുന്നവരോടു തിരുമനസ്സിലേയ്ക്കുണ്ടായിരുന്ന വാത്സല്യം എത്രമാത്രമായിരുന്നുവെന്ന് അനുഭവിച്ചവർക്കേ അറിഞ്ഞുകൂടൂ.[7]

പരദോഷപ്രഖ്യാപനവൈമുഖ്യം കോയിത്തമ്പുരാന്റെ സഹജമായ സ്വഭാവഗുണങ്ങളിൽ ഒന്നായിരുന്നു. അദ്ദേഹം മററുള്ളവരെപ്പററി കുററംപറഞ്ഞിരുന്നില്ലെന്നു മാത്രമല്ല, അവരിൽ വല്ല ഗുണലേശങ്ങളുമുണ്ടെങ്കിൽ അവയെ പർവ്വതീകരിച്ചു പുകഴ്ത്തിപ്പറയാറുമുണ്ടായിരുന്നു. "ഗുണാംശങ്ങൾ പ്രത്യേകമെടുത്തുപറയുമ്പോൾ ദോഷാംശങ്ങളെ തിരുത്താൻ അവരും ശ്രമിച്ചുകൊള്ളുമല്ലോ" എന്നായിരുന്നു അദ്ദേഹത്തിന്റെ ന്യായം. പുസ്തകനിരൂപണവിഷയത്തിലാണ് ഈ സ്വഭാവഗുണം പ്രകടമായി പ്രത്യക്ഷപ്പെട്ടിരുന്നത്. ഒരു പുസ്തകത്തെപ്പററിയെങ്കിലും അദ്ദേഹം ഖണ്ഡനരൂപത്തിലുള്ള ഒരഭിപ്രായം രേഖപ്പെടുത്തിയിട്ടുണ്ടോ എന്നു സംശയമാണ്. ആര് ഏതു പുസ്തകം കൊണ്ടുചെന്നാലും, അതു സസന്തോഷം വാങ്ങി വായിച്ചു നല്ല ഒരു 'സർട്ടിഫിക്കററ്' എഴുതിക്കൊടുക്കുകയായിരുന്നു പതിവ്. ഇതു ദോഷങ്ങൾ കണ്ടുപിടിക്കാനുള്ള അശക്തികൊണ്ടല്ലെന്നുള്ളതു തീർച്ചയാണല്ലോ.

കൊച്ചുകുട്ടികളുടെനേരേ തമ്പുരാനു വലിയ സ്നേഹമായിരുന്നു. ഒരിക്കൽ ഏതോ ഒരു മാന്യൻ അദ്ദേഹത്തെ കാണാൻപോയ അവസരത്തിൽ തന്റെ കൊച്ചുകുട്ടിയേയും കൂടെ കൊണ്ടുപോവുകയുണ്ടായി. കോയിത്തമ്പുരാൻ ആ കുട്ടിയെ അടുത്തുവിളിച്ചു വളരെ ലാളിക്കയുംചെയ്തു. അന്നുതന്നെ ഡയറിയിൽ അദ്ദേഹം ഇങ്ങനെ എഴുതി:—"കഷ്ടം! എപ്പോഴാണു് ഈശ്വരൻ എനിക്കു് ഒരു പുത്രനെ തരാൻ നിശ്ചയിച്ചിരിക്കുന്നതു്! എന്തു്, പുത്രനെന്നോ ഞാൻ പറഞ്ഞതു്! ഇപ്പോഴത്തെ സ്ഥിതിയിലും പുത്രിയല്ലേ കുറച്ചുകൂടി നല്ലതു്? അഥവാ, ഈശ്വരനാണല്ലോ ഇതു നിശ്ചയിക്കേണ്ടതു്. എല്ലാം ഞാൻ അദ്ദേഹത്തിൽ സമർപ്പിക്കുന്നു; എങ്കിലും ഒരു കുട്ടി, ഹാ! അതെന്തൊരാനന്ദമായിരിക്കും?"

വിനയം, മിതഭാഷണം, മഹാമനസ്കത തുടങ്ങിയ വേറെയും പല സൽഗുണങ്ങൾ അദ്ദേഹത്തിൽ വിളങ്ങിയിരുന്നു. പരോൽകർഷസഹിഷ്ണുതയും പരഗുണകാംക്ഷിത്വവും ചേർന്നവരായി അന്നു വിദ്വാന്മാരുടെയിടയിൽ കോയിത്തമ്പുരാനെപ്പോലെ അധികംപേരുണ്ടായിരുന്നില്ല. മററുള്ളവരുടെ മനസ്സിനെ വേദനിപ്പിക്കാതെ മധുരമായി സംഭാഷണംചെയ്യുക എന്നതു് ഒരു വ്രതംപോലെയാണു് അദ്ദേഹം അനുഷ്ഠിച്ചിരുന്നതു്.

ഇങ്ങനെയൊക്കെയാണെങ്കിലും ഒരുകാര്യത്തിൽമാത്രം അദ്ദേഹം അല്പം മുൻകോപിയായി കാണപ്പെട്ടിരുന്നു. ദ്വിതീയാക്ഷരപ്രാസവാദകാലത്തു്, പ്രാസവിരോധികളുടെ നേരെ അദ്ദേഹം അല്പം നീരസഭാവത്തിൽതന്നെയാണു് പെരുമാറിയിരുന്നതു്. സ്വന്തം ഭാഗിനേയൻപോലും അന്നു് അദ്ദേഹത്തിന്റെ മുമ്പിൽ തഞ്ചവും തരവും നോക്കിമാത്രമേ പ്രവേശിച്ചിരുന്നുള്ളു. ആ വാദപ്രതിവാദത്തിൽ അർദ്ധപക്ഷപാതം കാണിച്ച "മലബാറി"യും "സുദർശന"വും

കോയിത്തമ്പുരാൻ ഉപേക്ഷിച്ചതും വി. സി. ബാലകൃഷ്ണപ്പണിക്കർ,

ശൃംഗാരങ്ങളേറ്റു പാരെ ദയിതകൃതുവരിൽ
    സദാസദയായായക, കിശ്ശോ!;
പിന്നീട്ടങ്ങളും പുകർന്നെപ്പുണ്ണവളർപരപ്പൂരാ-
    ങ്കങ്ങളിൽ സഞ്ചരിച്ചു;
ഓഷധയായതിങ്ങളുപാരിപ്പൂക്കൾ വളരെയോ-
    യരെന്നർത്ഥത്തിലായി;
വാർദ്ധക്യംകൊണ്ടുവാറിൽച്ചിലതിനു ചിലവ-
    കാനമില്ലാതെയായോ?

എന്ന പദ്യംവഴി ഒരു അപ്പീൽ ബോധിപ്പിച്ചതും മററും പ്രസിദ്ധമാണു്. തിരുവനന്തപുരത്തുവച്ചു കൂടിയ മലയാള സമാജത്തിൽ കെ. സി. കേശവപിള്ള ദ്വിതീയാക്ഷരപ്രാസഭ്രമത്തെ അപലപിച്ചുകൊണ്ടു് ഒരു ഉപന്യാസം വായിച്ചപ്പോൾ അദ്ധ്യക്ഷനായിരുന്ന ചരിത്രനായകൻ 'ഉപസംഹാരപ്രസംഗമദ്ധ്യത്തിൽ ഒരു സംഹാരമൂർത്തിയെപ്പോലെ കാണപ്പെട്ടു'വെന്നാണു് ഒരു ദൃക്സാക്ഷി രേഖപ്പെടുത്തിയിട്ടുള്ളതു്. ഒരുപക്ഷേ, സ്വാഭിപ്രായസ്ഥിരതകൊണ്ടുണ്ടായ അത്യാവേശമായിരിക്കാം ഇതു്. എങ്ങനെയായാലും, ഈ ഒരു സംഗതിയിലല്ലാതെ മററു കാര്യത്തിലും അദ്ദേഹത്തിന്റെ സ്വഭാവത്തെ സംബന്ധിച്ചു് എന്തെങ്കിലും ഒരു എതിരഭിപ്രായം എതിരാളികൾപോലും പറഞ്ഞുകേട്ടിട്ടില്ല.

## ദിനചര്യ.

ഏററവും പരിശ്രമശീലനും കൃത്യനിഷ്ഠാവ്യാപൃതനുമായിരുന്ന വലിയകോയിത്തമ്പുരാന്റെ ദിനചര്യ ഏതുതരത്തിലായിരുന്നുവെന്നറിയുന്നതു രസാവഹമായിരിക്കുമല്ലോ. അതു് അദ്ദേഹത്തിന്റെ പ്രൈവററു സിക്രട്ടറിയായിരുന്ന ആർ. കള്ളൂരയ്യരവർകളുടെ വാക്യങ്ങളിൽത്തന്നെ ഇവിടെ പകർത്താം:—

ദിവസംപ്രതി അതിരാവിലെ ഏകദേശം നാലുമണിക്ക് അവിടുന്ന് ഉണരും. ഉണർന്ന ഉടൻ അവിടത്തെ പള്ളിയറയിൽ ലാത്തിയും കൊണ്ട് ഈശ്വരനെ സ്തോത്രംചെയ്യും. മണി അഞ്ചടിച്ചു ഉടൻ തന്റെ ഏററവും പ്രിയമുള്ള വീണ കൈയിലെടുക്കും. ആറുമണിവരെ വീണ വായിച്ചു രസിക്കും. മണി ആറായാൽ 'ശ്രീമൂലത്തു വിളക്കി' കുളിക്കാനായി ശ്രീപാദത്തുകൊട്ടാരത്തിലേയ്ക്ക് എഴുന്നള്ളും. കുളിയും ജപവും കഴിയുമ്പോൾ മണി ഏഴരയാകും. ഉടനെ ശ്രീപത്മനാഭസ്വാമിക്ഷേത്രത്തിലും കൊട്ടാരം ദേവസ്വപ്പുരയിലും എഴുന്നള്ളി സ്വാമിദർശനംകഴിക്കും. എട്ടുമണിക്കു തേവാരത്തുകോയിക്കൽ എഴുന്നള്ളി അമൃതേത്തുകഴിക്കും. അതുകഴിഞ്ഞു് അവിടത്തെ ആഫീസുമുറിയിൽ വന്ന് ഏകദേശം ഒരു മണിക്കൂർനേരം വർത്തമാനക്കടലാസ്സു വായിച്ചുകൊണ്ടിരിക്കും. ഒൻപതേമുക്കാൽ മണിയാകുമ്പോൾ ഒന്നു കിടന്നുറങ്ങും. അതു കഴിച്ചു് ഒരു മണിക്കൂർനേരം മാത്രം. പതിനൊന്നരമണിമുതൽ പന്ത്രണ്ടരമണിവരെ അനുദിവസം അവിടത്തേയ്ക്കു വന്നിട്ടുള്ള എഴുത്തുകൾക്കു മറുപടി എഴുതുകയും എഴുതിക്കുകയും ചെയ്തുകൊണ്ടിരിക്കും. പന്ത്രണ്ടരമുതൽ രണ്ടുമണിവരെ പ്രധാനപ്പെട്ട ഏതെങ്കിലും ഇംഗ്ലീഷുപുസ്തകമോ സംസ്കൃതപുസ്തകമോ വായിക്കയാണു പതിവു്. കൃത്യം രണ്ടുമണിക്കു കാപ്പികുടിക്കും. പിന്നെയും വായനതന്നെ. ഇംഗ്ലീഷുമാസികകൾ, വർത്തമാനപ്പത്രങ്ങൾ, മലയാളപുസ്തകങ്ങൾ ഇവയായിരിക്കും ഈ സമയം വായിക്കുന്നതു്. മൂന്നുമണി അടിക്കുമ്പോൾ പിന്നെയും അവിടുന്നു വീണയെടുത്തു് അരമണിക്കൂർ വായിച്ചുകൊണ്ടിരിക്കും. മൂന്നരമുതൽ നാലരവരെ ചതുരംഗം വയ്ക്കലാണു ജോലി. നാലരമണിയായാൽ സവാരിക്കെഴുന്നള്ളും. തിരുവനന്തപുരത്തെ ഓരോ പ്രധാനസ്ഥലത്തേയ്ക്കായിരിക്കും ഓരോ ദിവസത്തെ യാത്ര. ചിലപ്പോൾ കാഴ്ചബംഗ്ലാവിലേയ്ക്കു്, ചിലപ്പോൾ കടപ്പുറത്തേയ്ക്കു്, ചിലപ്പോൾ ചിറക്കരക്കൊട്ടാരത്തിലേയ്ക്കു്, ഇങ്ങനെ പല സ്ഥലത്തേയ്ക്കും എഴുന്നള്ളാറുണ്ടു്. എവിടേയ്ക്കു പോയാലും ആറുമണിക്കു തിരികെ കൊട്ടാരത്തിലേയ്ക്കു മടങ്ങും. ആറുമുതൽ ആറരവരെ മുററത്തു നടന്നു കാററുകൊണ്ടു സമയം കഴിച്ചുകൂട്ടും. ആറരമുതൽ ഏഴരവരെ കടവിലെഴുന്നള്ളത്തും ജപവുമായിരിക്കും. ഏഴരമണിക്കു കൃത്യമായി അത്താഴംകഴിക്കും. അത്താഴംകഴിഞ്ഞാൽ പിന്നെ ഒരുമണിക്കൂർനേരം ചതുരംഗംവയ്ക്കലുണ്ടു്. അതു കഴിഞ്ഞാൽ ഡയറി എഴുതുകയായി. ദിവസംപ്രതി നടക്കുന്ന സകല സംഗതികളേയും വിവരിച്ചു് അന്നന്നു രാത്രി ഉറങ്ങുന്നതിനുമുൻപായി തന്റെ ഡയറിയിൽ എഴുതു

ന്നു നിർബ്ബന്ധപൂർവ്വമായ ഒരു പതിവായിരുന്നു ഡയറി എഴുതിക്കഴിഞ്ഞു് ഏകദേശം പത്തുമണിയോടുകൂടി പള്ളിക്കുറുപ്പിനെഴുന്നള്ളും."

ഇങ്ങനെ സമയനിഷ്ഠവച്ചുകൊണ്ടു പ്രവർത്തിച്ചതിനാലാണു് അദ്ദേഹത്തിനു് എല്ലാ ജോലികളും മുടക്കംകൂടാതെ നിർവ്വഹിക്കാൻ സാധിച്ചിരുന്നതു്.

അവസാനം.

1090-മാണ്ടു ചിങ്ങമാസത്തിൽ കോയിത്തമ്പുരാൻ പതിവുപോലെ സ്വാമിദർശനത്തിനായി വൈക്കത്തേയ്ക്കു പുറപ്പെട്ടു. അദ്ദേഹം വൈക്കത്തപ്പന്റെ വലിയ ഭക്തനായിരുന്നുവെന്നും വ്യാഘ്രാലയേശദർശനം അദ്ദേഹത്തിനു കൊല്ലംതോറും പതിവുണ്ടായിരുന്നുവെന്നും മുൻ പ്രസ്താവിച്ചിട്ടുണ്ടല്ലോ. വൈക്കത്തെത്തി സ്വാമിദർശനംകഴിഞ്ഞു കന്നി 2-ാംനു-സുഖമായി അരിപ്പാട്ടു മടങ്ങിയെത്തി. അവിടെ അനന്തപുരത്തുകൊട്ടാരത്തിൽ ഒന്നുരണ്ടു ദിവസം സ്വജനങ്ങളോടൊന്നിച്ചു താമസിച്ചു. പ്രിയഭാഗിനേയനായ കേരളപാണിനിയോടുകൂടി കന്നി 4-ാംനു-രാജധാനിയിലേയ്ക്കു പുറപ്പെട്ടു. യാത്ര ഒരു മോട്ടോർകാറിലായിരുന്നു. കായങ്കുളത്തിനു സമീപത്തുവെച്ചു കേരളീയരുടെ ദൌർഭാഗ്യചക്രത്തോടൊപ്പം വണ്ടിച്ചക്രവും മറിഞ്ഞുപോകയാൽ, വലിയകോയിത്തമ്പുരാനു ചില പരുക്കുകൾ പറ്റുകയും ഉടനെ അദ്ദേഹത്തെ മഞ്ചലിലെടുത്തു മാവേലിക്കരയ്ക്കു കൊണ്ടുപോകുകയും ചെയ്തു. മനുഷ്യശക്തിക്കു സാദ്ധ്യമായ എല്ലാത്തരം ചികിത്സയും ശുശ്രൂഷകളും നടത്തിയെങ്കിലും കന്നി 6-ാംനു- ആ മഹാത്മാവു കാലയവനികയ്ക്കുള്ളിൽ അന്തർദ്ധാനംചെയ്യുകയാണുണ്ടായതു്.

മലയാളഭാഷയ്ക്കുവേണ്ടി ജീവിച്ചു്, മലയാളഭാഷയ്ക്കുവേണ്ടി പരിശ്രമിച്ചു്, മലയാളഭാഷയ്ക്കുവേണ്ടി മരിച്ചവരായി കേരളവർമ്മവലിയകോയിത്തമ്പുരാനെപ്പോലെ കേര

ളത്തിൽ അധികംപേരുണ്ടായിട്ടുണ്ടെന്നു തോന്നുന്നില്ല. ഭാഷാസാഹിത്യത്തിന്റെ പദ്യശാഖയുടെ പരിപോഷകൻ ഇദ്ദേഹത്തെഴുത്തച്ഛനാണെങ്കിൽ, ഗദ്യശാഖയുടെ പരിപോഷകനും പരിരക്ഷകനും കേരളകാളിദാസനത്രെ. അദ്ദേഹത്തെ കേരളീയരുടെ ആരാധനാപാത്രമാക്കിത്തീർത്തതു സാഹിത്യപ്രണയവും സഹൃദയത്വവും മാത്രമല്ല; വിശാലമനസ്കത, ആശ്രിതവാത്സല്യം, വിനയശീലം, പരോപകാരതല്പരത മുതലായ പല സൽഗുണങ്ങളുംകൂടി അതിനു കാരണങ്ങളായിട്ടുണ്ട്.

„അപ്പാണ്ഡിത്യവിശേഷമോ വിനയമോ-
ഗ്ഗാംഭീര്യമൗദാര്യമോ
അപ്പാശ്രിതവത്സലത്വമികവോ-
ലോകോപകാരവ്രതം,
അപ്പാരായണയോഗ്യസൽകവനമോ-
ദ്ദാക്ഷിണ്യമസ്സൗഹൃദം,
എപ്പാടീശ! ഭവൽഗുണങ്ങളിൽമഹാ-
നേതല്ലാവതെന്നോതുവാൻ!"

എന്ന്, ചരിത്രനായകന്റെ ചരമത്തെപ്പറ്റി കേട്ടപ്പോൾ വള്ളത്തോൾ ഹൃദയംതകർന്നു വിലപിച്ചുപോയതു വെറുതെയല്ല. ഇങ്ങനെയുള്ള മഹാന്മാർ ഭൗതികശരീരത്തെ വെടിഞ്ഞാലും, യശശ്ശരീരത്തിൽ ചിരംജീവികളായിത്തന്നെ ശോഭിക്കുമെന്നുള്ളതിന് എന്താണു സംശയം? കേരളവർമ്മവലിയകോയിത്തമ്പുരാന്റെ ആത്മാവ്, സാഹിത്യപ്രണയികളെ ആത്മീയശക്തിയാൽ പ്രോത്സാഹിപ്പിച്ചുകൊണ്ട്, കേരളത്തിലെ സാഹിത്യാന്തരീക്ഷത്തിൽ ഇന്നും സോല്ലാസം സഞ്ചരിച്ചുകൊണ്ടിരിക്കുന്നുണ്ടായിരിക്കണം.

---

# 2. എ. ആർ. രാജരാജവർമ്മ

കേരളവർമ്മ വലിയകോയിത്തമ്പുരാൻ തിരുമനസ്സിലെ ഒരു മാതൃസഹോദരീപുത്രിയായ ഭരണിതിരുനാൾ അമ്മത്തമ്പുരാട്ടിയുടെയും ഏററുമാനൂർ പാററിയാൽ ഇല്ലത്തു് ഓണന്തുരുത്തി വാസുദേവൻനമ്പൂതിരിയുടെയും പുത്രനായി രാജരാജവർമ്മ, 1038-ാമാണ്ടു് കുംഭമാസം 9-ാംനു- ചങ്ങനാശ്ശേരി ലക്ഷ്മീപുരത്തുകൊട്ടാരത്തിൽ ജനിച്ചു. കേരളവർമ്മ ചരിത്രനായകനെ പ്രിയഭാഗിനേയനെന്നും, ചരിത്രനായകൻ കേരളവർമ്മാവിനെ മാതുലപാദർ എന്നും പല സ്ഥലത്തും പറഞ്ഞുകാണുന്നതിനുള്ള കാരണം ഇതിൽനിന്നും വ്യക്തമാകുന്നുണ്ടല്ലോ.

ഭരണിതിരുനാൾതമ്പുരാട്ടി ബുദ്ധിശക്തി, ഈശ്വരഭക്തി, സമഭാവന തുടങ്ങിയ പല സൽഗുണങ്ങളുടെ വിളനിലവും വാസുദേവൻനമ്പൂതിരി വൈദികവിഷയങ്ങളിലും, ജ്യോതിശ്ശാസ്ത്രത്തിലും വളരെ പണ്ഡിതനുമായിരുന്നുവെന്നാണു് പറയപ്പെടുന്നതു്. ‘മാതാപിതാക്കളുടെ സ്വഭാവത്തിലുള്ള വിശിഷ്ടാംശങ്ങളെല്ലാം നമ്മുടെ കഥാനായകന്നു ക്രമാഗതമായി ലഭിച്ചിട്ടുണ്ടെന്നുള്ളതിനു സംശയമില്ല. അദ്ദേഹത്തിൽ സർവ്വദാ സ്ഫുരിച്ചിരുന്ന ഔദാര്യവും ജനരഞ്ജനയും ഫലിതസാമർത്ഥ്യവും പിതൃദത്തങ്ങളും, ദൈവഭക്തി നിരാഡംബരശീലം മുതലായവ മാതാവിൽനിന്നു സിദ്ധിച്ച ഗുണങ്ങളും ആയി വിചാരിക്കാവുന്നതാണു്”.[7] ജ്യോതിശ്ശാസ്ത്രപണ്ഡിതനായിരുന്ന പിതാവു്, കുട്ടിയുടെ ജാതകത്തിൽ തെളിഞ്ഞുകണ്ട ഗ്രഹസ്ഥിതിയിൽ സന്തുഷ്ടനായി ‘ഉണ്ണി പാണ്ഡിത്യത്തിലും പ്രസിദ്ധിയിലും അദ്വിതീയനായിത്തീരും’ എന്നു പ്രവചിച്ചിരുന്നതായി കേൾവിയുണ്ടു്.[7] ‘ഭാവിശ്രേയഃപിശുനശകുന’മായ ഒരു പ്രത്യേക

ബുദ്ധിശക്തി കുട്ടിയിൽ ചെറുപ്പംമുതൽക്കുതന്നെ പ്രകാശിച്ചുതുടങ്ങിയിരുന്നതായും പറയപ്പെടുന്നു.

കേരളപാണിനിയുടെ ശൈശവജീവിതം ക്ലേശഭൂയിഷ്ഠമായിരുന്നു. അദ്ദേഹത്തിനു രണ്ടുവയസ്സു പ്രായമുള്ള അവസരത്തിലാണു്, മാതാവും മാതുലനും മററുമുൾപ്പെട്ട ഒരു ചെറിയശാഖ ചങ്ങനാശ്ശേരിയിലെ മൂലകുടുംബത്തിൽനിന്നു പിരിഞ്ഞു് അരിപ്പാട്ടേയ്ക്കു പോയതു്. ആയില്യം തിരുനാൾ മഹാരാജാവിൻെറയും മററും സഹായത്തോടുകൂടി പുതുതായി പണിയിച്ച അനന്തപുരത്തുകൊട്ടാരത്തിലേയ്ക്കു് 1046-ൽ താമസം മാററുന്നതുവരെ ഇവരുടെ അരിപ്പാട്ടെ ജീവിതം ക്ലേശസമ്പൂർണ്ണമായിരുന്നു എന്നുതന്നെ പറയാം. പക്ഷേ, ഒരു ശിശു ഇതൊന്നും അറിഞ്ഞിരിക്കാനിടയില്ലല്ലോ.

## വിദ്യാഭ്യാസം.

വംശപാരമ്പര്യമനുസരിച്ചു ശരിയായ സമയത്തു് രാജരാജവർമ്മ എന്നു കുട്ടിക്കു നാമകരണംചെയ്തിരുന്നുവെന്നിലും, 'കൊച്ചപ്പൻ' എന്ന ഓമനപ്പേരിലാണു് അദ്ദേഹത്തെ എല്ലാവരും വിളിച്ചുവന്നതു്. 'വാദ്ധ്യാരാശാൻ' എന്ന പേരിൽ അന്നു പരക്കെ അറിയപ്പെട്ടിരുന്ന മുനക്കര വാദ്ധ്യാരായിരുന്നു കൊച്ചപ്പൻെറ പ്രഥമഗുരു. നിലത്തെഴുത്തു്, കണക്കു്, കുട്ടിവായന മുതലായവയും, സംസ്കൃതത്തിലെ ചില പ്രാഥമികപാഠങ്ങളും ഈ വാദ്ധ്യാരാശാൻെറ അടുക്കൽനിന്നും പഠിച്ചു. അക്കാലത്തു പഠനവിഷയത്തിൽ വളരെ സമയം ചിലവഴിച്ചിരുന്നില്ലെന്നാണു് പറയപ്പെടുന്നതു്. സമയത്തിലധികഭാഗവും ബാല്യസഹജങ്ങളായ വിനോദങ്ങളിൽ ഏർപ്പെട്ടുകൊണ്ടിരുന്നു. ഓട്ടം, ചാട്ടം, ഊഞ്ഞാലാട്ടം, നീന്തൽ മുതലായ വിനോദങ്ങളിൽ വളരെ സമർത്ഥനായിരുന്നതിനാൽ സഹപാഠികളായിരുന്ന കുട്ടികളുടെ

ഇടയിൽ പ്രമാണിയായിത്തീരുന്നതിനു പ്രയാസമുണ്ടായില്ല. ഇങ്ങനെയൊക്കെയാണെങ്കിലും, ധാരണാശക്തി ധാരാളമുണ്ടായിരുന്നതിനാൽ പാഠങ്ങളെല്ലാം 'കടിസ്ലിക' കൂടാതെ പഠിച്ചുതീർക്കാൻ സാധിച്ചിരുന്നു.[7]

പതിനഞ്ചു വയസ്സു പ്രായമാകുന്നതുവരെ ഇങ്ങനെ കഴിഞ്ഞുകൂടി. അതിനുശേഷമുള്ള വിദ്യാഭ്യാസം മാതുലനായ കേരളകാളിദാസന്റെ കീഴിലായിരുന്നു. ആ മഹാത്മാവൻ "ഇഷ്ടപ്രാണേശ്വരിയുടെ വിയോഗത്തിനാലും, നരേന്ദ്രാപ്രിയത്താൽ ഒരുവന്നുവാം മാനനഷ്ടത്തിനാലും കഷ്ടപ്പെട്ടു"കൊണ്ടു് ആറിപ്പാട്ടു താമസം തുടങ്ങിയ കാലമായിരുന്നു അതു്. 'ഈ ഏകാന്തവാസത്തിനു നിദാനഭൂതമായ നിയതിവൈപരീത്യത്തെ കേരളീയർ', ഒന്നു വിചാരിച്ചാൽ, വളരെ കൃതജ്ഞതയോടുകൂടിയല്ലാതെ സ്മരിക്കുവാൻ നിവൃത്തിയില്ല: ഇങ്ങനെ ഒരു സംഭവം നടന്നിരുന്നില്ലെന്നുവരികിൽ സരസസാഹിതീസർവ്വസ്വമായ മയൂരസന്ദേശത്തിന്റെ നിർമ്മിതിക്കും തീക്ഷ്ണബുദ്ധികളായ ഉറവ്വർ നാരായണശാസ്ത്രികളുടെയും എ. ആർ. രാജരാജവർമ്മകോയിത്തമ്പുരാന്റെയും മററും അദ്ധ്യാപകത്വത്തിനും അവിടത്തോളം സംഗതി വരുമായിരുന്നുവോ എന്നു സംശയമാണു്".[7] ഏകാന്തവാസം നിമിത്തം മനസ്സുമുഷിഞ്ഞിരുന്ന കോയിത്തമ്പുരാനു് ഈ അദ്ധ്യാപകവൃത്തി വലിയ ഒരാശ്വാസമായിട്ടാണു തോന്നിയതു്". അദ്ധ്യാപകന്റെ നിലയിൽ നിർബ്ബന്ധിതമായിത്തീർന്ന കാവ്യപരിശീലനം സന്താപകരമായ ചിന്താതന്തുവിനു് അല്പമൊരു ശൈഥില്യത്തെ നല്കി. ഈ ഗുരുശിഷ്യബന്ധം നാലഞ്ചുകൊല്ലത്തോളം നീണ്ടുനിന്നു. നൈഷധം മാനവേദചമ്പൂ മുതലായ കാവ്യങ്ങളും, ശാകുന്തളം മാലതീമാധവം തുടങ്ങിയ നാടകങ്ങളും, കുവലയാനന്ദം രസഗംഗാധരം തൊട്ടു അലങ്കാരഗ്രന്ഥങ്ങളും, വ്യാകരണത്തിൽ സിദ്ധാന്തകൗമുദിയുമാണു് ആ കാലത്തി

നിടയ്ക്കു മാതുലൻ ഭാഗിനേയനെ പഠിപ്പിച്ചതു്. വിശാഖംതിരുനാൾ മഹാരാജാവിന്റെ സിംഹാസനാരോഹണത്തോടുകൂടി, രാഹുവക്ത്രനിർമ്മുക്തനായിത്തീർന്ന കലാനിധിയെപ്പോലെ, കേരളകാളിദാസൻ സ്വതന്ത്രനായിത്തീർന്ന അവസരത്തിൽ നമ്മുടെ ചരിത്രനായകൻ സംസ്കൃതഭാഷയിൽ ബഹുമുഖവും ദൃഢമൂലവുമായ ജ്ഞാനം സമ്പാദിച്ചുകഴിഞ്ഞിരുന്നു. പിൽക്കാലത്തു തിരുവനന്തപുരം സംസ്കൃതകോളേജിലെ പ്രിൻസിപ്പാളായിത്തീർന്ന ഇറവൂർ രാമസ്വാമിശാസ്ത്രികൾ ചരിത്രനായകന്റെ സതീർത്ഥ്യനും സഹപാഠിയുമായിരുന്നു എന്നു പറഞ്ഞിട്ടുണ്ടല്ലോ. കാവ്യനാടകാലങ്കാരാദികൾ പഠിക്കുന്ന അവസരത്തിൽ ചരിത്രനായകനു ശാസ്ത്രികളുടെ സഹപാഠിത്വം അത്യന്തം ഉപകാരപ്രദമായിത്തീർന്നിരുന്നു. അദ്ധ്യയനകാലത്തും അദ്ദേഹത്തിനു് അധികം രുചികരമായിരുന്നതു യുക്തികളെ യോജിച്ചു അനുമാനപ്രമാണമായിരുന്നതിനാൽ വിദ്യാഭ്യാസം സുഗമവും സുഫലവുമായിത്തീർന്നു. ശാസ്ത്രിപ്രഭൃതികളായ ധിഷണാശാലികളുടെ സഹവാസം ഇക്കാര്യത്തിൽ ഒരു വലിയ പ്രേരകശക്തിയായിട്ടും തീർന്നു.

## കവിതാവാസന.

ചരിത്രനായകന്റെ കവിതയെഴുത്തിനും സ്വമാതുലൻതന്നെയാണു് ഗുരുഭൂതനായിത്തീർന്നതു്. ഇതിനെസ്സംബന്ധിച്ചു ശ്രീമാൻ കെ. എൻ. ഗോപാലപിള്ള എം. എ. (മധുര കോളേജിലെ മലയാളം പ്രൊഫസർ) ഒരിടത്തു് ഇവ്വിധം എഴുതിക്കാണുന്നു:—

ശാസ്ത്രപഠനം ആരംഭിച്ചിട്ടു രണ്ടു വർഷമായി. ഒരു അനദ്ധ്യയനത്തിനു തലേദിവസം പാഠം നിറുത്താറായപ്പോൾ 'നാളെ വൈകുന്നതിനകം ഗണപതിസ്തുതിയായി ഇഷ്ടമുള്ള വൃത്തത്തിൽ ഓരോ അഷ്ടകം എഴുതിക്കൊണ്ടുവരണം' എന്നു കേരളവർമ്മ ശിഷ്യന്മാരോടാജ്ഞാപിച്ചു. കല്പന അലംഘ്യമായിരുന്നതിനാലും നിർവ്വഹിക്കേണ്ട കാര്യം

അപരിചിതപൂർവ്വവും ആകസ്മികവുമായിരുന്നതിനാലും ശിഷ്യന്മാർ വിഷണ്ണരായിട്ടാണ് അന്നത്തെ രാത്രി കഴിച്ചുകൂട്ടിയതു്. പിറ്റേദിവസം രാവിലെ രവിവർമ്മകോയിത്തമ്പുരാൻ അഷ്ടകം തയ്യാർചെയ്തു. മറ്റൊരു ശിഷ്യനായ ചെമ്പ്രമഠത്തിൽ തമ്പുരാൻ പദ്യനിർമ്മിതി തന്നാൽ അസാദ്ധ്യം എന്നു തീർച്ചയാക്കി. നമ്മുടെ നായകനാകട്ടെ പകൽ മൂന്നുമണി വരെ കൃത്യാന്തരവ്യാപൃതനായിരുന്നു; അപ്പോഴാണ് നാലടിക്കുമ്പോൾ അമ്മാവൻ വിളിക്കുമല്ലോ എന്നുള്ള സംഗതി ഓർമ്മവന്നതു്. ഉടൻതന്നെ കടലാസ്സും പെൻസിലും എടുത്തു് ഒരു മുറിയുടെ മൂലയിൽ പോയിരുന്നു് എഴുതിത്തുടങ്ങി. അഷ്ടകം എഴുതിത്തീർന്നതും മണി നാലടിച്ചതും ഗുരുനാഥൻ ശിഷ്യന്മാരെ വിളിച്ചതും ഒരുമിച്ചുകഴിഞ്ഞു. ശിഷ്യന്മാർ ഗുരുസന്നിധിയിലെത്തി. 'അഷ്ടകം കേൾക്കട്ടെ' എന്നു കല്പിച്ചു. ഉടൻതന്നെ രവിവർമ്മകോയിത്തമ്പുരാൻ സ്വകൃതി വായിക്കുകയും 'അഭ്യാസത്തിനു് അനുഗുണമായിരിക്കുന്നു' എന്നു ഗുരു മറുപടി പറയുകയുംചെയ്തു. നമ്മുടെ നായകനാകട്ടെ, ഒരിക്കൽ എഴുതിത്തീർത്തതല്ലാതെ ആവർത്തിച്ചു വായിക്കപോലും ചെയ്തിട്ടില്ലായ്കയാൽ വളരെ മനസ്സിടിഞ്ഞു ആദ്യപദ്യം വായിച്ചു. 'ഒന്നുകൂടി കേൾക്കട്ടെ' എന്നൊരാജ്ഞയും പുറപ്പെട്ടു. കല്പനയുടെ ഉദ്ദേശ്യം ഗുണമോ ദോഷമോ എന്നു മനസ്സിലാകാതെ കുഴങ്ങി, പരിഭ്രമത്തോടുകൂടി രണ്ടാമതും വായിച്ചു. ഉടൻതന്നെ ഗുരുനാഥൻ ശിഷ്യന്റെ കൈയിൽനിന്നും കടലാസുവാങ്ങി മുഴുവനും വായിച്ചു. സഹനശക്തികൊണ്ടു വെളിക്കുവിടാത്ത സന്തോഷത്താൽ അല്പമായ മന്ദഹാസത്തോടുകൂടി 'ഞാനും അഷ്ടകം എഴുതിവച്ചിട്ടുണ്ടു്; അതെടുത്തുകൊണ്ടുവന്നു വായിക്കൂ" എന്നു കല്പിച്ചു. ബാലനായ രാജരാജവർമ്മ ഉടൻതന്നെ മാതുലന്റെ കൃതി എടുത്തുകൊണ്ടുവന്നു വായിച്ചു. ഗുരുശിഷ്യന്മാരുടെ കവിതാരീതി ഒന്നുപോലെയിരുന്നു. ഗുരുനാഥൻ ശിഷ്യനെ മനസാ അത്യന്തം അഭിനന്ദിക്കുകയും അഷ്ടകം രണ്ടും പകർത്തി കർത്തൃനാമം എഴുതാതെ മൂത്തകോയിത്തമ്പുരാൻതിരുമനസ്സിലേയ്ക്കു അയയ്ക്കുകയുംചെയ്തു. കേരളവർമ്മയുടെ കവിത ഓജഃപ്രസാദാദിഗുണസമ്പുഷ്ടതയാൽ പ്രഥമദൃഷ്ടിയിൽതന്നെ അവിടേയ്ക്കു മനസ്സിലായി. എങ്കിലും 'ഇതരകവി ആരായിരുന്നാലും, അന്ത്യചരണകൃതികൊണ്ടു് ആ കവിതയും ഈ രാജന്റെ കവിതയോടു സമത്വമോ ആധിക്യമോ വഹിക്കുന്നു' എന്നു മൂത്തകോയിത്തമ്പുരാൻ എഴുതി അയച്ചു. ഇങ്ങനെ ഗുരുനാഥന്റെയും കലാനിധിയായ വലിയമ്മാവന്റെയും അനുഗ്രഹവും പ്രീതിയും പ്രഥമകവിതയിൽതന്നെ അദ്ദേഹം സമ്പാദിച്ചു."

പതിനാറുവയസ്സു തികയുന്നതിനുമുമ്പു നടന്ന സംഭവമാണിതു്. ഇതിൽനിന്നു്, ചരിത്രനായകൻ വിദ്യാൎത്ഥിയായിരുന്ന അവസരത്തിൽതന്നെ കവിത എഴുതിത്തുടങ്ങിയിരുന്നു എന്നും, ആ കവിത സഹൃദയന്മാരെ ആകൎഷിക്കത്തക്കവണ്ണം ചമൽക്കാരപൂൎണ്ണമായിരുന്നുവെന്നും തെളിയുന്നുണ്ടല്ലൊ. ഒരിക്കൽ ഇലത്തൂർ രാമസ്വാമിശാസ്ത്രികൾ തന്റെ ശിഷ്യനായ കേരളവൎമ്മ വലിയകോയിത്തമ്പുരാനെ കാണുന്നതിനായി അരിപ്പാട്ടു പോയിരുന്നപ്പോൾ ശിഷ്യന്റെ അനുഗ്രഹമനുസരിച്ചു് രാജരാജവൎമ്മ തുടങ്ങിയ പ്രശിഷ്യന്മാരെ പരീക്ഷിച്ചുനോക്കുകയും, ആ അവസരത്തിൽ അസാധാരണമായ സാമൎത്ഥ്യം പ്രകടിപ്പിച്ച ചരിത്രനായകനെ "ബാലകവി" എന്നുപറഞ്ഞു് അഭിനന്ദിക്കുകയും ചെയ്കയുണ്ടായി എന്നുള്ള വിവരവുംകൂടി ഇവിടെ പ്രത്യേകം സ്മരണീയമാകുന്നു. രാജരാജവൎമ്മ സാധാരണമായി സംസ്കൃതത്തിൽ കവിതയെഴുതിത്തുടങ്ങിയതു് അന്നുമുതൽക്കാണു്. അന്നു രചിച്ചിരുന്ന സംസ്കൃതപദ്യങ്ങളിൽ തെളിഞ്ഞുകണ്ട സർവ്വതോമുഖമായ ശക്തിവൈഭവം, അവിടുന്നു ബാല്യത്തിൽതന്നെ സംസ്കൃതഭാഷയിൽ ജ്ഞാനവൃദ്ധനായിത്തീൎന്നിരുന്നുവെന്നു വിളിച്ചുപറയുന്നു. ഗഹനമായ ഗീൎവ്വാണസാഹിത്യത്തിൽ അവിടുത്തെ പ്രഥമസഞ്ചാരം ചകിതമായ ഒരു മാൻകിടാവിന്റേതല്ല, ധീരഗംഭീരമായ ഒരു സിംഹക്കുട്ടിയുടേതാണെന്നു കവിതാമാൎമ്മികന്മാൎക്കു കാണാവുന്നതാണു്.

## ഇംഗ്ലീഷ് പഠിക്കാൻതുടങ്ങിയതു്.

സ്വതന്ത്രനായിത്തീൎന്ന വലിയകോയിത്തമ്പുരാൻ തിരുമനസ്സുകൊണ്ടു് 1056-ൽ വീണ്ടും തിരുവനന്തപുരത്തു താമസം തുടങ്ങിയ അവസരത്തിൽ, പ്രിയഭാഗിനേയനും ശിഷ്യാഗ്രഗണ്യനുമായ 'കൊച്ചപ്പ'നെയുംകൂടി തിരുവനന്തപുരത്തെയ്ക്കു കൂട്ടിക്കൊണ്ടുപോകയും ഗവൎമ്മെൻറുവക

ഇംഗ്ലീഷ് ഹൈസ്കൂളിൽചേൎത്തു് ഇംഗ്ലീഷ് പഠിപ്പിച്ചുതുടങ്ങുകയും ചെയ്തു. ഇന്നത്തെ ഫോൎത്തുഫോറമായ അന്നത്തെ നാലാംക്ലാസ്സിലാണു് ചരിത്രനായകൻ ആദ്യമായി പ്രവേശിച്ചതു്. ഉപഭാഷയായി സംസ്കൃതംതന്നെ സ്വീകരിച്ചു. പക്ഷേ, അന്നത്തെ ഏൎപ്പാടനുസരിച്ചു മലയാളവുംകൂടി പഠിക്കേണ്ടതുണ്ടായിരുന്നു. അന്നാണു് അദ്ദേഹം മലയാളപുസ്തകങ്ങൾ മനസ്സുവെച്ചു പഠിച്ചുതുടങ്ങിയതു്. അതുവരെ സംസ്കൃതവിദ്യാൎത്ഥികൾ സാധാരണമായി ചെയ്യാറുള്ളതുപോലെ, ചരിത്രനായകനും ഒരു പുച്ഛരസത്തോടുകൂടി മാത്രമേ ഭാഷാകൃതികളെ വീക്ഷിച്ചിരുന്നുള്ളു. സംസ്കൃതം നല്ലപോലെ അറിയാമായിരുന്നതിനാലും അന്നു പാഠപുസ്തകങ്ങളായി തിരഞ്ഞെടുക്കപ്പെട്ടിരുന്ന ഭാഷാകൃതികൾ സംസ്കൃതപദപ്രചുരങ്ങളായിരുന്നതിനാലും അദ്ദേഹത്തിനു ഭാഷാപഠനം ശ്രമസാദ്ധ്യമായിത്തോന്നിയില്ല; എന്നുമാത്രമല്ല, അന്നു് ഹൈസ്കൂളിലെ മലയാളംമുൻഷിയായിരുന്ന പുരുഷോത്തമൻപിള്ളപോലും തന്റെ ശിഷ്യനെ ഒരു സ്നേഹിതന്റെ നിലയിൽ ഗണിക്കുകയും വല്ല സംശയവും നേരിട്ടാൽ ശിഷ്യനോടു ചോദിച്ചു പരിഹരിക്കുകയുംകൂടി ചെയ്തിരുന്നു.

ഇങ്ങനെയിരിക്കെ, ചരിത്രനായകൻ സഹപാഠികളുടെയും ഗുരുനാഥന്മാരുടെയും വാത്സല്യഭാജനമായിത്തീരത്തക്ക മറെറാരു സംഭവംകൂടിയുണ്ടായി. വിശാഖംതിരുനാൾ മഹാരാജാവു തിരുമനസ്സുകൊണ്ടു് വിദ്യാൎത്ഥികളെ പലതരത്തിലും പ്രോത്സാഹിപ്പിക്കയും, വിദ്യാപ്രചരണത്തിനായി അക്ഷീണം പ്രവൎത്തിക്കുകയുംചെയ്തിരുന്ന ഒരു മഹാനായിരുന്നു. ഒരവസരത്തിൽ അദ്ദേഹം രാജകീയകലാശാല സന്ദൎശിക്കുകയുണ്ടായി. സംസ്കൃതഭാഷയോടു് ആ തിരുമേനിക്കുണ്ടായിരുന്ന പക്ഷപാതംനിമിത്തം, സംസ്കൃതത്തിൽ എട്ടുപേജിൽ കവിയാതെ എഴുതപ്പെടുന്ന ഉപന്യാസങ്ങളിൽ

പ്രഥമസ്ഥാനാൎഹമെന്നു കാണുന്നതിനു് ഉചിതമായ ഒരു സമ്മാനം നല്കുവാൻ താൻ നിശ്ചയിച്ചിരിക്കുന്നുവെന്നുള്ള വിവരം അദ്ദേഹം പ്രിൻസിപ്പാളിനെ അറിയിച്ചു. കോളേജുവിദ്യാൎത്ഥികൾക്കു മാത്രമല്ല, ഹൈസ്ക്കൂൾവിദ്യാൎത്ഥികൾക്കും ആ മത്സരപരീക്ഷയിൽ പങ്കുകൊള്ളുന്നതിനു് അനുവാദമുണ്ടായിരുന്നു.

* 1. ദൈവസ്യ പരമോൽകൃഷ്ടാ
സൃഷ്ടിഃ ഖലു ശുചിൎന്നരഃ

2. ദുൎല്ലഭോ ഹി ശുചിൎന്നരഃ

ഈ രണ്ടുവിഷയങ്ങളിൽ ഏതെങ്കിലും ഒന്നിനെ പരാമൎശിച്ചാണു് ഉപന്യാസം എഴുതേണ്ടിയിരുന്നതു്. പല വിദ്യാൎത്ഥികളും പരീക്ഷയിൽ പങ്കുകൊണ്ടു. മഹാരാജാവു തിരുമനസ്സിലെ തൃക്കൈകളിൽനിന്നു സമ്മാനം കിട്ടുന്ന കാൎയ്യമാകയാൽ എല്ലാവരും വളരെ ശ്രദ്ധിച്ചും മുൻകരുതലോടുകൂടിയും ഉപന്യാസം തയ്യാറാക്കി. കോളേജുക്ലാസ്സുകളിൽ പഠിക്കുന്നവർ വളരെ മത്സരബുദ്ധിയോടുകൂടിത്തന്നെ വിജയത്തിനായി ശ്രമിച്ചു. 'നാലാംക്ലാസ്സിൽ പഠിച്ചുകൊണ്ടിരുന്ന നമ്മുടെ ചരിത്രനായകനും ബാല്യസഹജമായ കൌതുകത്തോടുകൂടി പരീക്ഷയിൽ പങ്കുകൊണ്ടു. ഒടുവിൽ ഉപന്യാസങ്ങളെല്ലാം മഹാരാജാവിന്റെ തൃക്കൈകളിലെത്തി. ഓരോ ഉപന്യാസവും നല്ലപോലെ പരിശോധിച്ചതിനുശേഷം അദ്ദേഹം അതെല്ലാം വലിയകോയിത്തമ്പുരാന്റെ പക്കലയച്ചുകൊടുത്തു. കേരളകാളിദാസൻ ഓരോന്നും മനസ്സിരുത്തിവായിച്ചു് പ്രഥമസ്ഥാനാൎഹമെന്നു നിശ്ചയിച്ചതു നമ്മുടെ ചരിത്രനായകന്റെ ഉപന്യാസമായിരുന്നു.

---

* 1. ശുചിയായ മനുഷ്യനാണു് ഈശ്വരന്റെ പരമോൽകൃഷ്ടമായ സൃഷ്ടി.

2. ശുചിയായ മനുഷ്യൻ ദുൎല്ലഭനത്രെ.

ഇതു തന്റെ പൂൎവ്വനിശ്ചയത്തോടു യോജിച്ചിരിക്കുന്നതായി കണ്ടു മഹാരാജാവിനു് അത്യന്തം ചാരിതാൎത്ഥ്യമുണ്ടായി. അന്നുമുതൽ 'ബാലകവി' വിശാഖംതിരുനാളിന്റെ പ്രത്യേകവാത്സല്യത്തിനും കാരുണ്യത്തിനും പാത്രമായിത്തീൎന്നു. അതിനുശേഷം തിരുമനസ്സുകൊണ്ടു്, വലിയ കോയിത്തമ്പുരാനെ കാണുമ്പോഴൊക്കെ 'കൊച്ചപ്പ'നെപ്പററി വാത്സല്യപൂൎവ്വം ചോദിക്കയും 'കൊച്ചപ്പൻ ബുദ്ധിയുള്ള കൂട്ടത്തിലാണു്; പഠിപ്പിൽ പ്രത്യേകം ശ്രദ്ധിക്കണം' എന്നു കല്പിക്കയും പതിവായിരുന്നു. ആയിടയ്ക്കു ചരിത്രനായകനെഴുതിയ ചില ലഘുകൃതികൾ തിരുമനസ്സുകൊണ്ടു യദൃച്ഛയാ തൃക്കൺപാൎക്കുന്നതിനിടയായി. ഇലത്തൂർ രാമസ്വാമിശാസ്ത്രികളുംകൂടി ഒത്തുള്ള അവസരമായിരുന്നു അതു്. കവിത വായിച്ചു രണ്ടുപേരും ഒരുപോലെ സന്തോഷിക്കയും, കവിയെ അഭിനന്ദിക്കുകയുംചെയ്തു. 'ഈ യുവകവി ഒരു കാലത്തു നല്ല മഹാകവിയായിത്തീരും' എന്നു തിരുമനസ്സുകൊണ്ടരുളിച്ചെയ്തതിനു്, 'എനിക്കു പണ്ടേതന്നെ തോന്നിയിട്ടുള്ള അഭിപ്രായമാണിതു്' എന്നായിരുന്നുവത്രെ ശാസ്ത്രികളുടെ മറുപടി. എത്ര ശരിയായ പ്രവചനം!

ഹൈസ്കൂളിലെ ഇംഗ്ലീഷ്പഠിപ്പു മുറയ്ക്കു നടന്നുകൊണ്ടിരിക്കുന്ന അവസരത്തിൽതന്നെ, ഗൃഹപാഠമെന്ന നിലയിൽ സംസ്കൃതത്തിലെ ഉപരിവിദ്യാഭ്യാസം വേറെയും നടന്നുവന്നിരുന്നു. വലിയകോയിത്തമ്പുരാൻതന്നെയാണു് ഇതിന്റെ മേൽനോട്ടം വഹിച്ചിരുന്നതു്. സാധാരണ പുസ്തകങ്ങൾ സ്വയം നോക്കിയാൽ മനസ്സിലാകത്തക്ക ഭാഷാജ്ഞാനം ചരിത്രനായകനു് അന്നു സിദ്ധിച്ചുകഴിഞ്ഞിരുന്നതിനാൽ, സംശയം പരിഹരിക്കുന്നതിനു് ഒരാളുടെ സഹായംമാത്രമേ ഉപരിപാഠം സംബന്ധിച്ചു് അന്നു് ആഗ്രഹത്തിനു വേണ്ടിയിരുന്നുള്ളു. അലങ്കാരം, തൎക്കം, വ്യാകരണം മുതലായ ശാസ്ത്രീയവിഷയങ്ങളിലാണു് അക്കാ

ലത്തു് അദ്ദേഹം അധികം നിഷ്ണാതനായി കാണപ്പെട്ടിരുന്നതു്. വ്യാകരണവിഷയകമായി ഭാഗിനേയനെ വിശേഷിച്ചും സഹായിക്കുന്നതിൽ മാതുലൻ അത്യന്തം ഉൽസുകനായിരുന്നു. 1070-ൽ കേരളപാണിനീയം ഒന്നാമതായി പ്രസിദ്ധീകരിച്ച അവസരത്തിൽ, അതു മാതുലന്റെ ചരണാരവിന്ദങ്ങളിൽ സമൎപ്പിച്ചുകൊണ്ടു ഭാഗിനേയൻ എഴുതീട്ടുള്ള സമൎപ്പണപദ്യങ്ങളിൽ ഇക്കാര്യം വിശദമായി പ്രതിപാദിച്ചിട്ടുണ്ടു്.

## കലാശാലാവിദ്യാഭ്യാസം.

ഇരുപതാമത്തെ വയസ്സിൽ ചരിത്രനായകൻ മെട്രിക്കുലേഷൻപരീക്ഷ പാസ്സായി. ആയിടയ്ക്കു് അദ്ദേഹത്തിന്റെ മാതാവു് ഇഹലോകവാസം വെടിഞ്ഞു. അതുസംബന്ധിച്ചു് ഒരു കൊല്ലത്തേയ്ക്കു വേണ്ടിവന്ന ദീക്ഷയും സാമ്പത്തികമായ ക്ലേശവും ഉപരിപഠനത്തിനു് ഒരു പ്രതിബന്ധമായിത്തീൎന്നു. എന്നാൽ ഈ വൎത്തമാനം വിശാഖം തിരുനാളിന്റെ ശ്രദ്ധയെ ആകൎഷിക്കുകയും, അതിന്റെ ഫലമായി പ്രതിബന്ധങ്ങളെല്ലാം നീങ്ങി വിദ്യാഭ്യാസം തുടൎന്നുകൊണ്ടുപോകാനുള്ള ഭാഗ്യം അദ്ദേഹത്തിനു സിദ്ധിക്കുകയും ചെയ്തു. വിശാഖം തിരുനാളിന്റെ പുത്രനായ അരുമന ശ്രീനാരായണൻതമ്പി അവൎകളും അന്നു മെട്രിക്കുലേഷൻ പാസ്സായി കോളേജിലെ പ്രാരംഭക്ലാസ്സിലെ പഠിത്തം പ്രൈവററായി ആരംഭിച്ചിരുന്നു. അദ്ദേഹത്തോടൊന്നിച്ചു പഠിക്കാൻ 'കൊച്ചപ്പ'നും അനുമതി ലഭിച്ചു. സംസ്കൃതവും മലയാളവും അന്നും പഠിപ്പിച്ചിരുന്നതു വലിയ കോയിത്തമ്പുരാൻതന്നെയായിരുന്നു. ഇങ്ങനെ രണ്ടുകൊല്ലം കഴിഞ്ഞു. പരീക്ഷയിൽ ചേരുന്നതിനു സൎവ്വകലാശാലക്കാരുടെ അനുവാദവും കിട്ടി. പക്ഷേ, വിശാഖം തിരുനാൾ പെട്ടെന്നു നാടുനീങ്ങുകയാൽ അക്കൊല്ലം പരീക്ഷയ്ക്കു ചേരുവാൻ സാധിച്ചില്ല. ഇതു ചരിത്രനായകനു് അല്പം ഇച്ഛാ

ഭംഗത്തിനിടയാക്കിയെങ്കിലും, താമസിയാതെതന്നെ അദ്ദേഹം കോളേജിൽ ചേരുകയും ആ കൊല്ലത്തിൽതന്നെ (1061) എഫ്. ഏ. പരീക്ഷയിൽ വിജയം നേടുകയുംചെയ്തു.

ശ്രീമാന്മാരായ എം. ഉദയവൎമ്മരാജാ ബി. ഏ., എം. രാജരാജവൎമ്മതമ്പുരാൻ എം. ഏ. ബി. എൽ., കെ. നാരായണൻപണ്ടാല ബി. ഏ. ബി. എൽ., ഡാക്ടർ കെ. കൃഷ്ണൻപണ്ടാല മുതലായവർ ബി. ഏ. ക്ലാസ്സിൽ വെച്ചു ചരിത്രനായകന്റെ സഹപാഠികളായിരുന്നു. കേരളപാണിനിയുടെ വിനോദശീലം അന്നും അദ്ദേഹത്തെ വിട്ടുപിരിഞ്ഞിരുന്നില്ല. മുറജപത്തിനായി തിരുവനന്തപുരത്തു വന്നുചേൎന്ന നമ്പൂരിമാരിൽ പലരും രാജരാജവൎമ്മാവിന്റെ സുഹൃത്തുക്കളായിത്തീൎന്നു. അവരുമായി ചതുരംഗംകളിയ്ക്കുക, വെടിപറയുക, അക്ഷരശ്ലോകം ചൊല്ലുക മുതലായ വിനോദങ്ങളിൽ മുഴുകിക്കൊണ്ടാണു് അദ്ദേഹം തന്റെ സമയത്തിൽ അധികഭാഗവും ചിലവഴിച്ചിരുന്നതു്. സഹപാഠികളോടൊന്നിച്ചു സായന്തനസഞ്ചാരത്തിനു പുറപ്പെട്ടു വിശ്രമസുഖമനുഭവിക്കുന്നതും സാധാരണമായിരുന്നു. പരീക്ഷ അടുത്ത അവസരത്തിൽ സംസ്കൃതത്തിലൊഴികെ മററൊരു വിഷയത്തിലും ജയിക്കാമെന്നു പരീക്ഷ്യനുതന്നെ ധൈൎയ്യമുണ്ടായിരുന്നില്ല. എങ്കിലും പരീക്ഷയിൽ ചേരാമെന്നുതന്നെ തീരുമാനിച്ചു. അന്നു ബി. ഏ. പരീക്ഷയ്ക്കു മദ്രാസിൽ പോകേണ്ടിയിരുന്നു. രണ്ടു് അമ്മാവന്മാരും ആററുങ്ങൽ മൂത്തതമ്പുരാനും (ലക്ഷ്മീഭായി) കൂടി സംഭാവനചെയ്ത ഒരുനൂററിഅൻപതു രൂപയുംകൊണ്ടു് മദ്രാസിനു പുറപ്പെട്ടു. അവിടെ ചെന്നതിനു ശേഷവും പട്ടണംകണ്ടു സന്തോഷിക്കുന്നതിനാണു് സമയത്തിലധികഭാഗവും ചെലവഴിച്ചതു്. ഇതിന്റെയൊക്കെ ഫലം അക്കൊല്ലത്തെ ബി. ഏ. പരീക്ഷയിൽ ഐച്ഛികവിഷയമായ രസതന്ത്രത്തെ സംബന്ധിച്ച പരാജയമായി

ന്നു. പരീക്ഷാഫലം പുറത്തായപ്പോൾ പശ്ചാത്താപത്തിൽ മുഴുകിയ തമ്പുരാൻ മനസ്സുചുട്ടുകൊണ്ടെഴുതിയ 'ഭംഗവിലാപം' എന്ന സംസ്കൃതഖണ്ഡകൃതി എത്രമാത്രം ഹൃദയസ്പൃക്കായിട്ടുണ്ടെന്നു പറഞ്ഞറിയിക്കുക അസാദ്ധ്യമാണു്. ഈ പരാജയം ചരിത്രനായകനെ അല്പമൊന്നു് ഇച്ഛാഭംഗപ്പെടുത്തിയെങ്കിലും, അദ്ദേഹം മടുത്തു പിന്മാറാതെ അടുത്തകൊല്ലംതന്നെ (1065) വീണ്ടും പരീക്ഷയ്ക്കു ചേരുകയും ഒരു ബി. ഏ. ക്കാരനായിത്തീരുകയും ചെയ്തു.

ഉദ്യോഗജീവിതം.

ശ്രീമൂലം തിരുനാൾ രാമവർമ്മമഹാരാജാവിന്റെ ഭരണകാലമായിരുന്നു അതു്. അദ്ദേഹം ചരിത്രനായകനെ 1065-ൽ സംസ്കൃതപാഠശാലയിൽ ഇൻസ്പെക്ടരായി നിയമിച്ചു. ഉദ്യോഗത്തിൽ പ്രവേശിച്ച ഉടനെ അദ്ദേഹം ആദ്യമെ ചെയ്തതു പാഠശാലാപരിഷ്ക്കരണമായിരുന്നു. അവിടെ അതിനുമുൻപു് ഒരു നിശ്ചിതമായ അദ്ധ്യയനരീതിയോ ശിക്ഷാക്രമമോ ഉണ്ടായിരുന്നില്ല. അദ്ദേഹം ഒരു നിഷ്കൃഷ്ടമായ പാഠപദ്ധതി ഏർപ്പെടുത്തിയതുകൂടാതെ പാശ്ചാത്യരീതിയിലുള്ള ശിക്ഷാക്രമവും നടപ്പാക്കി. അതിൽപിന്നെ ആ വിദ്യാലയത്തിൽചേർന്നു പഠിക്കുന്നതിനു് ആളുകൾക്കു പൂർവ്വാധികം ഉത്സാഹമുണ്ടായി. പിൽക്കാലത്തു തിരുവിതാംകൂറിൽ ബ്രാഹ്മണേതരരായ പലരും സംസ്കൃതത്തിൽ പാണ്ഡിത്യം സമ്പാദിക്കാൻ സാധിച്ചിട്ടുള്ളതു പ്രസ്തുത പാഠശാലമൂലമായിട്ടാണെന്നുള്ളതു പരസ്യമാണല്ലൊ. ഇങ്ങനെയൊക്കെയാണെങ്കിലും, പാഠശാലയിൽ പിന്നെയും പല പരിഷ്കാരങ്ങളും നടപ്പിൽവരുത്തണമെന്നു് അദ്ദേഹത്തിനു് ആഗ്രഹമുണ്ടായിരുന്നു. പക്ഷേ, അതൊന്നും തല്ക്കാലം പ്രായോഗികമാക്കാൻ അദ്ദേഹത്തിനു സാധിച്ചില്ല.

ഈ ഉദ്യോഗം വഹിച്ചുകൊണ്ടിരിക്കുന്നതിനിടയ്ക്കു തന്നെ സംസ്കൃതത്തിൽ എം. എ. പരീക്ഷയ്ക്കു ചേരുകയും മദ്രാസ് പ്രസിഡൻസിയിൽ ഒന്നാമനായി പാസ്സാവുകയുംചെയ്തു. 'ഉത്തരക്കടലാസ്സുകൾ പരിശോധിച്ച ശേഷഗിരിശാസ്ത്രി, അദ്ധ്യേതാവു് അവയിൽ പ്രദർശിപ്പിച്ചിരുന്ന പാണ്ഡിത്യംകൊണ്ടു് ആശ്ചര്യപരതന്ത്രനായിത്തീർന്നുപോയി എന്നു കേട്ടിട്ടുണ്ടു്.'

1069-ൽ രാജരാജവർമ്മ സംസ്കൃതമഹാപാഠശാലയിലെ പ്രിൻസിപ്പാളായി നിയമിക്കപ്പെട്ടു. ശരിയായ അധികാരമില്ലാതിരുന്നതിനാൽ പാഠശാലയെ സംബന്ധിച്ച വേണ്ട പരിഷ്കാരങ്ങൾ നടപ്പിൽവരുത്താൻ അദ്ദേഹം കഴങ്ങിക്കൊണ്ടിരുന്ന അവസരത്തിലാണു് ഈ നിയമനമുണ്ടായതു്. അതിനുശേഷം ആ പാഠശാല ശരിയായ ഒരു പാഠശാലയായിത്തീർന്നു. ഇന്നു് ആ കോളേജിനുണ്ടായിട്ടുള്ള അഭിവൃദ്ധിക്കു് അടിത്തറയിട്ടതു ചരിത്രനായകനാണെന്നു നിസ്സംശയം പറയാം. പ്രിൻസിപ്പാളായി നിയമിക്കപ്പെട്ട ഉടനെ, ദേശീയസാഹിത്യവും മററു കലകളും, വിശിഷ്യ ശാസ്ത്രവും, ത്യാജ്യകോടിയിൽ തള്ളേണ്ടവയല്ലെന്നും, ശരിയായ പ്രോത്സാഹനം നല്കി പോഷിപ്പിക്കുന്നപക്ഷം, അവ പലവിധത്തിലും നാട്ടുകാരുടെ ക്ഷേമത്തെ വർദ്ധിപ്പിക്കുന്നതാണെന്നും, അതുകൊണ്ടു് സാഹിത്യം, ജ്യോതിഷം, ആയുർവ്വേദം മുതലായ വിഷയങ്ങൾ പഠിച്ചു് ഓരോ വിഷയത്തിലും കാര്യക്ഷമമായ നൈപുണ്യം സമ്പാദിക്കുന്നതിനു വിദ്യാർത്ഥികൾക്കു സന്ദർഭമുണ്ടാക്കിക്കൊടുക്കാൻ പ്രത്യേകം ശ്രമിക്കേണ്ടതാണെന്നും, അദ്ദേഹം ഗവൺമെന്റിലേയ്ക്കു് എഴുതിയയച്ചു. ഉടനെ അതെല്ലാം നടപ്പിൽവന്നില്ലെങ്കിലും പിൽക്കാലത്തു് ഈ ശുപാർശകൾ ഓരോന്നും അക്ഷരംപ്രതി അനുഷ്ഠിക്കപ്പെട്ടിട്ടുണ്ടെന്നു് ഇന്നത്തെ സംസ്കൃതകോളേജിനെപ്പററി അറിയാവുന്നവരോടു പറ

യേണ്ടതില്ലല്ലോ. 1074-ൽ തിരുവനന്തപുരം മഹാരാജാസ് കോളേജിൽ നാട്ടുഭാഷാസൂപ്രണ്ടായി നിയമിക്കപ്പെടുന്നതുവരെ അദ്ദേഹം സംസ്കൃതകോളേജിന്റെ സർവ്വതോമുഖമായ അഭിവൃദ്ധിക്കായി പരിശ്രമിച്ചുകൊണ്ടുതന്നെയിരുന്നിരുന്നു.

അന്ന് മദ്രാസ് സർവ്വകലാശാലക്കാർ കോളേജുകളിൽ മലയാളഭാഷയ്ക്ക് ഇന്നുള്ള പ്രാധാന്യംപോലും അനുവദിച്ചിരുന്നില്ല. എങ്കിലും ഭാഷ പഠിപ്പിക്കുന്നതിന് അനുവദിച്ചുകിട്ടിയ അവസരത്തെ ചരിത്രനായകൻ ഉപകാരപ്രദമായിത്തന്നെ വിനിയോഗിച്ചുവന്നു. ഇങ്ങനെ നാട്ടുഭാഷാസൂപ്രണ്ട് എന്ന നിലയിൽ കാളേജ്ക്ലാസ്സുകളിൽ ഭാഷാസംബന്ധമായ പാഠം നടത്തുന്നതിനായി തയാറാക്കിയ നോട്ടുകളിൽനിന്നാണ് ഭാഷാഭൂഷണം, സാഹിത്യസാഹ്യം, വൃത്തമഞ്ജരി മുതലായ അമൂല്യകൃതികൾ ഭാഷാസാഹിത്യത്തിനു സമ്പാദ്യമായി സിദ്ധിച്ചിട്ടുള്ളതെന്നോർത്താൽ, അദ്ദേഹത്തെ ആ ഉദ്യോഗത്തിൽ നിയമിച്ച മൂലംതിരുനാൾ മഹാരാജാവിനെ എത്രതന്നെ പുകഴ്ത്തിയാലും മതിയാകുന്നതല്ല. തങ്ങളുടെ അറിവിനെ മറ്റുള്ളവർക്കുകൂടി പ്രയോജനകരമായവിധം വിനിയോഗിക്കുന്നതിന് അനുകൂലമായ പരിതഃസ്ഥിതികൾ ലഭിക്കാതെ, എത്ര വിദ്വാന്മാരാണ് ഘടദീപങ്ങളെപ്പോലെ തന്നത്താൻ എരിഞ്ഞണഞ്ഞുപോകുന്നത്! ന്യായമായി അർഹിക്കുന്ന പ്രോത്സാഹനം സിദ്ധിക്കാത്തതിനാൽ ഗുമസ്തന്മാരായിത്തീർന്ന എത്രയെത്ര യോഗ്യന്മാരാണ്, വെറും യന്ത്രപ്പാവകളെപ്പോലെ നാമമാത്രമായി ജോലിചെയ്തു തങ്ങളുടെ വിജ്ഞാനഭണ്ഡാഗാരത്തെ ആർക്കേതും ഉപയോഗപ്രദമാക്കിത്തീർക്കാൻ അവസരം കിട്ടാതെ ജീവിതത്തെ അവസാനിപ്പിക്കുന്നത്!! ഇതെല്ലാം ആലോചിച്ചാൽ നമ്മുടെ ചരിത്രനായകനെ രാജകീയകലാശാലയിലെ നാട്ടുഭാഷാസൂപ്രണ്ടായി നിയമിച്ച ആ ധർമ്മരാജ്യദേവതയെ നമസ്കരിക്കതന്നെവേണം.

## കോളേജുപ്രൊഫസ്സർ.

ഈ നാട്ടുഭാഷാസൂപ്രണ്ടുസ്ഥാനം 1087-ൽ "സംസ്കൃതദ്രാവിഡഭാഷകളിലെ പ്രൊഫസ്സർ" എന്ന രൂപത്തിൽ അല്പമൊന്നുയൎന്നു. ഗവമ്മെൻറു്, തന്നെ ഏതെല്ലാം ഉദ്യോഗങ്ങളിൽ നിയമിച്ചുവോ, അതെല്ലാം വളരെ കൃത്യനിഷ്ഠയോടുകൂടിയും സ്തുത്യൎഹമായ വിധത്തിലുമാണു് ചരിത്രനായകൻ നിൎവ്വഹിച്ചിട്ടുള്ളതു്. ചില അവസരങ്ങളിൽ കോളേജിലെ പ്രിൻസിപ്പാളുദ്യോഗവും വഹിക്കേണ്ടതായിവന്നിട്ടുണ്ടു്. വിദ്യാൎത്ഥികളുടേയും അദ്ധ്യാപകന്മാരുടേയും അഭിനന്ദനത്തിനും ബഹുമാനത്തിനും ഒരുപോലെ പാത്രമായിക്കൊണ്ടാണു്, ചരിത്രനായകൻ തൻെറ അദ്ധ്യാപകവൃത്തിയെ നിൎവ്വഹിച്ചതു്. ഒരിക്കൽ രാജരാജവൎമ്മ കോളേജിലെ ആക്ടിംഗ് പ്രിൻസിപ്പാളായി നിയമിക്കപ്പെട്ടതു് അവിടത്തെ പ്രൊഫസ്സറന്മാരായ ചില ധാരമാൎക്കു് തീരെ രസിച്ചില്ല; ഇംഗ്ലീഷ് പ്രൊഫസ്സറായിരുന്ന മി. സ്റ്റാസ്സിനു് അതു് ഒട്ടും രസിച്ചില്ല. മലയാളത്തിൽ പ്രത്യേകം പ്രതിപത്തികാണിച്ചിരുന്നവരും തന്നിമിത്തം ചരിത്രനായകൻെറ വാത്സല്യപാത്രങ്ങളായിത്തീൎന്നവരുമായ ചില വിദ്യാൎത്ഥികളെ വിളിച്ചു് ആ സായ്പു്, 'ഇംഗ്ലീഷിനു് അൻപതുശതമാനം മാൎക്കുകിട്ടിയില്ലെങ്കിൽ ഞാൻ നിങ്ങളെ പരീക്ഷയ്ക്കയയ്ക്കാൻ ശുപാൎശചെയ്യുകയില്ല' എന്നുപറഞ്ഞു ഭീഷണിപ്പെടുത്തുകയുംകൂടി ചെയ്തു. എന്നാൽ തമ്പുരാൻെറ, ആരേയും ആകൎഷിക്കുന്ന പെരുമാററം ധാരമാരുടെ ഹൃദയത്തെ സ്പൎശിക്കയും കാലക്രമത്തിൽ അസൂയയെല്ലാം നീങ്ങി അവരും അദ്ദേഹത്തെ ബഹുമാനിച്ചുതുടങ്ങുകയുംചെയ്തു.

മലയാളം പഠിപ്പിക്കുന്ന സമയത്തെ ഒരു വിശ്രമവേളയായിട്ടാണു് കലാശാലാവിദ്യാൎത്ഥികൾ സാധാരണ കരുതാറുള്ളതെന്നുള്ളതു പ്രസിദ്ധമാണു്. എന്നാൽ പ്രൊഫസ്സർ തമ്പുരാൻെറ ക്ലാസ്സിനെ സംബന്ധിച്ചു പറയുകയാണെ

ങ്കിൽ ഇക്കാര്യത്തിൽ വളരെ വ്യത്യാസമുണ്ടായിരുന്നു. ആ സാഹിത്യഭണ്ഡാഗാരം പ്രസന്നവദനനായി പുഞ്ചിരിതൂകിക്കൊണ്ടു ക്ലാസ്സിലേയ്ക്കു പ്രവേശിച്ചുകഴിഞ്ഞാൽ വിദ്യാർത്ഥികൾ ഉത്സാഹംകൊണ്ടു തുള്ളിച്ചാടുകയായി. അദ്ദേഹം പ്രസംഗം ആരംഭിച്ചുകഴിഞ്ഞാൽ ക്ലാസ്സുമുഴുവൻ നിശ്ശബ്ദമാകും. ആ മഹാനുഭാവന്റെ ശിഷ്യനായിരിക്കാൻ ഭാഗ്യം സിദ്ധിച്ച ഒരു സഹൃദയൻ ഒരിടത്തു് ഇപ്രകാരം എഴുതിയിരിക്കുന്നു:—

“ഞാൻ എഫ്. ഏ. പാസ്സായി ബി. ഏ. ക്ലാസ്സിൽ ചേരുന്നതിനു വേണ്ടിയാണു് തിരുവനന്തപുരത്തേയ്ക്കു പോയതു്. ക്ലാസ്സിൽ മലയാളം എടുക്കുന്ന സമയം ഒസ്സഹിതമാക്കി് എഴുത്തെഴുതുന്നതിനോ ഉറക്കം തൂങ്ങുന്നതിനോ വേണ്ടി വിനിയോഗിച്ചു ശീലിച്ച ഞാൻ അവിടത്തെ കോളേജിലും ആ പതിവു തുടരാൻ തയ്യാറായി. അപ്പോഴാണു് പ്രസംഗപീഠത്തിൽനിന്നു പുറപ്പെട്ട പ്രസന്നഗംഭീരമായ ഒരു ശബ്ദപ്രവാഹം എന്റെ കർണ്ണപുടങ്ങളിൽ പതിച്ചു് എന്നെ വല്ലാതെ ആകർഷിച്ചതു്. എഴുത്തെഴുതാനെടുത്ത കടലാസ്സും പേനയും അതേവിധം കൈയിലിരിക്കവേതന്നെ പ്രസംഗത്തിൽ ദത്താവധാനനായ ഞാൻ ആ പാഠസമയം കഴിയുന്നതുവരെ അനങ്ങാതെ ഇരുന്നുപോയി. ഒടുവിൽ അന്വേഷിച്ചപ്പോഴാണു് ആ പ്രസംഗകർത്താവു കേരളപാണിനി എന്ന സുപ്രസിദ്ധനായ പ്രൊഫസ്സർ തമ്പുരാനാണെന്നു മനസ്സിലായതു്. പിന്നീടു് കലാശാലയിൽ കഴിച്ചുകൂട്ടിയ രണ്ടുകൊല്ലത്തിനിടയിൽ മലയാളപാഠത്തിനായി നിശ്ചയിച്ചിരുന്ന സമയത്തിൽ ഒരു ചെറിയ അംശംപോലും എഴുത്തെഴുതുന്നതിനോ ഉറക്കംതൂങ്ങുന്നതിനോ വേണ്ടി വിനിയോഗിക്കണമെന്നു് എനിക്കു് ഒരിക്കലും തോന്നിയിട്ടില്ല. നേരെമറിച്ചു്, ആ ക്ലാസ്സിലേയ്ക്കു കടന്നാൽ എന്തെന്നില്ലാത്ത ഒരു ഉത്സാഹമാണു് എന്നിൽ പ്രത്യക്ഷപ്പെട്ടിരുന്നതു്. വിജ്ഞേയങ്ങളായ സാഹിത്യാംശങ്ങളെ ഉള്ളടക്കിക്കൊണ്ടു സരസമായ രീതിയിൽ, ലളിതമായ ഭാഷയിൽ, ചെയ്യുന്ന ആ പ്രസംഗം ആരെയാണു് ആകർഷിക്കാത്തതു്? ആരെയാണു് സാഹിത്യപ്രണയിയാക്കിത്തീർക്കാത്തതു്?”

സ്വകൃത്യനിർവ്വഹണത്തിൽ അത്രമാത്രം നിഷ്ഠയുള്ളവരായി അക്കാലത്തു തമ്പുരാനെപ്പോലെ അധികംപേർ

ജീവിച്ചിരുന്നില്ല. ഒരു കാൎയ്യത്തിന്റെ ചുമതല ഏററുകഴിഞ്ഞാൽ അവസാനംവരെ അതിനുവേണ്ടി പ്രയത്നിക്കുക എന്നതു് തന്റെ വലിയ ഒരു ധൎമ്മമായി അദ്ദേഹം ഗണിച്ചിരുന്നു. ആ വിഷയത്തിൽ മററുള്ളവരുടെ തൃപ്തിയേയോ അതൃപ്തിയേയോ, സമ്മതത്തെയോ വിസമ്മതത്തെയോ, അദ്ദേഹം വകവെച്ചിരുന്നില്ല. ഈ ചുമതല ഭാഷാവിഷയകമോ സാഹിത്യവിഷയകമോ ആയാൽ പിന്നത്തെക്കാൎയ്യം പറയേണ്ടതുമില്ല. അന്നു തിരുവനന്തപുരത്തു കോളേജിൽ ഒരു മലയാളസമാജം നടത്തിവന്നിരുന്നു. മാതൃഭാഷയ്ക്കു് എന്തെങ്കിലുംവിധത്തിൽ ഒരു നിലയും വിലയും കോളേജിൽ ഉണ്ടാക്കിക്കൊടുക്കണമെന്നുള്ള പ്രധാനോദ്ദേശ്യത്തോടുകൂടിയാണു് അതു നടത്തിയിരുന്നതു്. കോളേജിലെ ഇംഗ്ലീഷുകാരായ ദൊരമാൎക്കു് ഇതിനോടു വലിയ അതൃപ്തിയായിരുന്നു എന്നു പറയേണ്ടതില്ലല്ലോ. ആ ഗുരുവൎയ്യന്മാരെ അനുകരിച്ചു ചില ശിഷ്യന്മാരും മലയാളസമാജത്തെ അതൃപ്തിയോടുകൂടി വീക്ഷിച്ചിരുന്നു. ഈ വിവരം തമ്പുരാനു നല്ല നിശ്ചയമുണ്ടായിരുന്നുവെന്നുവരികിലും, കാലക്രമത്തിൽ എല്ലാം ശരിയായിക്കൊള്ളുമെന്നുള്ള സമാധാനത്തോടുകൂടി കൃത്യബോധപൂൎവ്വകമായി പ്രവൎത്തിക്കയാണു് അദ്ദേഹം ചെയ്തിരുന്നതു്. മി: പി. അനന്തൻപിള്ള എം. ഏ. ഒരനുഭവസ്ഥന്റെ നിലയിൽ പറയുന്നതു നോക്കുക:—

“കോളേജിലെ മലയാളസമാജത്തിന്റെ ആഭിമുഖ്യത്തിൽ അനേ പലതും നല്ലനല്ല പ്രസംഗങ്ങൾ ചെയ്തിട്ടുണ്ടു്. അവിടെവെച്ചാണു് തിരുമേനി ഭാഷാസാഹിത്യത്തിൽ ഒരുവിധം പാണ്ഡിത്യമുള്ള കോളേജുവിദ്യാൎത്ഥികൾ ആരെല്ലാമെന്നു മനസ്സിലാക്കുന്നതു്. ഏതു യോഗത്തിനും കാൎയ്യദൎശി ചെന്നപേക്ഷിച്ചാൽ, ആദ്ധ്യക്ഷ്യംവഹിക്കുന്നതിനു് ഒഴികഴിവുകൾ പറയുന്നതല്ല. സദസ്യരുടെ സംഖ്യ എത്രതന്നെ കുറവായിരുന്നാലും, യോഗം നിസ്സാരമായി വിചാരിക്കയോ മറെറാരവസരത്തിലേയ്ക്കു മാററിവെയ്ക്കയോ ചെയ്യാറില്ല. ക്ഷമയോടുകൂടി യോഗാവസാനംവരെ ഇരിക്കും; ഉപദേശങ്ങളും ധൈൎയ്യവാക്കും നൽകും. പ്രസംഗത്തിന്റെ ശുഷ്കു

തക്കകാരണമോ കാൎയ്യാന്തരങ്ങളാലോ, അഥവാ വെറും ധിക്കാരത്താലോ, ആരൊക്കെപ്പോയാലും തിരുമേനി കോപിക്കയോ ശാസിക്കയോ ചെയ്തു കണ്ടിട്ടില്ല. ‘ശിക്ഷകൻ ഞാനും പുഷ്കരനും തദീയവൃഷവും നാലാമതില്ലാരുമേ’ എന്നു ഉണ്ണായിവാര്യർ പറഞ്ഞതുപോലെ അദ്ധ്യക്ഷനും കാൎയ്യദൎശിയും പ്രാസംഗികനും ഒഴികെയുള്ളവർ മിക്കവാറും കടലാസുകളത്രേ; എന്നിട്ടും തിരുമേനി അനങ്ങാതെ ഇരിക്കുന്നതുകണ്ടു ഞങ്ങൾ അത്ഭുതപ്പെട്ടുപോയി. ഒടുവിൽ മുറയ്ക്കു് ഉപസംഹാരപ്രസംഗവും നടത്തിയിട്ടേ യോഗം പിരിച്ചുവിട്ടുള്ളൂ. എന്താണു് ഇതിൽനിന്നു നാം മനസ്സിലാക്കേണ്ടതു്? കേരളപാണിനിക്കു് ഇങ്ങനെ മിനക്കെട്ടിരിക്കാൻ ധാരാളം സമയമുണ്ടായിരുന്നു എന്നാണോ? ഒരിക്കലുമല്ല. മലയാളസമാജത്തിനു കോളേജിൽ ഗണനീയമായ ഒരു സ്ഥാനമില്ലാതിരിക്കെ, തന്റെ അല്പമായ ഉപേക്ഷ, അതിനു വലുതായ ഹാനി നേരിടാൻ ഇടയാക്കുമെന്നു വിചാരിച്ചിട്ടാണു്. ഈ ഗൗരവപരിപാലനമല്ല, പിൽക്കാലത്തു് അതേ ഹരജ സമാജം ഉദ്യോഗമണ്ഡലത്തിൽ അത്യുച്ചസ്ഥാനത്തു സ്ഥിതി ചെയ്യാൻ ഇടയാക്കിയതെന്നു് എങ്ങനെ തീൎച്ചപറയാം?”

ഇപ്പോൾ തിരുവിതാംകൂറിലെ ഹൈക്കോർട്ടുജഡ്ജി എന്ന നിലയിൽനിന്നു പെൻഷ്യൻപറ്റി വിശ്രമസുഖമനുഭവിക്കുന്ന സാഹിത്യപഞ്ചാനനൻ പി. കെ. നാരായണപിള്ള അവർകൾ * അന്നു ചരിത്രനായകന്റെ സഹായാദ്ധ്യാപകനായി കോളേജിൽ മലയാളം പഠിപ്പിക്കുകയായിരുന്നു. വിദ്യാൎത്ഥികൾക്കു ‘തിക്തകം കഷായം’പോലെ പരിണമിച്ചിരുന്ന കേരളപാണിനീയം പഞ്ചസാര മേമ്പൊടിചേൎത്തു് ആസ്വാദ്യമാക്കിത്തീൎക്കുന്നതിനു കേരളപാണിനിയുടെ ശിഷ്യപ്രധാനിയായ ഈ ഭാഷാഭിമാനി ഹൃദയപൂൎവ്വം പ്രയത്നിച്ചിരുന്നു. സാഹിത്യപഞ്ചാനനനു കേരളപാണിനീയത്തിന്റെനേരെയുള്ള ബഹുമാനം എത്രമാത്രം ദൃഢതരമായിരുന്നുവെന്നുള്ളതിനു്, ആ വ്യാകരണഗ്രന്ഥത്തിന്റെ പരിഷ്കരിച്ച പതിപ്പുതന്നെ ഉത്തമസാക്ഷ്യംവഹിക്കുന്നുണ്ടു്. ആഗമികപ്രസ്ഥാനത്തിലുള്ള കേരളപാണിനീയത്തിന്റെ

---

* ഈ പുസ്തകത്തിന്റെ ഒന്നാംപതിപ്പു പുറത്തുവന്നതിനുശേഷം 1113 മകരം 28-നു പി. നാരായണപിള്ള ചരമംപ്രാപിച്ചു.

പുതിയ പതിപ്പു ബഹുജനസമക്ഷം അവതരിപ്പിച്ചിട്ടുള്ളതു് ഈ ശിഷ്യനാണു്. പാണ്ഡിത്യനിക്ഷേപങ്ങളായിരുന്ന ഈ ഗുരുശിഷ്യന്മാർ തിരുവനന്തപുരം കലാശാലയിലെ ഭാഷാധ്യയനത്തിന്റെ കർണ്ണധാരത്വം വഹിച്ചിരുന്ന ആ ഘട്ടം വിദ്യാർത്ഥികളുടെയും മലയാളഭാഷയുടെയും ഭാഗ്യോദയകാലമായിരുന്നു എന്നു പറഞ്ഞാൽ കഴിഞ്ഞല്ലോ.

## മററുജോലികൾ.

കോളേജുപ്രൊഫസ്സരായിരിക്കുന്ന കാലത്തുതന്നെ രാജരാജവർമ്മ ഗുരുതരങ്ങളായ മററുപല ജോലികളിലും ചുമതല വഹിക്കേണ്ടതായി വന്നിട്ടുണ്ടു്. പാഠപുസ്തകക്കമ്മിററിയുടെ ആദ്ധ്യക്ഷസ്ഥാനമായിരുന്നു അവയിലൊന്നു്. അതുവരെ ആ സ്ഥാനം വഹിച്ചിരുന്ന വലിയകോയിത്തമ്പുരാൻ തിരുമനസ്സുകൊണ്ടു്, വാർദ്ധക്യസഹജമായ വിശ്രമകാംക്ഷയാൽ ജോലിയിൽനിന്നു വിരമിച്ചപ്പോൾ ചുമതലയുള്ള ആ സ്ഥാനത്തു നിയമിക്കപ്പെട്ടതു് നമ്മുടെ ചരിത്രനായകനായിരുന്നു. അമ്മാവന്റെ കാലത്തെ അപേക്ഷിച്ചു് പാഠപുസ്തകക്കമ്മററിയുടെ അദ്ധ്യക്ഷസ്ഥാനം ക്ലേശാവഹമായിത്തീർന്നിരുന്ന ഒരു കാലമായിരുന്നു അതു്. എന്തുകൊണ്ടെന്നാൽ ഭാഷയിൽ ഗദ്യത്തിലും പദ്യത്തിലും അന്നു ധാരാളം പുസ്തകങ്ങൾ ഉണ്ടായിക്കഴിഞ്ഞിരുന്നു; ദിവസംപ്രതി എന്നപോലെ അനവധി പുസ്തകങ്ങൾ ഉണ്ടായിക്കൊണ്ടിരിക്കയും ചെയ്തിരുന്നു. അതെല്ലാം പരിശോധിക്കയും സേവയും ശുപാർശയും നോക്കാതെ നല്ല പുസ്തകങ്ങൾ മാത്രം തിരഞ്ഞെടുക്കയും ചെയ്യുക എന്നുള്ളതു ക്ഷിപ്രസാദ്ധ്യമായ ഒരു ജോലിയല്ല. എങ്കിലും തമ്പുരാൻ കൃത്യബോധത്തോടും ക്ഷമയോടുംകൂടി ആ കൃത്യം ഭംഗിയായി നിർവ്വഹിച്ചുവന്നു.

ലെക്ചർകമ്മിററിയുടെ കാര്യദർശിസ്ഥാനമായിരുന്നു മറെറാരു ജോലി. ഇതിനുവേണ്ടി തിരുവിതാംകൂറിന്റെ

നാനാഭാഗങ്ങളിലും അദ്ദേഹത്തിനു സഞ്ചരിക്കേണ്ടിവന്നിട്ടുണ്ടു്. ആ സ്ഥാനം വഹിച്ചിരുന്നിടത്തോളം കാലം ജനസാമാന്യത്തിനു പൊതുവെ ഉപകാരപ്രദമായ വിഷയങ്ങളെ തിരഞ്ഞെടുത്തു പ്രസംഗങ്ങൾ ചെയ്യിക്കുന്നതിൽ അദ്ദേഹം പ്രത്യേകം ശ്രദ്ധ പതിപ്പിച്ചിരുന്നു. ബോർഡ് ആഫ് സ്റ്റഡീസ് മെമ്പർ, സംസ്കൃതത്തിലേയും മലയാളത്തിലേയും സർവ്വകലാശാലാപരീക്ഷകൻ എന്നിങ്ങനെ വേറെയും പല സ്ഥാനങ്ങൾ അദ്ദേഹത്തിനു സ്വീകരിക്കേണ്ടതായി വന്നിട്ടുണ്ടു്. അതെല്ലാം ശരിയായ ഉത്തരവാദിത്വബോധത്തോടുകൂടി ആ ഭാഷാഭിമാനി നിർവ്വഹിക്കയും ചെയ്തു. രാജരാജവർമ്മ ബോർഡ് ആഫ് സ്റ്റഡീസ്സിലെ മെമ്പറായതുമുതൽ കോളേജുക്ലാസ്സുകളിലേയ്ക്കു് പാഠത്തേക്കാൾ നല്ല മലയാളപുസ്തകങ്ങൾ തിരഞ്ഞെടുത്തുതുടങ്ങി.

## ഗൃഹസ്ഥന്റെ നിലയിൽ.

ചരിത്രനായകൻ ഗൃഹസ്ഥാശ്രമം സ്വീകരിച്ചതു് 1064-ൽ ആണു്. ബി. ഏ. ക്ലാസ്സിലെ സഹപാഠിയായിരുന്ന മാവേലിക്കര എം. ഉദയവർമ്മരാജ(ബി. ഏ.) അവർകളുടെ കനിഷ്ഠസഹോദരിയായ സ്വാതിതിരുനാൾ തമ്പുരാട്ടിയെയാണു് അദ്ദേഹം വിവാഹംചെയ്തതു്. "ഇൻഡ്യയിലെ മഹതികൾ" മുതലായ സൽഗ്രന്ഥങ്ങളുടെ കർത്രിയും വിദുഷിയും മനസ്വിനിയുമായ മാവേലിക്കര ഭാഗീരഥിഅമ്മതമ്പുരാട്ടിയും, ഇപ്പോൾ തിരുവനന്തപുരം മഹാരാജകലാശാലയിൽ അദ്ധ്യാപകനും വിദ്യാവിനയസമ്പന്നനുമായ ശ്രീമാൻ എം. രാഘവവർമ്മരാജാ എം. ഏ. യും ഈ ദമ്പതികളുടെ സന്താനങ്ങളാകുന്നു. ഇവരുടെ ഒരു പുത്രി, ജനിച്ചു് അധികനാൾ കഴിയുന്നതിനുമുൻപു മരിച്ചുപോയതായി തമ്പുരാൻ സംസ്കൃതത്തിലെഴുതിയിട്ടുള്ള 'പിതൃപ്രലാപം' എന്ന വിലാപകാവ്യത്തിൽനിന്നു തെളിയുന്നുണ്ടു്. കോളേജിലെ നാട്ടുഭാഷാസൂപ്രണ്ടായി നിയമിക്കപ്പെട്ടതിനുശേഷം, തിരു

വനന്തപുരത്തു പെരുന്താന്നിയിലുള്ള അസ്ഥാനഗൃഹത്തിലായിരുന്നു താമസം. ചരിത്രനായകന്റെ ഗൃഹസ്ഥജീവിതം ശാന്തവും സമാധാനപൂർണ്ണവുമായിരുന്നു.

## ഫലിതപ്രിയത്വം.

ഫലിതം പറയാനുള്ള വാസന വളരെ ചുരുക്കം പേർക്കുമാത്രമേ കാണുന്നുള്ളൂ. ഉദ്യോഗംകൊണ്ടോമററോ അല്പം ഉയൎന്നനിലയിലെത്തിയാൽ ഫലിതം പറയുന്നതു് ഗൗരവത്തിനു പോരാത്തതാണെന്നാംകൃതി പലരും ധരിച്ചു വെച്ചിട്ടുണ്ടു്. ഗൗരവത്തിനു് ഒട്ടും ഹാനിപററാതെതന്നെ ഒരാൾക്കു ഫലിതപ്രിയനായിരിക്കാൻ യാതൊരു പ്രയാസവുമില്ല. നമ്മുടെ ചരിത്രനായകൻതന്നെ അതിനു് ഒന്നാന്തരം ഒരു ദൃഷ്ടാന്തമാണു്. അദ്ദേഹം തന്റെ ജീവിതകാലത്തിൽ ഒരിക്കലെങ്കിലും ഗൗരവംവിട്ടു് എന്തെങ്കിലും പറയുകയോ പ്രവൎത്തിക്കയോ ചെയ്തിട്ടുള്ളതായി കേട്ടിട്ടില്ല. എന്നാൽ അതേ അവസരത്തിൽ ആ സരസൻ ഒരു ഫലിതപ്രിയനുമായിരുന്നു. ഒരുപക്ഷെ, അദ്ദേഹത്തിന്റെ ഫലിതങ്ങൾക്കു അല്പം ഗൗരവച്ഛായയുണ്ടായിരുന്നു എന്നു വേണമെങ്കിൽ പറയാം.

രാജരാജവൎമ്മ കോളേജിൽ പ്രൊഫസ്സരായിരുന്ന കാലത്തു് അവിടെ തമിഴ്പണ്ഡിതരായിരുന്നതു കൃഷ്ണസ്വാമിഅയ്യർ എന്ന ഒരാളായിരുന്നു. തമിഴിൽ വലിയ വൈയാകരണനായിരുന്ന അദ്ദേഹം പ്രൊഫസ്സരുടെ വ്യാകരണപാഠം കേൾക്കാൻ ചിലപ്പോൾ മലയാളംക്ലാസ്സിലേയ്ക്കു പൊയ്ക്കൊണ്ടിരുന്നു. വിശേഷവിധിയായി വല്ല പ്രയോഗങ്ങളെയുംപററി തമ്പുരാൻ പറയുന്നുണ്ടെങ്കിൽമാത്രമേ അദ്ദേഹം ശ്രദ്ധിക്കയുള്ളൂ; അല്ലെങ്കിൽ ഉറക്കംതൂങ്ങിക്കൊണ്ടിരിക്കും. ഒരുദിവസം തമ്പുരാൻ മലയാളത്തിലെ സന്ധികാൎയ്യങ്ങളെപ്പററി പഠിപ്പിച്ചുകൊണ്ടിരിക്കയായിരുന്നു. എന്തോ

ഒരു വൎണ്ണം തമിഴിൽ ലോപിക്കുന്നതിനെ ഉദ്ദേശിച്ചു് 'ആ വൎണ്ണം എങ്ങനെ പൊയ്പ്പോയി എന്നു നമ്മുടെ തമിഴ്പണ്ഡിതരോടു ചോദിച്ചാലറിയാം' എന്നു് ഇടയ്ക്കു തമ്പുരാൻ പറഞ്ഞ ഉടനെ, കൃഷ്ണസ്വാമിഅയ്യർ 'ആമ ആമ, അതു പോച്ചു" എന്നു കണ്ണുതുറക്കാതെതന്നെ തന്റെ അഭിപ്രായം പുറപ്പെടുവിച്ചു. തമ്പുരാൻ ചിരിച്ചുകൊണ്ടു് 'അതെ, എല്ലാം പോച്ചു"! ഉറക്കത്തിൽ എല്ലാം പോയി എന്നാണദ്ദേഹം പറയുന്നതു" എന്നു കുട്ടികളെനോക്കിപ്പറഞ്ഞു. ക്ലാസ്സുമുഴുവൻ പൊട്ടിച്ചിരിക്കയും അയ്യർ വല്ലാതെ വിഡ്ഢിയാവുകയും ചെയ്തു.

ഒരിക്കൽ കുസൃതിയായ ഒരു വിദ്യാൎത്ഥി "നപുംസകത്തിനും 'മാർ' വരാത്ത സ്ത്രീകൾക്കും കൾ" എന്നുള്ള കേരളപാണിനീയത്തിലെ ഒരു സൂത്രത്തെ സംശയഭാവത്തിൽ ക്ലാസ്സിൽ അവതരിപ്പിച്ചു് പദങ്ങളുടെ ഉച്ചാരണരീതികൊണ്ടു് അതു് അല്പം അവതാളത്തിലാക്കിക്കലാശിപ്പിച്ചു. വിദ്യാൎത്ഥിനികളുൾപ്പെട്ട ക്ലാസ്സിൽ അതു് അല്പം വിനോദത്തിനു കാരണമായി. വിദ്യാൎത്ഥിയുടെ ശ്ലേഷപ്രയോഗസാമൎത്ഥ്യത്തെയും സഹൃദയതാപത്തെയുംപറ്റി തമ്പുരാനു സന്തോഷമാണുണ്ടായതു്. "മാർവന്ന സ്ത്രീകൾക്കും വേണമെങ്കിൽ 'കള്ള്'ാകാം"* എന്നുള്ള മറ്റൊരു ശ്ലേഷപ്രയോഗംകൊണ്ടു ക്ലാസ്സിനെ ചിരിപ്പിക്കമാത്രമേ അദ്ദേഹം ചെയ്തുള്ളൂ. വിദ്യാൎത്ഥി വളരെദിവസം ആലോചിച്ചു കണ്ടുപിടിച്ച ഒരു ഫലിതമായിരുന്നു അതു്. തമ്പുരാനു് എത്ര വേഗത്തിൽ അതു സാധിച്ചു എന്നു നോക്കുക.

സ്നേഹിതന്മാരുമായുള്ള സംഭാഷണത്തിലും ഫലിതം ഒട്ടും കുറവായിരുന്നില്ല. കണ്ഠകൌപീനം, മാതൃശ്ലേശപ

---

* ധന്യമാർ, ധന്യകൾ, ഖിന്നമാർ, ഖിന്നകൾ എന്നുംമറ്റും ചില സ്ത്രീലിംഗപദങ്ങൾക്കു മാർ, കൾ എന്ന രണ്ടു ബഹുവചനപ്രത്യയങ്ങളും പ്രയോഗിക്കാറുണ്ടല്ലോ.

രീക്ഷ, ഏട്ടുകെട്ടുപരീക്ഷ മുതലായി തമ്പുരാൻ സൃഷ്ടിച്ച ചില ഭാഷാപദങ്ങൾപോലും അദ്ദേഹത്തിന്റെ ഫലിതപ്രിയത്വത്തിനു് ഉത്തമോദാഹരണങ്ങളാകുന്നു. മഹാകവി ഉള്ളൂർ ചരിത്രനായകനെപ്പററി രേഖപ്പെടുത്തിയിട്ടുള്ള ഒരഭിപ്രായവുംകൂടി ഉദ്ധരിച്ചു് ഈ ഭാഗം അവസാനിപ്പിക്കാം:—"ഫലിതസമ്മിശ്രമായ അവിടത്തെ സംഭാഷണവും ശ്രോതാക്കളെ ആകർഷിക്കത്തക്കതായിരുന്നു. അവിടുന്നും ഞാനും ഒരിക്കൽ സർവ്വകലാശാലയിൽ ഒരേവിഷയത്തിൽ പരീക്ഷകന്മാരായിരുന്നു. അന്നു മളിഭാരിയിൽ അവിടുന്നു താമസിച്ച സ്ഥലത്തു് ഞാൻ ഒരു രക്ഷാവണ്ടിയിലാണു ചെന്നിറങ്ങിയതു്. എന്നെക്കണ്ടപ്പോൾ അവിടുന്നു്, 'പരമേശ്വരയ്യർ ഈ വണ്ടിയിൽ കയറിയതു നന്നായില്ല. ഒരു കാളവണ്ടിയിലാണു കയറേണ്ടിയിരുന്നതു്; ഈ വണ്ടി എനിക്കുള്ളതാണു്' എന്നുപറഞ്ഞു. എനിക്കു സംഗതിയൊന്നും മനസ്സിലായില്ല. 'പരമേശ്വരൻ വൃഷഭവാഹനനല്ലേ? എന്താ മിഴിക്കുന്നതു്' എന്നു ചോദിച്ചപ്പോഴാണു് കാര്യം ഗ്രഹിച്ചതു്. 'ശരിതന്നെ; രാജരാജൻതന്നെ നരവാഹനൻ' എന്നു ഞാനും പറഞ്ഞു. രണ്ടുപേരും കുറെനേരം ചിരിച്ചു."

ഉപസംഹാരം.

1093-ലെ മദ്ധ്യവേനലൊഴിവിനു ചരിത്രനായകൻ പതിവുപോലെ മാവേലിക്കരയിലെത്തി 'ശാരദാലയ'ത്തിൽ വിശ്രമിക്കയായിരുന്നു. അതു് അവസാനത്തെ വിശ്രമസുഖമാണെന്നു് ആരാണോർത്തതു്? ഒരുദിവസം കുളിക്കാൻപോയ അവസരത്തിൽ ബാല്യകാലസ്മരണയാൽ പ്രേരിതനായി കുളത്തിൽ നീന്തിക്കളിക്കയും തന്നിമിത്തം പിടിപെട്ട ജലദോഷം ഒടുവിൽ സന്നിപാതജ്വരമായി രൂപാന്തരപ്പെട്ടു മരണഹേതുവായിത്തീരുകയും ചെയ്തു. മലയാളത്തിലെയും സംസ്കൃതത്തിലെയും കാവ്യശാഖയിലും

ശാസ്ത്രശാഖയിലും ഒരുപോലെ സഫലമായ സദ്വ്യവസായം ചെയ്തു് ആ രണ്ടുഭാഷകളെയും അനുഗ്രഹിച്ച പുണ്യാത്മാവും, ശാസ്ത്രീയഗ്രന്ഥനിർമ്മാണംവഴി കേരളഭാഷാസാഹിത്യക്ഷേത്രത്തിനു് അടിത്തറ കെട്ടിയുറപ്പിച്ച മാതൃഭാഷാഭിമാനിയും, വിജ്ഞാനവൈപുല്യത്താൽ വിദേശീയന്മാരായ വിദ്വാന്മാരെപ്പോലും വിസ്മയിപ്പിച്ച വിശ്വവിഖ്യാതി നേടിയ വിശിഷ്ടപുരുഷനായ ആ പണ്ഡിതസാർവ്വഭൗമൻ അനവധി ശിഷ്യവൃന്ദത്തെയും അനേകം ഭാഷാഭിമാനികളെയും സന്താപസാഗരത്തിൽ നിമഗ്നരാക്കിക്കൊണ്ടു്, 1093 മിഥുനമാസം 4-ാംനു- 56-ാമത്തെ വയസ്സിൽ, ഇഹലോകജീവിതത്തിനു പൂർണ്ണവിരാമമിട്ടു. അദ്ദേഹം കുറച്ചുകാലവുംകൂടി ജീവിച്ചിരുന്നുവെന്നുവരികിൽ നമ്മുടെ പാവപ്പെട്ട മലയാളഭാഷയ്ക്കു് എന്തെല്ലാം സൌഭാഗ്യങ്ങൾ ക്രമതലായി ഉണ്ടാകുമായിരുന്നു എന്നു് കണക്കുകൂട്ടിയതുകൊണ്ടു യാതൊരു പ്രയോജനവുമില്ല. ജീവിച്ചിരിക്കാൻ അനുവദിച്ചുകിട്ടിയ സമയം മാതൃഭാഷയുടെ പോഷണത്തിനും പരിഷ്കരണത്തിനുംവേണ്ടി വിനിയോഗിച്ചിട്ടുള്ളവരായി കേരളത്തിൽ ഇതുപോലെ എത്രപേരുണ്ടായിട്ടുണ്ടെന്നാണു് നാം നോക്കേണ്ടതു്. ഒരു ഒരാൾ മാത്രം! അതു് ഏ. ആർ. രാജരാജവർമ്മ കോയിത്തമ്പുരാനല്ലാതെ മറ്റാരുമല്ലതാനും.

"ജീവിച്ചിരുന്ന ദിവസങ്ങളെ എണ്ണീട്ടല്ല, ജീവിതകാലത്തു ചെയ്തുതീർത്തിട്ടുള്ള പ്രയോജനകരങ്ങളായ പ്രവൃത്തികളെ നോക്കീട്ടാണു് ഒരാളുടെ ആയുസ്സിനെ അളക്കേണ്ടതു്" എന്നുള്ള മഹദ്വാക്യം ശരിയാണെങ്കിൽ, കേരളപാ

ണിനിയെപ്പോലെ ദീർഘായുഷ്മാനായി മലയാളസാഹിത്യലോകത്തിൽ ഇതേവരെ ആരുമുണ്ടായിട്ടില്ലെന്നു ധൈര്യത്തോടുകൂടി പറയാം. ഭൗതികശരീരത്തെക്കാൾ യശശ്ശരീരത്തിനു സ്ഥിരപ്രതിഷ്ഠ കൂടുമെന്നുള്ളതിനാൽ, ഭാഷയും സാഹിത്യവും നിലനില്ക്കുന്നിടത്തോളം കാലം ആ സാഹിത്യപ്രണയി ചിരംജീവിയായി പ്രശോഭിക്കുമെന്നുള്ളതിനും സംശയമില്ല. സാഹിത്യവ്യവസായിയായ ഒരാൾക്കു് ഇതിലധികം എന്താണു് കാമ്യമായിട്ടുള്ളതു്!

"ജയന്തി തേ സുകൃതിനോ
രസസിദ്ധാഃ കവീശ്വരാഃ
നാസ്തി യേഷാം യശഃകായേ
ജരാമരണജം ഭയം."



അദ്ധ്യായം 3

# സാഹിത്യപരിശ്രമം

## I

കേരളവൎമ്മ വലിയകോയിത്തമ്പുരാൻ തിരുമനസ്സിലേയ്ക്കു മററു വിഷയങ്ങളിലുണ്ടായിരുന്ന പാണ്ഡിത്യം എത്രമാത്രം മഹത്തരമായിരുന്നാലും, അദ്ദേഹത്തിന്റെ പരിപാവനമായ നാമധേയം കേരളീയർ ഇന്നു കൃതജ്ഞതാപൂൎവ്വം സ്മരിക്കുന്നതു് "സാഹിത്യസാമ്രാജ്യസാർവ്വഭൗമൻ" എന്ന നിലയിലാകയാൽ ആ സകലകലാവല്ലഭന്റെ സാഹിത്യസംബന്ധമായ സവ്യവസായത്തെ സിംഹാവലോകനരീതിയിലെങ്കിലും അനുസ്മരിക്കേണ്ടതു് ഇവിടെ അപരിഹരണീയമായിത്തീൎന്നിരിക്കുന്നു. അദ്ദേഹം യൗവനാരംഭത്തിനു മുൻപുതന്നെ സാഹിത്യപരിശ്രമത്തിൽ ഏൎപ്പെട്ടുകഴിഞ്ഞിരുന്നു. അക്കാലത്തെ കൃതികളായ അനേകം സംസ്കൃതപദ്യങ്ങൾ ഇനിയും അച്ചടിക്കാതെ കിടപ്പുണ്ടെന്നാണു് പറയപ്പെടുന്നതു്. ആദ്യമായി കവിത എഴുതിത്തുടങ്ങിയതു സംസ്കൃതത്തിൽതന്നെയായിരിക്കണം. അന്നത്തെ വിദ്യാഭ്യാസരീതിയുടെ സ്ഥിതിക്കു് ഇതിൽ ഒട്ടും അത്ഭുതപ്പെടുവാനില്ല. മലയാളം പഠിക്കുന്നതു് ഒരു വലിയ കാൎയ്യമായി അന്നു് ആരെങ്കിലും ഗണിച്ചിരുന്നുവോ എന്നു തന്നെ സംശയമാണു്. നാട്ടുവിദ്യാഭ്യാസം അധികവും തമിഴിലായിരുന്നു. പ്രഭുകുടുംബങ്ങളിലാകട്ടെ, സംസ്കൃതത്തിനാണു് പ്രാധാന്യം സിദ്ധിച്ചതു്. മലയാളം ആൎക്കും വേണ്ടാത്ത ഒരു നാടൻഭാഷയായി മാത്രമേ ഗണിക്കപ്പെട്ടിരുന്നുള്ളു. അതുകൊണ്ടു് 'കവിതയെഴുതുക' എന്നു പറഞ്ഞാൽ സംസ്കൃതത്തിൽ പദ്യമെഴുതുക എന്നാണു് അന്നു് ആളുകൾ സാധാരണമായി മനസ്സിലാക്കിയിരുന്നതു്. ഇങ്ങനെയുള്ള ഒരു പരിതഃസ്ഥിതിയിൽ വളൎന്നു

വന്ന ചരിത്രനായകൻ ആദ്യകാലത്തെഴുതിയ കവിത സംസ്കൃതഭാഷയിലായിപ്പോയതിൽ അസ്വാഭാവികമായി ഒന്നുംതന്നെയുണ്ടെന്നു തോന്നുന്നില്ല. എന്നുതന്നെയല്ല, "മലയാളഭാഷയുടെ അവ്യവസ്ഥിതിയാലും ഗ്രന്ഥദൗർഭിക്ഷ്യത്താലും ഒരുകാലത്തു് എനിക്കും അതിനെക്കുറിച്ചു് അനാസ്ഥതോന്നിയിരുന്നു" എന്നു ചരിത്രനായകൻതന്നെ പിന്നീടൊരിക്കൽ തുറന്നു പ്രസ്താവിക്കുകയും ചെയ്തിട്ടുണ്ടു്.

ആയില്യംതിരുനാൾ മഹാരാജാവിന്റെ കാലത്തു് ദിവാൻ സർ ടി. മാധവരായരുടെ ഉത്സാഹത്താൽ തിരുവിതാംകൂറിൽ ആദ്യമായി "മലയാളം പള്ളിക്കൂടങ്ങൾ" ഏർപ്പെടുത്തുകയും പാഠപുസ്തകങ്ങൾ എഴുതിയുണ്ടാക്കുന്നതിനായി ഒരു ബുക്കുകമ്മിററി സ്ഥാപിക്കുകയും ചെയ്തു. ഇതിൽ ഒരംഗമായി ചേർന്നതുമുതൽക്കാണു് ചരിത്രനായകൻ യഥാർത്ഥത്തിൽ മലയാളഭാഷയുമായി ഇടപെട്ടതു്. ആ കമ്മിററിയിൽ ആദ്യം സാമാജികന്റെയും ഒടുവിൽ അദ്ധ്യക്ഷന്റെയും നിലയിൽ ഇരുന്നുകൊണ്ടു് വലിയകോയിത്തമ്പുരാൻ ചെയ്തിട്ടുള്ള ജോലി ഭാഷാപോഷണത്തിനു് അത്യന്തം ഉപകരിച്ചിട്ടുണ്ടു്. അദ്ദേഹം പാഠപദ്ധതിക്കു യോജിച്ചുവിധം പല പുസ്തകങ്ങളും സ്വയം എഴുതുകയും മററുള്ളവരെഴുതിയ പുസ്തകങ്ങൾ തിരുത്തി നല്ല മലയാളത്തിലാക്കുകയും ചെയ്തു. കണക്കു്, ഭൂമിശാസ്ത്രം, ചരിത്രം എന്നീ വിഷയങ്ങളിൽ മലയാളത്തിൽ അന്നാണു് ആദ്യമായി പുസ്തകങ്ങളുണ്ടായതു്. സന്മാർഗ്ഗസംഗ്രഹം, വിജ്ഞാനമഞ്ജരി, സന്മാർഗ്ഗപ്രദീപം മുതലായ ചില കൃതികളും രണ്ടുമൂന്നു പാഠപുസ്തകവും അക്കാലത്തുതന്നെയുണ്ടായവയാണു്.

ഇടക്കാലത്തുണ്ടായ അസ്വാതന്ത്ര്യജീവിതം അവസാനിച്ചു്, കോയിത്തമ്പുരാൻ തിരുവനന്തപുരത്തു തിരിച്ചെത്തിയ അവസരത്തിൽ വിശാഖംതിരുനാൾ ബുക്കുകമ്മിററിയെ പുനർജ്ജീവിപ്പിക്കയും തമ്പുരാനെ അതിന്റെ

സഹിരാദ്ധ്യക്ഷനായി നിയമിക്കയും ചെയ്തു. കമ്മിററി ചെയ്യുന്ന ജോലികളെ മഹാരാജാവു കൂടക്കൂടെ പരിശോധിക്കുകയും പുതിയപുതിയ പുസ്തകങ്ങളെഴുതുന്നതിനുള്ള നിർദ്ദേശങ്ങൾ നല്കുകയും ചെയ്തിരുന്നു. മഹാരാജാവു തന്നെ ചില പുസ്തകങ്ങളെഴുതി കമ്മിററിക്കു കൊടുക്കുക പോലും ചെയ്തിട്ടുണ്ടു്. ഇതെല്ലാം കോയിത്തമ്പുരാനു വളരെ പ്രോത്സാഹജനകമായിരുന്നു എന്നു പ്രത്യേകിച്ചു പറയേണ്ടതില്ലല്ലോ.

ചരിത്രനായകന്റെ പ്രഥമസാഹിത്യപരിശ്രമഫലങ്ങളിൽ പലതും വിശാഖംതിരുനാളിന്റെ പ്രേരണയും പ്രോത്സാഹനവുംമൂലമുണ്ടായിട്ടുള്ളവയാണു്. ഈ വാസ്തവത്തെ അനുസ്മരിച്ചുകൊണ്ടുതന്നെയായിരിക്കാം, "ആദ്യം പരപ്രേരണയാൽതന്നെയാണു് അതിന്റെ (മലയാളഭാഷയുടെ) അഭിവൃദ്ധിക്കായി പുസ്തകങ്ങളുണ്ടാക്കുന്നതിൽ ഞാൻ പരിശ്രമിച്ചുതുടങ്ങിയതു്" എന്നു പിൽക്കാലത്തു കോയിത്തമ്പുരാൻതന്നെ ഒരിടത്തു പ്രസ്താവിച്ചിട്ടുള്ളതു്. മഹാച്ചരിതസംഗ്രഹത്തിന്റെ ഉത്ഭവം എങ്ങനെയായിരുന്നുവെന്നു വിശാഖംതിരുനാൾ തിരുമനസ്സുകൊണ്ടു് കോയിത്തമ്പുരാനയച്ച താഴെ ഉദ്ധരിക്കുന്ന എഴുത്തിൽനിന്നു വിശദമാകുന്നതാണു്.

"...എല്ലാ കാലങ്ങളിലും എല്ലാ രാജ്യങ്ങളിലുമുള്ള മഹാന്മാരുടെയും മഹതികളുടെയും ജീവചരിത്രസംക്ഷേപം ഫോണ്ടർ ഇംഗ്ലീഷിൽ എഴുതിയിട്ടുള്ള ജീവചരിത്രഗ്രന്ഥത്തിൽനിന്നു മലയാളത്തിൽ ചുരുക്കിയെഴുതി പ്രസിദ്ധപ്പെടുത്തിയാൽ കൊള്ളാമെന്നു് കുറെക്കാലം മുമ്പു് എനിക്കു് മോഹം തോന്നുകയാൽ ഞാൻ അതിലേക്കായി പരിശ്രമിച്ചുതുടങ്ങിയിരുന്നു. ഇങ്ങനെ ഒരു പുസ്തകം നമ്മുടെ പള്ളിക്കൂടങ്ങളിൽ പഠിപ്പിച്ചാൽ ആ മഹാന്മാരുടെ ഉത്തമഗുണഗണങ്ങളെ മനസ്സിലാക്കുന്നതിനു് നമ്മുടെ യുവാക്കന്മാർക്കു് അവസരം കിട്ടുമെന്നും തന്നിമിത്തം അവർക്കു സന്മാർഗ്ഗികമായ ഉത്തമഫലം സിദ്ധിക്കുമെന്നും ഞാൻ വിചാരിക്കുന്നു. എന്നാൽ എന്റെ ജോലിത്തിരക്കുകൊണ്ടു് എന്റെ പരി

ശ്രമം പൂർത്തിയാക്കാൻ എനിക്കു സാധിക്കുന്നില്ല. ഞാൻ എഴുതിയിടത്തോളമുള്ള കൈയെഴുത്തുപകർപ്പു് ഇതാ, അയച്ചുതരുന്നു. ഈ രീതിയിൽ നിങ്ങൾ അതു പൂർത്തിയാക്കാൻ ശ്രമിക്കുക. നിങ്ങൾക്കു സമയമില്ലെങ്കിൽ നിങ്ങളുടെ മേൽനോട്ടത്തിലും പരിശോധനയിലും മറ്റുള്ളവരെക്കൊണ്ടെങ്കിലും ഈ ജോലി ചെയ്യിക്കാമല്ലോ. വേണ്ടപോലെ നിർവ്വഹിക്കപ്പെട്ടാൽ പ്രസ്തുത കൃത്യം വളരെ പ്രയോജനകരമായിരിക്കുമെന്നതിനു സംശയമില്ല. എഴുതിത്തീർന്ന ജീവചരിത്രങ്ങൾ ഇങ്ങോട്ടയയ്ക്കേണമെന്നില്ല. നിങ്ങൾ എഴുതുന്നതായാൽ അതു് ഞാൻ എഴുതിയതുപോലെതന്നെയായിരിക്കുന്നതാണ്‌.........."

കോയിത്തമ്പുരാന്റെ പ്രധാന ഗദ്യകാവ്യമായ അക്ബർ എന്ന ആഖ്യായികയുടെ ഉത്ഭവവും ഏകദേശം ഇതുപോലെതന്നെയാണ്‌. ആ ഗ്രന്ഥത്തിന്റെ അവതാരികയിൽ ഗ്രന്ഥകർത്താവുതന്നെ ഇങ്ങനെ പറയുന്നതുകാണുന്നു:—

"ഈ മലയാളതർജ്ജിമയുടെ മൂലമായ ഇംഗ്ലീഷ് ഗ്രന്ഥം, നാടുനീങ്ങിയ വിശാഖംതിരുനാൾ മഹാരാജാവു് 1880 ജൂലൈ 25-ാം൹ ഇപ്രകാരം ഒരു തിരുവെഴുത്തോടുകൂടി എനിക്കയച്ചുതന്നു. 'ഇതോടുകൂടി അയയ്ക്കുന്ന അക്ബർ എന്ന പുസ്തകം ഇൻഡ്യയിലെ ചരിത്രസംബന്ധിയായ ഒരാഖ്യായികയാണ്‌. മഹാനായ അക്ബർചക്രവർത്തിയുടെ സ്വഭാവം ഈ കഥയിൽ എത്രയും സരസമായി വിവരിക്കപ്പെട്ടിട്ടുണ്ടു്. ഞാൻ ആ കാലത്തു ജീവിച്ചിരിക്കയും അദ്ദേഹത്തിന്റെ സന്നിധിയിൽ ഒരു ദിവസമെങ്കിലും കഴിച്ചുകൂട്ടുകയും ചെയ്തില്ലല്ലോ എന്നു് എനിക്കു് അത്യന്തം വ്യസനം തോന്നത്തക്കവണ്ണം അതു് എത്രയും ഹൃദയംഗമമായിരിക്കുന്നു. മഹച്ചരിതസംഗ്രഹത്തിൽ അക്ബറുടെ ചരിത്രം ചേർത്തിട്ടില്ലെങ്കിൽ ഇൻഡ്യാചരിത്രത്തിൽനിന്നും അദ്ദേഹത്തിന്റെ ചരിത്രത്തെ സംബന്ധിച്ച സംഗതികളെയും ഈ പുസ്തകത്തിൽനിന്നു് അദ്ദേഹത്തിന്റെ സ്വഭാവത്തെയും കൂട്ടിച്ചേർത്തു് ഒരു ജീവചരിത്രസംഗ്രഹം എഴുതിച്ചേർക്കേണ്ടതാണ്‌. ഈ ആഖ്യായിക മുഴുവനും ഭാഷാന്തരീകരിക്കത്തക്ക യോഗ്യതയുള്ളതാകുന്നു. ആ ജോലി നിങ്ങൾ നിർവ്വഹിക്കുന്നതു് എനിക്കു് എത്രയും സന്തോഷമായിരിക്കും...' ഞാൻ പുസ്തകം വായിച്ചുനോക്കിയതിൽ തിരുമനസ്സിലെ അഭിപ്രായം വളരെ ശരിയാണെന്നു തോന്നിയതിനാലാണു് ഇതു തർജ്ജിമചെയ്യാമെന്നുവെച്ചതു്."

ഇങ്ങനെ വിശാഖംതിരുനാളിന്റെ പ്രേരണയുടെയും പ്രോത്സാഹനത്തിന്റെയും ഫലമായി ചരിത്രനായകനിൽ രൂഢമൂലമായിത്തീൎന്ന മാതൃഭാഷാസ്നേഹം അനന്തരകാലത്തു് എത്രമാത്രം വിശിഷ്ടമായ ഫലത്തെ പ്രദാനംചെയ്തു എന്നുള്ളതു് സുപ്രസിദ്ധമാണു്. ബുക്കുകമ്മിററിയിൽ ഇരുന്നു് എഴുതിയ പുസ്തകങ്ങൾക്കു പുറമേ താഴെ ചേൎത്തു പറയുന്ന മലയാളകൃതികൾ അദ്ദേഹത്തിന്റെ വകയായി ഇതുവരെ പ്രസിദ്ധീകരിക്കപ്പെട്ടിട്ടുണ്ടു്. 1. മയൂരസന്ദേശം. 2. ശാകുന്തളംനാടകം. 3. അമരുകശതകം. 4. അന്യാപദേശശതകം. 5. ഹനുമദുത്ഭവം. 6. മത്സ്യവല്ലഭവിജയം. 7. പ്രലംബവധം. 8. ധ്രുവചരിതം. 9. പരശുരാമവിജയം. 10. ശ്രീപത്മനാഭപാദപത്മശതകം. 11. ശ്രീമൂലരാജപാദപത്മശതകം. 12. ദൈവയോഗം. 13. ശോണാദ്രീശസ്തോത്രം. 14. സ്തുതിശതകം. 15. അക്ബർ. വിശാഖവിജയം മഹാകാവ്യം ഉൾപ്പെടെ പതിനഞ്ചു സംസ്കൃതപുസ്തകങ്ങൾ അദ്ദേഹത്തിന്റെ വകയായി വേറെയുമുണ്ടു്. ശുകസന്ദേശം, പ്രക്രിയാസർവ്വസ്വം ഈ രണ്ടു സംസ്കൃതകൃതികൾക്കും സംസ്കൃതഭാഷയിൽതന്നെ ഓരോ നല്ല വ്യാഖ്യാനമെഴുതിയിട്ടുള്ളതും അപ്രധാനമായി ഗണിക്കത്തക്കതല്ല. ഭാഷാനൈഷധചമ്പു, ഭാരതചമ്പു മുതലായ അത്യുത്തമങ്ങളും അനൎഘങ്ങളുമായ പ്രാചീനകാവ്യരത്നങ്ങൾ ആദ്യമായി പ്രസിദ്ധീകരിക്കപ്പെട്ടതും കോയിത്തമ്പുരാന്റെ പരിശ്രമഫലമായിത്തന്നെയാണു്. ഇങ്ങനെ ഓരോന്നായി പറഞ്ഞുതുടങ്ങിയാൽ അവസാനിക്കയില്ല. കേരളവൎമ്മ വലിയ കോയിത്തമ്പുരാന്റെ പേരു് ഇന്നു ഭാഷാഭിമാനികളെല്ലാം വളരെ കൃതജ്ഞതയോടുകൂടി സ്മരിക്കുന്നതു വെറുതെയല്ലെന്നു് ഇത്രത്തോളമുള്ള വിവരണംകൊണ്ടുതന്നെ ധാരാളം തെളിയുന്നുണ്ടല്ലോ.

## II

അമ്മാവനെപ്പോലെതന്നെ മരുമകനും ആദ്യമായി കവിതയെഴുതിത്തുടങ്ങിയതു് സംസ്കൃതഭാഷയിലായിരുന്നുവെന്നു് നാം കണ്ടുകഴിഞ്ഞു. പതിനെട്ടുവയസ്സു പ്രായമാകുന്നതുവരെ നിരന്തരമായ സംസ്കൃതഭാഷാഭ്യസനത്തിൽ ഏർപ്പെട്ടിരുന്ന ഒരാൾ സംസ്കൃതഭാഷയിലല്ലാതെ കവിതയെഴുതിത്തുടങ്ങാൻ തരമില്ലല്ലൊ. തിരുവനന്തപുരത്തുപോയി ഹൈസ്ക്കൂളിൽ ചേർന്നതിനുശേഷവും ക്ലാസ്സിലെ ആവശ്യത്തിനുവേണ്ടി മലയാളം വായിച്ചിരുന്നുവെന്നല്ലാതെ മാതൃഭാഷ എന്നുള്ള അഭിമാനത്തോടുകൂടി അതിൽ ശ്രദ്ധപതിപ്പിച്ചിരുന്നുവെന്നു തോന്നുന്നില്ല. അഥവാ ഉണ്ടെന്നുവന്നാൽതന്നെ അതു സംസ്കൃതത്തിലുണ്ടായിരുന്നിടത്തോളം ഇല്ലായിരുന്നുവെന്നു തീർച്ചയായും പറയാം. ഹൈസ്ക്കൂളിലെ പഠിപ്പുകഴിഞ്ഞു് കോളേജുവിദ്യാഭ്യാസം ആരംഭിച്ചതിനുശേഷമുള്ള കഥയും ഇതിൽനിന്നു് അധികം വ്യത്യസ്തമായിരുന്നില്ല. അന്നും ഉപഭാഷ സംസ്കൃതംതന്നെയായിരുന്നു. ഇന്നത്തെപ്പോലെയുള്ള ഉത്തമസാഹിത്യഗ്രന്ഥങ്ങൾ അന്നു ഭാഷയിൽ വളരെ അപൂർവ്വമായിരുന്നതിനാൽ കേവലം സാഹിത്യപ്രണയംകൊണ്ടു ഭാഷാപുസ്തകങ്ങൾ വായിക്കാനുള്ള അവകാശവും അന്നില്ലായിരുന്നു. ചുരുക്കിപ്പറഞ്ഞാൽ ഉദ്യോഗജീവിതത്തിൽ പ്രവേശിച്ചു് ഏതാനുംകാലം കഴിയുന്നതുവരെ ചരിത്രനായകൻ മലയാളഭാഷാവിഷയകമായി യാതൊരു പരിശ്രമവും ചെയ്തിരുന്നില്ലെന്നു മാത്രമല്ല, ആ കാര്യത്തിൽ തീരെ അനാസ്ഥകാണിക്കുകയുംകൂടി ചെയ്തിരുന്നു. എന്നാൽ ഈ അവസരത്തിൽ ധാരാളം സംസ്കൃതഖണ്ഡകാവ്യങ്ങൾ നിർമ്മിച്ചിട്ടുമുണ്ടു്. ഈ നിലയിൽനിന്നു് അദ്ദേഹത്തെ ഒരു ഭാഷാഭിമാനിയാക്കി മാററിയതു് മാതുലൻെറ പ്രവൃത്തിയും പ്രേരണയുമാണെന്നുതന്നെ പറയാം. കേരളപാണിനിയുടെ ജീവചരിത്രലേഖകനായ

മി: പി. അനന്തൻപിള്ള എം. എ. ഈ വിഷയത്തെ സംബന്ധിച്ചു പറയുന്നതിങ്ങനെയാണു്:—

"ഒരുകാലത്തു് (ചരിത്രനായകൻ സംസ്കൃതപാഠശാലകളുടെ ഇൻസ്പെക്ടറായിരുന്ന കാലത്തു്) നാട്ടുഭാഷാവിദ്യാഭ്യാസം ഇപ്പഴത്തെപ്പോലെ ഉൽകൃഷ്ടനിലയെ പ്രാപിച്ചിരുന്നില്ല. കേരളവർമ്മ വലിയകോയിത്തമ്പുരാൻ ഒരു ഉപദേഷ്ടാവിന്റെ നിലയിൽ അതിന്റെ അഭിവൃദ്ധിക്കു വേണ്ട നിർദ്ദേശങ്ങൾ അപ്പഴപ്പോൾ ഗവർമ്മെണ്ടിലേക്കയയ്ക്കുകയും ഗവർമ്മെണ്ടു വേണ്ട ഒത്താശകൾ നൽകുകയും ചെയ്തുവന്നു. വലിയകോയിത്തമ്പുരാൻതന്നെയാണു് അന്നു നമ്മുടെ ഭാഷയിൽ ഗദ്യഗ്രന്ഥങ്ങളെഴുതി പ്രചരിപ്പിക്കുകയും മറ്റുള്ളവരെ അതിലേയ്ക്കു പ്രേരിപ്പിക്കുകയും ചെയ്തിരുന്നതു്. നമ്മുടെ കഥാനായകനാകട്ടെ മലയാളഭാഷയോടു് അന്നത്ര പരിചയമില്ലായിരുന്നു. തന്റെ ശ്രദ്ധ മുഴുവൻ ഗൈർവ്വാണിയിൽത്തന്നെയാണു് പതിപ്പിച്ചിരുന്നതു്. എങ്കിലും തന്റെ ഇഷ്ടമാതുലനും വന്ദ്യഗുരുഭൂതനുമായ ആ തിരുമേനിയുടെ കൈരളീപ്രണയം കണ്ടിട്ടു്, തനിക്കും അവളിൽ അചിരേണ അനുകമ്പ തോന്നുകയും അതു കാലക്രമത്തിൽ ഗാഢപ്രേമമായിത്തീരുകയും ചെയ്തു."

1066-ൽ മലയാളമനോരമയിലെ കവിതാപംക്തിയിൽ പ്രസിദ്ധീകരിച്ച,

കൃതഹാ കൃത്രിമകേസരം സടകളും
സ്കന്ധത്തിൽ ബന്ധിച്ചുടൻ
ജോഷം വേഷമൊരുക്കിയാക്കവെ ഹരി-
സ്ഥാനത്തിരുന്നീടുകിൽ,
നിത്യം മത്തഗജേന്ദ്രമസ്തകതടം
ഭേദന പൊട്ടിക്കുമ-
പ്പാരീന്ദ്രൻ ചൊരിയുംപടിക്കു ധ്വനികൾ
സജ്ജിക്കുമോ ഗർജ്ജിതം?

എന്ന പദ്യമായിരിക്കാം, ചരിത്രനായകന്റെ ഒന്നാമത്തെ ഭാഷാകവിത. അച്ചടിച്ചുകണ്ടിട്ടുള്ളവയിൽ ആദ്യത്തേതു് അതുതന്നെയാണെന്നുള്ളതു തീർച്ചതന്നെ. ആയിടയ്ക്കു വല്ലപ്പോഴുമൊക്കെ മനോരമയ്ക്കുവേണ്ടി ഇങ്ങനെ ചില

ഒററശ്ലോകങ്ങളും എഴുതിയിരുന്നതല്ലാതെ മലയാളഭാഷയിൽ പറയത്തക്ക സാഹിത്യപരിശ്രമം അന്നും ചെയ്തിരുന്നില്ല. അദ്ദേഹം മലയാളഭാഷയിൽ ഒന്നാമതായി എഴുതിത്തുടങ്ങിയ ഗ്രന്ഥം 'കേരളപാണിനീ'യമാകുന്നു. അമൂല്യമായ ആ കൃതി പ്രസിദ്ധീകരിച്ചതുമുതല്ക്കാണല്ലോ രാജരാജവൎമ്മ 'കേരളപാണിനി' എന്ന പേരിൽ പ്രസിദ്ധനായിത്തീൎന്നതു്. ആ വ്യാകരണഗ്രന്ഥം എഴുതിക്കൊണ്ടിരുന്ന അവസരത്തിൽ ഭാഷയ്ക്കും സംസ്കൃതത്തിനുമുള്ള വാചകരീതികളുടെ താരതമ്യപരിശോധന ചെയ്യേണ്ട ഘട്ടം വന്നു. അന്നു് ആ ആവശ്യത്തിലേയ്ക്കുവേണ്ടി സംസ്കൃതത്തിൽനിന്നു പരിഭാഷപ്പെടുത്തിയ "മേഘദൂതു്" എന്ന പുസ്തകമാണു് അദ്ദേഹത്തിന്റെ ഒന്നാമത്തെ ഭാഷാകാവ്യം.

മേഘദൂതു് 1070-ൽ ആണു് ഒന്നാമതായി പ്രസിദ്ധീകരിച്ചതു്. ഇതിനെത്തുടൎന്നു് 1071-ൽ കേരളപാണിനീയം പുറത്തുവന്നു. അതോടുകൂടി അദ്ദേഹത്തിനു ഭാഷാലോകത്തിൽ ഒരു പ്രതിഷ്ഠ ലഭിച്ചു. 1074-ൽ തിരുവനന്തപുരം രാജകീയകലാശാലയിൽ നാട്ടുഭാഷാസൂപ്രണ്ടായി നിയമിക്കപ്പെടുകകൂടി ചെയ്തപ്പോൾ അദ്ദേഹം ഭാഷാസാഹിത്യസമുദ്രത്തിൽ സ്വയം നിമഗ്നനായിത്തീൎന്നു. കോളേജുക്ലാസുകളിൽ വിദ്യാൎത്ഥികളുടെ ആവശ്യത്തിനായി തയ്യാറാക്കിയിരുന്ന നോട്ടുകളാണു് പിൽക്കാലത്തു ഭാഷാഭൂഷണം, സാഹിത്യസാഹ്യം, വൃത്തമഞ്ജരി മുതലായ പേരുകളോടുകൂടി പുസ്തകരൂപത്തിൽ പുറത്തുവന്നിട്ടുള്ളതു്. ആ ശാസ്ത്രഗ്രന്ഥങ്ങൾ ഇന്നു ഭാഷാസാഹിത്യവിദ്യാൎത്ഥികൾക്കു് എത്രമാത്രം പ്രയോജകീഭവിക്കുന്നുവെന്നുള്ളതു പ്രത്യേകം പറയേണ്ട ആവശ്യമില്ലല്ലൊ.

ചരിത്രനായകന്റെ ഭാഷാഗ്രന്ഥങ്ങളിൽ കാലഗണനകൊണ്ടെന്നപോലെതന്നെ കാൎയ്യഭാഗംകൊണ്ടും പ്രാഥമ്യത്തെ അൎഹിക്കുന്നതു കേരളപാണിനീയമാകുന്നു. 1092-ൽ

പരിഷ്കരിച്ച രീതിയിൽ പുനർജ്ജന്മം കൈക്കൊണ്ടതോടുകൂടി "കേരളഭാഷയ്ക്കു" ഇതിനൊക്കും വിലയേറിയ ഒരു ഭൂഷണം ഇന്നേവരെ ലഭിച്ചിട്ടില്ല" എന്നു ഭാഷാഭിമാനികളെല്ലാം മുക്തകണ്ഠം പ്രശംസിക്കത്തക്കവിധം അതു് അത്രമാത്രം അനൎഘമായിത്തീൎന്നു. പ്രഥമവ്യാകരണം, മദ്ധ്യമവ്യാകരണം, ശബ്ദശോധിനി എന്നിവ സ്കൂൾവിദ്യാൎത്ഥികളെ ഉദ്ദേശിച്ചെഴുതിയ വ്യാകരണഗ്രന്ഥങ്ങളാകുന്നു. ഇതുപോലെ സൎവ്വസമ്മതി സിദ്ധിച്ചിട്ടുള്ള വ്യാകരണപുസ്തകങ്ങൾ അതിനു മുൻപോ പിൻപോ മലയാളഭാഷയിലുണ്ടായിട്ടില്ല.

രാജരാജവൎമ്മാവിന്റെ ഭാഷാകൃതികളിൽ ഒരു വലിയ ഭാഗം തൎജ്ജിമകളാകുന്നു. സ്വതന്ത്രകവിതയായി 'പ്രസാദമാല' എന്ന ഒരു കൃതിമാത്രമേയുള്ളു. ഇങ്ങനെ ബഹുമുഖമായ സാഹിത്യവ്യവസായത്തിന്റെ ഫലമായി ചരിത്രനായകനിൽനിന്നു മലയാളഭാഷയ്ക്കു കിട്ടിയിട്ടുള്ള ഗ്രന്ഥങ്ങൾ എത്രയുണ്ടെന്നു നോക്കുക:—

1. മേഘദൂതു്. 2. ഭാഷാകുമാരസംഭവം. 3. മലയാളശാകുന്തളം. 4. മാളവികാഗ്നിമിത്രം. 5. ചാരുദത്തൻ. 6. സ്വപ്നവാസവദത്തം. 7. പ്രസാദമാല. 8. കേരളപാണിനീയം. 9. ശബ്ദശോധിനി. 10. മദ്ധ്യമവ്യാകരണം. 11. പ്രഥമവ്യാകരണം. 12. ഭാഷാഭൂഷണം. 13. സാഹിത്യസാഹ്യം. 14. വൃത്തമഞ്ജരി. 15. നളചരിതം വ്യാഖ്യാനം (കാന്താരതാരകം). ആംഗലസാമ്രാജ്യം മഹാകാവ്യമുൾപ്പെടെ അഞ്ചെട്ടു സംസ്കൃതകൃതികളുംകൂടി ഇദ്ദേഹത്തിന്റെ വകയായിട്ടുണ്ടു്.

അദ്ധ്യായം 4

# ഗദ്യത്തിന്റെ വളർച്ച

## I

മലയാളഭാഷയിൽ ഗദ്യസാഹിത്യം ആവിർഭവിച്ചതു് ഏതുകാലത്താണെന്നു് ഇനിയും തീരുമാനിക്കപ്പെട്ടുകഴിഞ്ഞിട്ടില്ല. അവരവർക്കു കിട്ടുന്ന തെളിവുകളെ അടിസ്ഥാനപ്പെടുത്തി ഓരോരുത്തർ ഓരോ അഭിപ്രായം പുറപ്പെടുവിക്കുന്നുവെന്നേയുള്ളു. കലിവർഷം മൂവായിരത്തിനുശേഷം ഗദ്യം എഴുതിത്തുടങ്ങിയിരിക്കണമെന്നു് ഒരു ഭാഷാചരിത്രകർത്താവു പറയുന്നു. ഊഹമാത്രമാണു് അദ്ദേഹത്തിനു് ഇക്കാര്യത്തിലുള്ള അടിസ്ഥാനം. കൊല്ലവർഷംതുടങ്ങി എത്രയോ കാലത്തിനുശേഷമുണ്ടായിട്ടുള്ള 'രാമചരിതം' മുതലായ പദ്യകൃതികൾപോലും തമിഴ്‌രീതിയിലായി കാണുന്ന സ്ഥിതിക്കു്, പഴയ ഗദ്യത്തിന്റെ സ്വരൂപവും ഏകദേശം അതായിരിക്കണമെന്നു് ഊഹിക്കേണ്ടിയിരിക്കുന്നു. മദ്രാസ് മ്യൂസിയത്തിൽനിന്നു കണ്ടെടുത്ത ഒരു പഴയ കൃതിയിൽ, "വിനയാതികാരികം അതികരണത്തിൽ മുന്നാം പ്രകരണാതികരണസമുദ്ദേശമെമ്പിതു സൂത്തിരം. ഇച്ചാത്തിരത്തിലുള്ള പ്രകരണങ്ങളേയും അതികരണങ്കളേയും ഇതന്നെയെൻവച്ചിറ്റിട്ടു ചൊല്ലിൻറിതു്. രാജാവു വിനയമുടയവനായി വേണ്ടും രാജ്യം രക്ഷിപ്പാൻ" എന്നിങ്ങനെയുള്ള ഗദ്യമാണു് കാണുന്നതു്. കാലക്രമത്തിൽ ഈ രീതി പരിഷ്കരിക്കപ്പെട്ടു. തമിഴ്പദങ്ങളുടെ സ്ഥാനം സംസ്കൃതപദങ്ങൾ അപഹരിച്ചുതുടങ്ങി. തുഞ്ചത്തെഴുത്തച്ഛന്റെ കാലംവരെ പദ്യസാഹിത്യത്തിലും ധാരാളം തമിഴ്പദങ്ങൾ പ്രയോഗിച്ചിരുന്നുവെന്നും, തമിഴിന്റെ ദാസ്യത്തിൽനിന്നു മലയാളത്തെ സ്വതന്ത്രമാക്കിയതു് ആ കവികുലഗുരുവാണെന്നും നമുക്കറിയാമല്ലോ. ഇതുപോലെതന്നെ കേരളത്തിൽ സംസ്കൃത

പണ്ഡിതന്മാരുടെ സംഖ്യ വൎദ്ധിച്ചുവന്നതോടുകൂടി ഗദ്യത്തിലും തമിഴ്പദങ്ങൾ കുറഞ്ഞു സംസ്കൃതപദങ്ങൾ കൂടിത്തുടങ്ങി. അങ്ങനെയാണു് ഭാഷാഗദ്യം പരിഷ്കരിക്കപ്പെട്ടതു്. എന്നാൽ ഇതു് ഏതുകാലത്താണെന്നോ, ഈ പരിഷ്കാരത്തിന്റെ ഹേതുഭൂതൻ ആരാണെന്നോ തീൎച്ചയായി പറയാൻ നിവൃത്തിയില്ല.

കൊല്ലവൎഷം എട്ടാംനൂറ്റാണ്ടിലോ അതിനുമുൻപോ ഉണ്ടായ ഒരു കൃതിയാണെന്നു വിചാരിക്കപ്പെട്ടുപോരുന്ന 'ഭാഗവതം തമിഴ്' എന്ന ഗദ്യഗ്രന്ഥത്തിലെ ഭാഷ തമിഴിന്റെയും സംസ്കൃതത്തിന്റെയും മുൻപിൽ ഒരുപോലെ തലകുനിച്ചു നില്ക്കുന്നതായിട്ടാണു കാണുന്നതു്. തമിഴിലെയും സംസ്കൃതത്തിലെയും ചില പ്രയോഗവിശേഷങ്ങൾ അതിൽ സ്ഥലംപിടിച്ചു കാണുന്നു. “ഇങ്ങനെ ചിലനാൾ ചെന്നവാറെ മുഴങ്കാൽമേൽ നടന്നുതുടങ്ങിനാർ. ഏതുമറിയുന്നീലെന്നു ഭാവം. മെല്ലമെല്ലെ നടന്നുതുടങ്ങിനാർ. അപ്പോൾ ചിലമ്പും മണിയുമുണ്ടു്. അച്ചിലമ്പിന്റെ ഒച്ച കേട്ടും മണിയുടെ ഒച്ചകേട്ടും ലോകരെല്ലാം സന്തുഷ്ടരായാർ. അക്കാലത്താരാനും പോകുമ്പോൾ അവരുടെ വഴിയെ കൂടെപ്പോം. അതുകണ്ടെല്ലാരും സന്തുഷ്ടരായാർ. അപ്പോഴെല്ലാവരുമെടുപ്പോർ. ഇങ്ങനെയവരുടെ ക്രീഡകണ്ടു ഗോപസ്ത്രീകളെല്ലാം തങ്ങളുടെ ഗൃഹകൃത്യങ്ങൾ കൂടമറന്നാർ” ഇതാണു് അതിന്റെ ഗദ്യരീതി. ഇതിൽ ക്രിയാപദങ്ങൾക്കു വചനപ്രത്യയം ചേൎത്തിരിക്കുന്നതു തമിഴ്‌രീതിയനുസരിച്ചാണു്. “യാതൊന്നു മഹാരാജാവിപ്പോൾ ചൊല്ലിയതു്, അതെല്ലാം പട്ടാങ്ങാണു്” എന്നിങ്ങനെ സംസ്കൃതശൈലിയനുസരിച്ചുള്ള പ്രയോഗങ്ങളും ഇതിൽ ധാരാളം കാണുന്നുണ്ടു്.

ഈ രീതിയിൽത്തന്നെ കാലം വളരെ കഴിഞ്ഞിരിക്കണം. അന്നു സംസ്കൃതപദങ്ങൾ ഓരോന്നായി കടന്നുകൂടിത്തുടങ്ങി എന്നല്ലാതെ തമിഴിന്റെ ആധിപത്യം മുഴു

വൻ കഴിഞ്ഞിരുന്നില്ല. ആ സ്ഥിതി ഈ അടുത്തകാലം വരെ നിലനിന്നിരുന്നതായിട്ടാണു കാണുന്നതു്.

എന്നാൽ കാലഭേദംപോലെതന്നെ ദേശഭേദവും ഭാഷാഭേദത്തിനു് ഉത്തരവാദിയായിരുന്നുവെന്നു നാം മനസ്സിലാക്കണം. ഒരുദിക്കിൽ തമിഴ്ഭാഷ തന്റെ ആധിപത്യം നടത്തിക്കൊണ്ടിരുന്ന അവസരത്തിൽതന്നെ, മററൊരുദിക്കിൽ സംസ്കൃതവും പതുക്കെപ്പതുക്കെ അധികാരം ചെലുത്തിത്തുടങ്ങിയിരുന്നു. ഇതുകൊണ്ടു പഴയ ഗദ്യരീതികളെ പരിശോധിക്കുമ്പോൾ അവയുടെ കാലം മാത്രമല്ല, ദേശവുംകൂടി ശ്രദ്ധിച്ചുനോക്കേണ്ടിയിരിക്കുന്നു.

ഒന്നു തീർച്ചതന്നെ; മററാരെല്ലാം എന്തെല്ലാം തരത്തിൽ നമ്മുടെ ഭാഷയെ പോഷിപ്പിച്ചിട്ടുണ്ടെങ്കിലും, വിദേശീയ മിഷ്യനറിമാർ അക്കാലത്തു ചെയ്തിട്ടുള്ള വിലയേറിയ സഹായസഹകരണങ്ങളെ നാം കൃതജ്ഞതയോടുകൂടി സ്മരിക്കേണ്ടതു് അത്യാവശ്യമാകുന്നു. അവർ എത്രയോ നൂററാണ്ടുകൾക്കുമുൻപു് കേരളത്തിൽ കൊണ്ടുവന്നു സ്ഥാപിച്ച അച്ചടിശാലകൾ, ഭാഷാഗദ്യത്തിന്റെ വളർച്ചയിൽ വരുത്തിയിട്ടുള്ള പുരോഗതി കുറച്ചൊന്നുമല്ല. അന്നു് അവർ ഉപയോഗിച്ച ഭാഷ വളരെ മോശമായിരുന്നിരിക്കാം; എന്നാൽ അതിനുമുൻപു് ഇവിടെ നടപ്പുണ്ടായിരുന്ന ഭാഷാരീതി അതിനേക്കാൾ മോശമായിരുന്നില്ലെന്നു് ആരു കണ്ടു? എന്നുമാത്രമല്ല, അവരുടെ ഭാഷ അല്പം മോശമായിരുന്നാൽതന്നെ, ആ വിദേശികൾ അനേകായിരം നാഴിക അകലെനിന്നു് ഇവിടെ എത്തി അതുവരെ മലയാളികൾ പോലും ചെയ്യാത്തവിധം ഇവിടത്തെ ഭാഷയെ പോഷിപ്പിക്കുന്നതിനുവേണ്ടി ഹൃദയപൂർവ്വമായി ചെയ്തിട്ടുള്ള പരിശ്രമങ്ങളെപ്പററി ആലോചിച്ചാൽ ഏതൊരു ഭാഷാഭിമാനിയുടെ ഹൃദയമാണു് കൃതജ്ഞതകൊണ്ടു നിറയാത്തതു്? മലയാളഭാഷയിൽ ഒന്നാമതായി ഒരു പുസ്തകം അച്ചടിച്ചതു

റോമിൽവെച്ചായിരുന്നുവെന്നു പറഞ്ഞാൽ ആൎക്കാണു് വിശ്വാസം തോന്നുക? എന്നാൽ വാസ്തവം അതാണു്. മലയാളത്തിൽ വന്നിരുന്ന ഒരു മിഷ്യനറി ഇവിടത്തെ അക്ഷരങ്ങളെല്ലാം എഴുതിയെടുത്തു റോമിൽ കൊണ്ടുപോയി കൊത്തിച്ചു് അവിടെ ഒരു പുസ്തകം അടിപ്പിക്കയാണുണ്ടായതു്. ഇതു് 1772-ലായിരുന്നു. "നസ്രാണികൾ ഒക്കെക്കും അറിയേണ്ടുന്ന സംക്ഷേപവേദാർത്ഥം" എന്നാണു് ആ പുസ്തകത്തിന്റെ പേരു്. ഇങ്ങനെ മതപ്രചാരണത്തെ ഉദ്ദേശിച്ചാണെങ്കിലും അന്നു് ആ വിദേശീയർ ഈ ഒരു സഹായം ചെയ്തിരുന്നില്ലെന്നുവരികിൽ, നമ്മുടെ ഭാഷ ഇന്നത്തെ നിലയിലെത്താൻ ഇനിയും എത്രകാലം കഴിയേണ്ടിവരുമായിരുന്നുവെന്നു് ആൎക്കറിയാം? സന്ദർഭവശാൽ പറയേണ്ടിവന്ന ഈ ഭാഗം ഇവിടെ നില്ക്കട്ടെ.

കൊല്ലം ഒൻപതാം ശതവൎഷത്തിന്റെ ഉത്തരാൎദ്ധത്തിൽ (897-ൽ) എഴുതിയ ഒരു തീട്ടൂരത്തിലെ ഗദ്യരീതി നോക്കുക:—"അരുളിച്ചെയ്ത വെത്താവിയിൽ എത്രയും ബഹുമാനപ്പെട്ട നമ്മുടെ ജനറാൾക്കു് എന്നാൽ, നമ്മുടെ അമ്മാവന്മാരും എത്രയും ബഹുമാനപ്പെട്ട കമ്പനിയും വിശ്വസിച്ചു നേരിന്നു ബഹുമാനപ്പെട്ട ജനറാൾ കല്പിച്ചയച്ചു കല്പനകൊണ്ടു ശത്രുവാന്റെ നമ്മുടെ ദ്രോഹത്തിന് സന്തോഷത്തോടുകൂടി പ്രസാദിപ്പാൻ തക്കവണ്ണം അങ്ങോട്ടു ഗ്രഹിപ്പിക്കാൻ ഏകസഹായമെന്റെ കാംക്ഷയുണ്ടാകയും ചെയ്തു." ഇതുകഴിഞ്ഞു് അൻപതുകൊല്ലം തികഞ്ഞ അവസരത്തിലാണു് മേൽപറഞ്ഞ 'സംക്ഷേപവേദാർത്ഥം' റോമിലച്ചടിച്ചതായിക്കാണുന്നതു്. "ശുദ്ധരാജ്യത്തിലെ അധികാരിയായ പന്തിയോസു് പീലാത്തോസെന്ന ഒരു ദേഹം കൎത്താവിനു് ഒരു കുറവില്ലെന്നു ബോധിച്ചറിഞ്ഞിരിക്കുകിലും തന്നെ (അദ്ദേഹത്തെ) പിടിച്ചു കുരിശിന്മേൽ തൂക്കിക്കൊല്ലണമെന്നു വിധികല്പിക്കയും ചെയ്തു.....തനിക്കുള്ള

ദൈവസ്വഭാവത്താലെ ബാവാതമ്പുരാനൊപ്പോലെ ഈശോമിശിഹാ നമ്മുടെ കർത്താവും നമ്മുടെ ഉടയവനുമാകുന്നതിനെക്കൊണ്ടും താൻ എടുത്ത മാനുഷസ്വഭാവത്തിങ്കൽ മാണിക്കമായ തന്റെ ചോര ചിന്തിയതിനാലെ ചൈത്താന്റെ അടിമയിൽനിന്ന നമ്മെ വീണ്ടുകൊണ്ട രക്ഷിച്ചതിനെക്കൊണ്ടും ഈശോമിശിഹാ നമ്മുടെ കർത്താവും നമ്മുടെ പരമനാഥനുമാകുന്നു." ഇതു സംക്ഷേപവേദാർത്ഥത്തിലെ ഒരു ഭാഗമാകുന്നു.

സംക്ഷേപവേദാർത്ഥം അച്ചടിച്ച് 13 കൊല്ലം കഴിഞ്ഞ അവസരത്തിലെഴുതിയ 'വർത്തമാനപ്പുസ്തകം' എന്ന ഒരു ഗദ്യകൃതി ഈയിടയിൽ പ്രസിദ്ധപ്പെടുത്തിക്കാണുന്നു. കരിയാറ്റിൽ മാർ യൗസേപ്പ് മെത്രാപ്പോലീത്തായുടെ റോമായാത്രയെപ്പററിയുള്ള ഒരു വിവരണമാണ് അതിലെ പ്രതിപാദ്യവിഷയം. ഭാഷാരീതി വളരെ പരിഷ്കരിക്കപ്പെട്ടുകാണുന്നു. "ഇതിന്റെശേഷം ഞങ്ങൾ ജെനൊവായിൽ ഉള്ള ഞങ്ങളുടെ സ്നേഹിതർ എല്ലാവരോടും യാത്രയുംചൊല്ലി ഞങ്ങൾക്കുവേണ്ടി ചിലവുചെയ്തവകയുടെ കണക്കും പറഞ്ഞുതീർത്തു പണവും കൊടുത്തതിന്റെശേഷം പടവിൽ കരേറി അവിടെനിന്നും യാത്രപുറപ്പെട്ടതിന്റെ ശേഷം ജെനൊവായിൽനിന്ന മൂന്നുകാതം വഴി ദൂരെയുള്ള പോർത്തു എന്ന തുറമുഖത്തിന ചാരെ ചെല്ലുന്ന മദ്ധ്യേ എത്രയും കഠിനമായൊരു മറുതലക്കാററു പുറപ്പെട്ടതിനാൽ മുൻപോട്ടു പോകുവാൻ വഹിയായ്കകൊണ്ടു കാററിന പതം വരുവോളം ആ തുറമുഖത്തിൽ കരേറി പാർക്കേണമെന്നുവെച്ച് അവിടെയ്ക്കു കടക്കയും ചെയ്തു." ഇതാണ് വർത്തമാനപ്പുസ്തകത്തിലെ ഗദ്യരീതി. ഈ യാത്രാവിവരണം എഴുതിക്കഴിഞ്ഞ് ഒരു കാൽനൂററാണ്ടുകൂടികഴിഞ്ഞ അവസരത്തിൽ—അതായത് 984-ൽ—ഉണ്ടായതായിക്കാണുന്ന ഒരു വിളംബരത്തിൽനിന്ന ചില വരികളുംകൂടി ഇവിടെ ഉദ്ധ

രിക്കാം. "പരശുരാമപ്രതിഷ്ഠയാൽ ഉണ്ടായ മലയാളവും ഈ സംസ്ഥാനം തോന്നിയ നാൾമുതൽ ചേരമാൻപെരുമാൾ വംശംവരെയും പരിപാലനംചെയ്തു കാലത്തും അതിൽ കീഴ് തൃപ്പാദസ്വരൂപത്തുങ്കലേയ്ക്കു തിരുമുല്പും അടങ്ങി ബഹുതലമുറയായിട്ടു ചെങ്കോൽ നടത്തി അനേകം ആയിരം സംവത്സരത്തിനിടയിലും ഈ രാജ്യം ഇടപെട്ടു ഒരു ശോദ്യത്തിനും ശല്യത്തിനും ഇടവന്നിട്ടും ഇല്ല...... സൽകർമ്മങ്ങളെ നടത്തി 'കാലം കഴിച്ചുകൊള്ളുകയെന്നും വെച്ചു നിശ്ചയിച്ചു ശട്ടംകെട്ടി കുടികൾക്കു സുഭിക്ഷമായിട്ടു നടന്നുവരുന്നതിനാൽ ഇപ്പോൾ ഈ കലിയുഗത്തുങ്കൽ ഹിമവൽസേതുപര്യന്തം ഇതുപോലെ ധർമ്മസ്ഥാപനം ഇല്ലെന്നുള്ള കീർത്തി പൂർണ്ണമായി ഇരിക്കപ്പെട്ടതു സർവപേരും പ്രസിദ്ധമായിട്ടു അറിഞ്ഞിരിക്കുന്നതല്ലോ ആകുന്നു."

ഈ നാലു ഗദ്യരീതികളെയും തമ്മിൽ താരതമ്യപ്പെടുത്തി നോക്കുന്നപക്ഷം, സംക്ഷേപവേദാർത്ഥത്തിലെയോ വർത്തമാനപ്പുസ്തകത്തിലെയോ ഭാഷയെ പ്രത്യേകമായി കുറപ്പെടുത്തേണ്ട ആവശ്യമുണ്ടെന്നു തോന്നുന്നില്ല. അന്നു നാട്ടിൽ നടപ്പുണ്ടായിരുന്ന രീതി അവരും സ്വീകരിച്ചു എന്നുമാത്രമേ വിചാരിക്കേണ്ടതുള്ളൂ.

വീണ്ടും ഒരു പകുതി നൂററാണ്ടു കഴിഞ്ഞു. അന്നും മിഷ്യനറിമാർ മാത്രമേ ഗദ്യത്തിൽ സാധാരണമായി ഗ്രന്ഥങ്ങൾ രചിച്ചിരുന്നുള്ളൂ. പക്ഷേ, വിദേശികളിൽനിന്നു ആ ജോലി സ്വദേശികൾ ഏറെറടുത്തിരുന്നു എന്നുമാത്രം. കൊല്ലവർഷം പതിനൊന്നാം നൂററാണ്ടിന്റെ പൂർവ്വാർദ്ധമാണല്ലോ ആധുനികമലയാളഗദ്യരീതിയുടെ ആവിർഭാവകാലം. ഗീവറുഗീസുകത്തനാർ എന്ന പേരിൽ പരക്കെ അറിയപ്പെടുന്ന റവ: ജോർജു് മാത്തൻ, അന്നു ഭാഷാഗദ്യത്തിന്റെ പോഷണത്തെ ഉദ്ദേശിച്ചു പലതും പ്രവർത്തിച്ചിട്ടുണ്ടു്. അതുവരെ പാതിരിമാരുടെ പരിശ്രമം മതത്തെയോ

സമുദായത്തെയോ ആണു് പ്രധാനമായി ലക്ഷീകരിച്ചിരുന്നതു്. കത്തനാരും മതപരമായി പലതും എഴുതിയിട്ടുണ്ടെങ്കിലും ഭാഷാഭിവൃദ്ധിയെ മാത്രം ലാക്കാക്കിക്കൊണ്ടുള്ള ഗ്രന്ഥരചനയിലും അദ്ദേഹം ഏർപ്പെട്ടിരുന്നതായി കാണുന്നു. 1027-ൽ, അതായതു വലിയകോയിത്തമ്പുരാനു് ഏഴു വയസ്സുമാത്രം പ്രായമുണ്ടായിരുന്നകാലത്തു്, അഥവാ കേരളപാണിനി ജനിക്കുന്നതിനു പതിനൊന്നു കൊല്ലങ്ങൾക്കു മുൻപു്, ആ കത്തനാരെഴുതി പ്രസിദ്ധീകരിച്ച 'മലയാഴ്മയുടെ വ്യാകരണം' എന്ന പുസ്തകം ഇതിനു് ഒരു അപ്രതിഷേധ്യമായ തെളിവാകുന്നു. ഇതുകൂടാതെ ഭൂമിശാസ്ത്രസംബന്ധമായും മററും പല ഉപന്യാസങ്ങളും ചില പുസ്തകങ്ങളുംകൂടി കത്തനാർ എഴുതിയിട്ടുണ്ടു്.

ഇങ്ങനെയൊക്കെയാണെങ്കിലും ഗദ്യരീതിയെ സംബന്ധിച്ചു് അദ്ദേഹത്തിന്റെ കാലത്തും വലിയ മാററമൊന്നും വന്നു എന്നു പറയാനില്ല; എന്നാൽ തീരെ പരിഷ്കാരമുണ്ടായില്ലെന്നു പറയുന്നതും വാസ്തവമായിരിക്കയില്ല. സത്യം പറയുകയാണെങ്കിൽ, പഴമയിൽനിന്നു പുതുമയിലേയ്ക്കു ഭാഷ എത്തിനോക്കിക്കൊണ്ടിരുന്ന ഒരു കാലഘട്ടമായി നമുക്കതിനെ സ്വീകരിക്കാം. പരിഷ്കാരങ്ങളിൽ ഒന്നുംതന്നെ ഒന്നോ രണ്ടോ ദിവസംകൊണ്ടുണ്ടാകുന്നതല്ലല്ലോ. കത്തനാരെഴുതിയ 'സംയുക്തി' എന്ന പുസ്തകത്തിൽനിന്നു മാതൃകകാണുന്നതിനായി ഒരു ഭാഗം ഇവിടെ ഉദ്ധരിക്കാം:—

‘പ്രപഞ്ചത്തിന്റെ പദ്ധതി സാക്ഷാൽ ഇന്നതെന്നു വിചാരിച്ചറിയുന്നതിനു പകരം നിയോഗം ആധാരമാക്കി ദൈവാധിപത്യത്തെ അറിച്ചു് ഓരോ അഭിപ്രായങ്ങൾ നിശ്ചയിക്കുന്നവർ ചിലർ ഉള്ളതുപോലെ, ലോകം അതിന്റെ ഇപ്പോഴത്തെ അവസ്ഥയിൽനിന്നു വ്യത്യാസമായി ഉണ്ടാക്കപ്പെട്ടതായിരുന്നു എന്നും, കാര്യാദികൾ ഇപ്പോൾ നടക്കുന്ന പദ്ധതിവിട്ടു വേറെവിട്ടു്, നല്ലതിൽ ഒരു പദ്ധതിയിൽ നടക്കായിരുന്നു എന്നും, വ്യർത്ഥമായും വേണ്ടാതനമായുമുള്ള നിരൂപണങ്ങളിൽ രസിക്കുന്നവരായി മററു ചിലരുണ്ടു്. ഇങ്ങനത്തെ ശീലക്കാരിൽ ഒരുത്തൻ തന്റെ

ന്നിനവുകളിൽ ഏതിനു തന്റെ പക്ഷത്തിൽ ഉത്തമമെന്നു തോന്നുന്ന പ്രകാരത്തിൽ ഒരു പ്രചാരരീതിയെ വകവെച്ചുകൊള്ളട്ടെ. ആയവൻ മാന്യന്മാരിലെല്ലാം സമ്മാനനം ഇരിക്കട്ടെ. എന്നാൽ ആ നിശ്ചിതവും അവന്റെ മനോഭാവപ്രകാരംതന്നെയും ഊനമറ്റതായിരിക്കയില്ലെന്ന മുൻപുള്ളതിനെ ഖണ്ഡിച്ചാൽ അതു മാനുഷബുദ്ധിയെ അപമാനിക്കുന്ന കുറം എന്നു വരുന്നില്ല. അഭ്യാസം, പരിജ്ഞാനം, തഴക്കം എന്നിവയാൽ കുറവുകളെ നികത്തുവാൻ നമുക്കു സ്വഭാവവശാലുള്ള ഉപായലോപതന്നെ, ഈ പ്രയത്നത്തിൽ നമുക്കു ആവശ്യംവരുന്ന എല്ലാത്തരം യോഗ്യതകളെയും പ്രാപിച്ചുകൊള്ളുവാൻതക്ക ഒരു പദ്ധതിയിൽ ആകുന്നു നാം ശൈശവത്തിലും ബാല്യത്തിലും യൌവനത്തിലും ഇരിക്കുന്നതു്......"

## II

ഇങ്ങനെ മലയാളത്തിലെ ഗദ്യരീതി ഒരു 'എത്തും പിടിയുമില്ലാതെ' കിടന്നുഴലുന്ന കാലത്താണു് തിരുവിതാംകൂറിൽ മലയാംപള്ളിക്കൂടങ്ങൾ ഏർപ്പെടുത്തുകയും ബുക്കുകമ്മിററി ആരംഭിക്കുകയും ചെയ്തതു്. അന്നത്തെ സ്ഥിതിയെപ്പററി ഭാഷാഭിമാനിയായ ഒരു പണ്ഡിതൻ പറഞ്ഞിട്ടുള്ളതു് ഇപ്രകാരമാകുന്നു:—

"1032-മാണ്ടു് അവിടുന്നു് (കേരളവർമ്മ) തിരുവിതാംകൂർ ബുക്കുകമ്മിററിയുടെ അദ്ധ്യക്ഷനായി നിയമിക്കപ്പെട്ടപ്പോൾ ഭാഷാഗദ്യത്തിന്റെ അവസ്ഥ എന്തായിരുന്നു! പാതിരിമാരുടെ ക്രിസ്തുമതപ്രതിപാദകങ്ങളായ ചില തർജ്ജിമകളെയും ഉത്തമോത്തമങ്ങളായ കേരളപണ്ഡിതന്മാരുടെ സംസ്കൃതപദബഹുലങ്ങളായ ചില ഭാഷാവ്യാഖ്യാനങ്ങളെയും ഒഴിച്ചാൽ, ഗദ്യകാവ്യങ്ങളെന്നു പറവാൻ തക്കതായിട്ടൊന്നുമില്ലാതെ പറഞ്ഞുവരാവുന്ന കേരളനാടകം അല്ലെങ്കിൽ കേരളോൽപത്തിയും, അടുത്തു് കൊച്ചുപിള്ളവാരിയർ എഴുതിയ ഈസോപ്പിന്റെ ചില സാരോപദേശകഥകളും മാത്രമേ ഉണ്ടായിരുന്നുള്ളു. ഭാഷാഗദ്യത്തിനു് അക്കാലംവരെ യാതൊരു രീതിയും നിയമവും ഉണ്ടായിരുന്നില്ല. ഈവിധത്തിലുള്ള ഒരു കാലത്തു് ആരംഭിക്കപ്പെട്ട ബുക്കുകമ്മിററി വലിയ കോയിത്തമ്പുരാൻ തിരുമനസ്സിലെ അദ്ധ്യക്ഷതയിൽ നിർവ്വഹിച്ച വിസ്മയനീയമായ ഭാഷാപോഷണം വായനക്കാർക്കു് അപരോക്ഷമാകുന്നു."

ഗ്രന്ഥകമ്മിററിയുടെ ആദ്യത്തെ ചരിത്രവും രസാവഹമാണ്. കേരളവൎമ്മ ആദ്യം കമ്മിററിയിൽ ഒരു സാമാജികനായിട്ടാണല്ലോ ചേൎന്നതു്. അന്നത്തെ അദ്ധ്യക്ഷനും മററു അംഗങ്ങളും മലയാളഭാഷയുടെ ഗന്ധംപോലുമില്ലാത്ത ചിലരായിരുന്നു. അവരാണ് പാഠപുസ്തകങ്ങളുടെ എഴുത്തുജോലിയും തിരഞ്ഞെടുപ്പും നിൎവഹിച്ചിരുന്നതു്. ഭാഷയെ സംബന്ധിച്ച് അന്നു ഗവൎമ്മെണ്ടിന്നുപോലുമുണ്ടായിരുന്ന മതിപ്പ് ഇതിൽനിന്നു തെളിയുന്നുണ്ടല്ലോ. താൻ പാഠപുസ്തകക്കമ്മിററിയിൽ ചേരാനുണ്ടായ കാരണത്തെപ്പററി വലിയ കോയിത്തമ്പുരാൻ ഒരിടത്തു് ഈവിധം രേഖപ്പെടുത്തിക്കാണുന്നു:—

“നാട്ടുഭാഷകൾ പഠിക്കുന്നതിനു പള്ളിക്കൂടങ്ങൾ ഏൎപ്പെടുത്തണമെന്ന് അദ്ദേഹത്തിനു (മാധവരായൎക്ക്) തോന്നി. പള്ളിക്കൂടമെല്ലാം സ്ഥാപിച്ചു. പക്ഷെ, പഠിപ്പിക്കുന്നതിനു പുസ്തകമില്ല. അതിനാൽ പുസ്തകമെഴുതുന്നതിനായി ഒരു ഗ്രന്ഥകമ്മിററി ഏൎപ്പെടുത്തി. ഇതിന്റെ അദ്ധ്യക്ഷനായി മഹാരാജാവിന്റെ ഇംഗ്ലീഷദ്ധ്യാപകനായിരുന്ന അണ്ണാജിരായരെയും സാമാജികന്മാരായി പണ്ഡിതർ സുബ്രഹ്മണ്യദീക്ഷിതരെയും കൊളേജുമുൻഷിയായിരുന്ന രാമൻതമ്പിയെയും നിയമിച്ചു. രായൎക്ക് മലയാളഭാഷ അശേഷം അറിഞ്ഞുകൂടായിരുന്നു. ദീക്ഷിതർ വലിയ സംസ്കൃതവൈയാകരണനായിരുന്നുവെങ്കിലും അദ്ദേഹത്തിനും മലയാളത്തിന്റെ ഗന്ധംപോലും ഉണ്ടായിരുന്നില്ല. രാമൻതമ്പി അന്നത്തെ രീതിയനുസരിച്ച് മലയാളത്തിൽ അറിവുള്ളവനായിരുന്നു. എന്നാൽ അയാൾക്ക് ഇംഗ്ലീഷിൽ പരിചയം കുറവായിരുന്നു. അയാൾ ഒരിക്കൽ Lying in hospital എന്നതിനെ ‘ആസ്പത്രിയിൽ കിടന്നുകിടക്കുക’ എന്നു തൎജ്ജിമ ചെയ്തതായി ഞാൻ നല്ലപോലെ ഓൎക്കുന്നു. ഈ രാമൻതമ്പി പുസ്തകമെഴുതും; അണ്ണാജിരായർ അതു വാങ്ങി തിരുത്തും; സുബ്രഹ്മണ്യദീക്ഷിതർ എസ്സ് മൂളും. ഇങ്ങനെയുള്ള ഒരു കമ്മിററിയാണ് അന്നു മലയാളപാഠ്യപുസ്തകങ്ങൾ ഉണ്ടാക്കി അച്ചടിപ്പിച്ചിരുന്നതു്. അന്ന് അണ്ണാജിരായർ എന്റെ അടുക്കൽ സംസ്കൃതവും ഞാൻ അദ്ദേഹത്തിന്റെ അടുക്കൽ ഇംഗ്ലീഷും പഠിച്ചുകൊണ്ടിരിക്കയായിരുന്നു. കമ്മിററിയിലെ ഒരു മെമ്പറായി എന്നെക്കൂടി നിയമിച്ചാൽ കൊള്ളാമെന്ന് അദ്ദേ

ഹം ദിവാൻജിയെ അറിയിച്ചു. അന്നു നാടുവാണിരുന്ന ആയില്യംതിരുനാൾ തിരുമനസ്സിലേയ്ക്കു ആദ്യം കുറെ സമ്മതക്കുറവുണ്ടായിരുന്നുവെങ്കിലും ഒടുവിൽ അവിടുന്നു സന്തോഷത്തോടുകൂടി കല്പിച്ചു സമ്മതിച്ചു. ഇങ്ങനെയാണു ഞാൻ ബുക്കുകമ്മിററിയിൽ ചേർന്നതു."

ഇങ്ങനെ ഭാഷയിലെ ഗദ്യരീതി 'അലങ്കോല'വും ഉത്തമഗദ്യഗ്രന്ഥങ്ങൾ ദുർല്ലഭവും, പുസ്തകങ്ങളെഴുതാൻ നിയമിതരായ കമ്മിററിക്കാർ മലയാളഭാഷയുടെ ഗന്ധംപോലും ഇല്ലാത്തവരും ആയിരുന്ന ഒരുകാലത്തു, കേരളവർമ്മ വലിയകോയിത്തമ്പുരാൻ ആധുനികഗദ്യരീതിയുടെ അടിത്തറ കെട്ടിയുറപ്പിച്ചതോർത്താൽ ആരാണു വിസ്മയപരതന്ത്രരായിത്തീരാത്തതു? ബുക്കുകമ്മിററിയിലെ അംഗത്തിന്റെയും അദ്ധ്യക്ഷന്റെയും നിലയിലിരുന്നുകൊണ്ടു ആ മഹാൻ എഴുതിയവയും എഴുതിച്ചവയുമായ പുസ്തകങ്ങളെപ്പററി മുമ്പു സൂചിപ്പിച്ചിട്ടുണ്ടല്ലോ. വിദ്യാർത്ഥികളുടെ ആവശ്യത്തിനായി വലിയകോയിത്തമ്പുരാൻ അക്കാലത്തെഴുതിയ ഒരു പുസ്തകമാണു വിജ്ഞാനമഞ്ജരി. "പഠിത്തം ഒന്നുകൊണ്ടല്ലാതെ ദൃഢമായ അറിവു ജനങ്ങൾക്കുണ്ടാകുന്നതല്ല. അറിവുണ്ടാകാതെ പരിഷ്കാരവും ഉണ്ടാകയില്ല. ഇതു സ്ത്രീപുരുഷോഭയസാധാരണമാകുന്നു. എന്നാൽ സ്ത്രീകളുടെ പരിഷ്കാരം പുരുഷന്മാരുടെ പരിഷ്കാരത്തിനു മുഖ്യമായി പ്രയോജകീഭവിക്കുന്നതാകുന്നു." വിജ്ഞാനമഞ്ജരിയിലെ ഈ ഗദ്യരീതിയും ഏകദേശം അതേകാലത്തു പ്രസിദ്ധീകരിക്കപ്പെട്ട സംയുക്തിയിലെ ഗദ്യരീതിയും തമ്മിൽ എത്രമാത്രം അന്തരമുണ്ടെന്നു പരിശോധിച്ചുനോക്കുക.

വലിയകോയിത്തമ്പുരാന്റെ ഗദ്യരീതി സംസ്കൃതപദബഹുലമാണെന്നുള്ള ഒരു ധാരണ എങ്ങനെയോ പലരുടേയും ഇടയിൽ കടന്നുകൂടിയിട്ടുണ്ടു. അക്ബർ എന്ന ആഖ്യായികയാണു ഇതിനു കാരണം. എന്നാൽ ബുക്കുകമ്മിററിയിൽ ചേർന്നു ആദ്യമായി മലയാളത്തിൽ ഗ്രന്ഥം നിർമ്മിക്കുന്നതിനു പ്രേരിതനായ അവസരത്തിലെഴുതിയ ഗദ്യരീതി

മേൽക്കാണിച്ചപോലെ വളരെ സരളമായി കാണുന്ന സ്ഥിതിക്ക്, അതുകഴിഞ്ഞു പത്തുപന്ത്രണ്ടു കൊല്ലങ്ങൾക്കുശേഷം എഴുതിത്തുടങ്ങിയ അക്ബറിലെ ഗദ്യരീതി അല്പം കഠിനമായിട്ടുണ്ടെങ്കിൽ, അതിന് എന്തെങ്കിലും വേറെ കാരണമുണ്ടായിരിക്കുമെന്നുള്ളതു തീർച്ചയാണ്. വിശാഖം തിരുനാളിന്റെ പ്രേരണയനുസരിച്ച്, അക്ബർ പരിഭാഷപ്പെടുത്തിത്തുടങ്ങിയതു് 1057-ലാണെന്നു തോന്നുന്നു. അതു പൂർത്തിയാക്കി അച്ചടിപ്പിക്കാൻ പന്ത്രണ്ടുകൊല്ലം വേണ്ടിവന്നു. 1069-ാമാണ്ടിൽ അക്ബർ അച്ചടിപ്പിച്ച അവസരത്തിൽ പരിഭാഷകനെഴുതിച്ചേർത്തിട്ടുള്ള സുദീർഘമായ അവതാരിക വായിച്ചിട്ടുള്ളവർ ആ ഭാഷാഭിമാനിയുടെ സഹജമായ ഗദ്യരീതി കഠിനമായിരുന്നു എന്നു് ഒരിക്കലും പഴിക്കുകയില്ല. ഉയർന്ന ക്ലാസ്സിൽ പഠിക്കുന്ന വിദ്യാർത്ഥികൾക്കു യോജിച്ച ഭാഷാഗദ്യഗ്രന്ഥങ്ങൾ ഇല്ലാതിരുന്നതുകൊണ്ടു് അവരെ ഉദ്ദേശിച്ചിട്ടുകൂടിയാണ് ഭാഷ അല്പം കഠിനമാക്കിയതെന്നു് അദ്ദേഹം അതിൽ തുറന്നുപറഞ്ഞിട്ടുണ്ടു്. ഇങ്ങനെയൊക്കെയാണെങ്കിലും കുറെക്കഴിഞ്ഞപ്പോൾ അദ്ദേഹത്തിന്റെ അഭിപ്രായത്തിനു് അല്പം മാററം സംഭവിച്ചതായും അതിന്റെ ഫലമായി അവസാനഭാഗത്തിലെ ഭാഷ പൂർവ്വാധികം ലളിതമായിത്തീർന്നതായും അക്ബറിൽത്തന്നെ നമുക്കു കാണാൻകഴിയും.

„കേദാരത്തിൽ ചെയ്തിട്ടുള്ളതുപോലെ ഹിമവാന്റെ മുകളിലുള്ള ബദരീനാഥക്ഷേത്രത്തിലെ ഒരു സായങ്കാലത്തെ വർണ്ണിക്കുന്നതു സഹൃദയന്മാർക്കു ഹൃദയംഗമമായി വരണമെങ്കിൽ ആ ഗംഭീരമായ വിഷയത്തിനു് അനുരൂപമായ ശബ്ദസമ്പ്രദായവും വേണമല്ലോ. മലയാളഭാഷയിൽ അതു് അദ്യാപി സംസ്കൃതത്തിൽനിന്നും ഗ്രഹിക്കേണ്ടതായിത്തന്നെയിരിക്കുന്നു. നാട്ടുപള്ളിക്കൂടങ്ങളിൽ ഉയർന്ന ക്ലാസ്സുകളിൽ വായിപ്പിക്കുന്നതിനു ഉയർന്നതരം പുസ്തകങ്ങൾ ഇപ്പോൾ ദുർല്ലഭങ്ങളാണ്. മലയാളഭാഷയിൽ പുസ്തകങ്ങൾ ഉയർന്നതരമാകണമെങ്കിൽ ഇതരഭാഷാസഹായംകൂടാതെ അശക്യവുമാണ്......എങ്കിലും പന്ത്രണ്ടുകൊല്ലം മുമ്പിൽ

എഴുതിയ ആദ്യഭാഗത്തിൽ ചിലേടത്തു ചില സംസ്കൃതപ്രയോഗം അനാവശ്യകമായും വന്നുപോയിട്ടില്ലയോ എന്നു് ഇപ്പോൾ തോന്നുന്നുണ്ടു്. സംസ്കൃതത്തെക്കുറിച്ചു വൈദുഷ്യമുള്ളവർ ഉപക്രമം കണ്ടു പുസ്തകം വലിച്ചെറിഞ്ഞുകളയാതെ, അല്പം ക്ഷമയോടുകൂടി വായിച്ചുനോക്കിയാൽ അവസാനഭാഗങ്ങളോടടുക്കുമ്പോൾ സംസ്കൃതപദപ്രയോഗം കുറവാണെന്നു കാണാവുന്നതാകുന്നു."

ഗ്രന്ഥകർത്താവിന്റെ ഈ അഭിപ്രായം വെറും ഒരു ഒഴികഴിവല്ലെന്നു്, "അസ്തപർവ്വതനിതംബത്തെ അഭിമുഖീകരിച്ചു ലംബമാനമായ അംബുജബന്ധുബിംബത്തിൽനിന്നു അംബരമദ്ധ്യത്തിൽ വിസ്തൃതങ്ങളായി ബന്ധുകബന്ധുരങ്ങളായ കിരണകന്ദളങ്ങൾ, ബദരീനാഥക്ഷേത്രത്തിന്റെയും ഹിമാലയമഹാഗിരിയുടെ തുംഗങ്ങളായ ശൃംഗപരമ്പരകളുടെയും അഭ്രസ്പൃക്കുകളായ ഹിമസംഹതികളിൽ പ്രതിബിംബിച്ചു പ്രകാശിച്ചു" എന്നുള്ള ഗ്രന്ഥാരംഭത്തിലെയും, "നമുക്കു മാന്യന്മാരായ എല്ലാവരും പോയല്ലോ. ഇപ്പോൾ നമ്മെ വിട്ടുപിരിഞ്ഞ ആരെയും ഇനി നാം കാണുകയില്ലായിരിക്കാം. എന്നാൽ അക്ബറെയും ഫൈസിയേയും അബുൽഫാസലിനേയുംപോലെയുള്ളവരുടെ ഭൂലോകവാസം അവസാനിച്ചാലും അവർ മരിച്ചു എന്നു പറയാൻപാടില്ല. അവർ നമ്മുടെ ഓർമ്മയിലും അവർ ചെയ്തിട്ടുള്ള ശ്ലാഘ്യകൃത്യങ്ങളിലും എന്നും ജീവിച്ചിരിക്കതന്നെ ചെയ്യുന്നു. അവരെക്കുറിച്ചുള്ള വിചാരം അവരുടെ നിര്യാണാനന്തരം ജനിക്കുന്നവരെയും ഉജ്ജീവിപ്പിക്കുന്നു. അതല്ലയോ വാസ്തവമായ അനശ്വരത്വം?" എന്നുള്ള ഗ്രന്ഥാവസാനത്തിലെയും വാക്യങ്ങൾ നമ്മെ മനസ്സിലാക്കുന്നു. വലിയകോയിത്തമ്പുരാന്റെ മററു കൃതികളോ ലേഖനങ്ങളോ വായിച്ചുനോക്കിയാലും ഈ വാസ്തവം—അദ്ദേഹത്തിന്റെ സഹജമായ ഗദ്യരീതി കഠിനമായിരുന്നില്ലെന്നു—പ്രത്യക്ഷപ്പെടുന്നതാണു്. എന്നാൽ സംസ്കൃതപദങ്ങൾ അദ്ദേഹം ധാരാളമായി പ്രയോഗിച്ചിരുന്നു എന്നുള്ളതു് പരമാർത്ഥംതന്നെ. സംസ്കൃതഭാഷാസമുദ്രത്തിൽനിന്നു കേരളഭാഷാകല്യയി

ലേയ്ക്കു് പെട്ടെന്നു ചാടേണ്ടിവന്ന അദ്ദേഹത്തെ അക്കാൎയ്യത്തിൽ കുററപ്പെടുത്തുന്നതു ശരിയല്ല. എന്നുമാത്രമല്ല, അന്നത്തെ ഭാഷാഗദ്യത്തിന്റെ സ്ഥിതിയെപ്പററി നല്ലതുപോലെ ആലോചിച്ചുനോക്കീട്ടുകൂടിവേണം അക്കാൎയ്യത്തിൽ അദ്ദേഹത്തെ അപരാധിയാക്കുവാൻ.

ഭാഷാഗദ്യരീതിയിൽ തന്റെ പരിശ്രമംകൊണ്ടു വന്നുചേൎന്ന മാററം വലിയകോയിത്തമ്പുരാന്നുതന്നെ വലിയ ചാരിതാൎത്ഥ്യത്തിന്നു കാരണമായിത്തീൎന്നു. നാട്ടുകാരെല്ലാം ആ പുതിയ ഗദ്യരീതിയെ ഒരു ഉത്തമമാതൃകയായി സ്വീകരിച്ചതാണു് ഇതിന്നു കാരണം. ആയിടയ്ക്കു് ആരംഭിക്കപ്പെട്ട 'മലയാളമനോരമ' ഈ പുതിയ രീതിയെ പ്രചരിപ്പിക്കുന്നതിൽ തമ്പുരാനെ വളരെ സഹായിച്ചു. തന്റെ സംസ്കൃതപക്ഷപാതിത്വത്തിൽനിന്നു് ഒരുപടി കീഴ്പോട്ടിറങ്ങുന്നതിന്നു് ഇതു് അദ്ദേഹത്തെ പ്രേരിപ്പിക്കാതിരുന്നില്ല. ആ മഹാൻ അവസാനകാലത്തു് എഴുതിയിട്ടുള്ള കൃതികളെ പരിശോധിച്ചാൽ ഈ വാസ്തവം വെളിപ്പെടുന്നതാണു്. എന്നുതന്നെയല്ല, ഒരിക്കൽ അദ്ദേഹം ഈ സംഗതി തുറന്നു പറയുകയുംകൂടിയുണ്ടായിട്ടുണ്ടു്. ഭാഷാപോഷിണിസഭയുടെ അദ്ധ്യക്ഷനെന്ന നിലയിൽ നിന്നുകൊണ്ടു് ഒരവസരത്തിൽ കോയിത്തമ്പുരാൻ ഇങ്ങനെ പറയുകയുണ്ടായി:—

ഇരുപതു വൎഷങ്ങൾക്കു മുമ്പിലുണ്ടായിരുന്ന മലയാളഗദ്യരീതിയിൽനിന്നും ഭേദിച്ചു് ഇപ്പോൾ ഉപയോഗിക്കപ്പെടുന്നതിനു് പൂൎവ്വാപേക്ഷയാ വല്ലതും ചില പരിഷ്കാരങ്ങളുണ്ടെങ്കിൽ, അതിനു ഞാൻകൂടി കാരണഭൂതനാണെന്നുള്ള ബോധം എനിക്കു നിരതിശയമായ ചാരിതാൎത്ഥ്യത്തെ ജനിപ്പിക്കുന്നുണ്ടു്. എന്നാൽ എന്റെ കൃതികളായ പുസ്തകങ്ങളിൽ സംസ്കൃതപദപ്രയോഗം കുറെ അധികമായിട്ടുണ്ടെന്നുള്ള ആക്ഷേപം പ്രായേണ സംസ്കൃതപരിചയമില്ലാത്ത വിദ്യാതല്പരന്മാരിൽനിന്നും ഉത്ഭവിക്കാറുള്ളതായി ഞാൻ അറിഞ്ഞിട്ടുണ്ടു്. ആ ആക്ഷേപത്തെ ഞാൻ അഭ്യുപഗമിക്കുന്നു. സംസ്കൃതശബ്ദങ്ങളെ ധാരാളമായി പ്രയോഗിച്ചാൽ വാചകത്തിനു് അധികം ഭംഗിയുണ്ടാകുമെന്നൊരു മിഥ്യയായ വിചാരം

ഇപ്രകാരം പലർക്കും ഉള്ളതുപോലെ ആദ്യം എനിക്കും ഉണ്ടായിരുന്നു. എന്നാൽ ഇപ്രകാരം ഞാൻ അതിനെ തീരെ നിരസിച്ചിരിക്കുന്നു. എങ്ങനെയായാലാണ് പ്രതിപാദ്യമായ വിഷയം വായിക്കുന്നവർക്ക് വിസ്താരതയും ക്ലേശവും കൂടാതെ സുഗ്രഹമായി ഭവിക്കുന്നത്, അങ്ങനെയുള്ള രീതിയിൽ വാചകം എഴുതണമെന്നുമാത്രമേ ഇപ്രകാരം ഞാൻ മുഖ്യമായി കരുതാവുള്ളൂ. എന്നാൽ ശബ്ദസൗഷ്ഠവത്തെയും വാചകഭംഗിയെയും വാക്യശുദ്ധിയെയും കേവലം അനാദരിച്ച്, വിഷയവിശദീകരണത്തെ മാത്രമുദ്ദേശിച്ച് ശുഷ്കപ്രായമായ വാചകമെഴുതുന്നത് അത്ര നന്നല്ലെന്നാണ് എന്റെ അഭിപ്രായം. ഗണിതശാസ്ത്രവിഷയങ്ങളെപ്പറ്റിയും മറ്റുമുള്ള പുസ്തകങ്ങളിൽ അതു നന്നായിരിക്കും. മനോവിനോദത്തിനും ലോകപരിജ്ഞാനത്തിനുമായി നിർമ്മിക്കപ്പെടുന്ന സാഹിത്യഗ്രന്ഥങ്ങളിൽ വാചകത്തിനും പദങ്ങൾക്കും ശുദ്ധിയും ഭംഗിയും ഉണ്ടായിരിക്കാൻ പ്രത്യേകം ശ്രദ്ധിക്കേണ്ടതാണ്"."

ആധുനികഭാഷാഗദ്യത്തിന്റെ ജനയിതാവും പരിഷ്കർത്താവും പരിപാലകനുമായി വലിയകോയിത്തമ്പുരാനെ ആളുകൾ പുകഴ്ത്തുന്നതു ശരിയായ അടിസ്ഥാനത്തോടുകൂടിത്തന്നെയാണെന്ന് ഈവക സംഗതികളിൽനിന്നു തെളിയുന്നുണ്ടല്ലോ.

## III

വലിയകോയിത്തമ്പുരാൻ പുതിയ ഒരു ഗദ്യരീതിയെ സൃഷ്ടിക്കുകയും പിന്നീട് അതു പരിഷ്കരിക്കുകയും ചെയ്തുവെങ്കിലും, ആ പരിഷ്കരണം തീരെ നിർദ്ദോഷമായിരുന്നുവെന്നോ പരിപൂർണ്ണമായിരുന്നുവെന്നോ പറയാൻ നിവൃത്തിയില്ല. പദ്യത്തിന്റെ കാര്യത്തിലെന്നപോലെ ഗദ്യത്തിന്റെ വിഷയത്തിലും അദ്ദേഹം അധികം ആശ്രയിച്ചിരുന്നതു സംസ്കൃതഭാഷയെയാണ്. 'താനുണ്ണാത്തവർ വരംകൊടുക്കാൻ സാധിക്കുമോ?' എന്നു ചോദിക്കുന്നതുപോലെയാണ് ഗദ്യവിഷയത്തിൽ സംസ്കൃതത്തിന്റെ സ്ഥിതി. ആ ഭാഷയിൽ ഗദ്യകാവ്യങ്ങൾ സ്വതേ കുറയും; ഉള്ളവയിൽ അധികവും 'കടിച്ചാൽ പൊട്ടാത്ത' രീതിയിൽ എഴുതപ്പെട്ടവയു

മാണു്. അങ്ങനെയുള്ള ഒരു ഭാഷയെ ഗദ്യവിഷയത്തിൽ പ്രമാണമായി സ്വീകരിച്ചതുകൊണ്ടു്, കോയിത്തമ്പുരാനും ചില ചില്ലറ അബദ്ധങ്ങളെല്ലാം പററിപ്പോയി. അദ്ദേഹത്തിന്റെ ഭാഷാശൈലി പലപ്പോഴും സംസ്കൃതവ്യാകരണനിയമങ്ങളെ അക്ഷരംപ്രതി അനുസരിച്ചിരിക്കുന്നതായി കാണുന്നതു് ഇതിനു് ഉദാഹരണമാണു്. താൻ തന്റെ സംസ്കൃതഭ്രമം ഉപേക്ഷിച്ചതായി പ്രഖ്യാപനംചെയ്ത ആ പ്രസംഗത്തിൽതന്നെ പല സ്ഥലങ്ങളിലായി അദ്ദേഹം അദ്യാപി, പ്രായശഃ, ഏവഞ്ച, യേനകേനപ്രകാരേണ, പൂർവ്വാപേക്ഷയാ, കിംബഹുനാ എന്നിത്യാദി അനേകംതനി സംസ്കൃതപദങ്ങൾ ഉപയോഗിച്ചിട്ടുള്ളതായി കാണുന്നു. വിശേഷണവിശേഷ്യങ്ങൾക്കു ലിംഗവചനപ്പൊരുത്തംചെയ്യുന്ന വിഷയത്തിലും അദ്ദേഹം സംസ്കൃതഭാഷാനിയമങ്ങളെയാണു് അനുസരിച്ചിരുന്നതു്. 'ശ്ലാഘ്യകളായ കൃതികൾ' — 'തുംഗകളായ ശൃംഗപരമ്പരകൾ' — 'മനോഹരമായ മാല' എന്നിങ്ങനെ പ്രയോഗിക്കുന്നതായിരുന്നു അദ്ദേഹത്തിനിഷ്ടം. 'മങ്ങാത്തതും മഹിതതരയാം മന്ദിരശ്രേണി കൊണ്ടും' എന്നും, 'അങ്ങാടികളിലുള്ള അപരിമിതയാം പുഷ്ടി കൊണ്ടും' എന്നും മററും അദ്ദേഹം മയൂരസന്ദേശത്തിൽ തന്നെ പ്രയോഗിച്ചിട്ടുള്ളതു നോക്കുക. നപുംസകനാമങ്ങൾ കർമ്മസ്ഥാനത്തു പ്രയോഗിക്കുമ്പോൾ പ്രതിഗ്രാഹികാപ്രത്യയം ചേർക്കുന്ന സമ്പ്രദായവും സംസ്കൃതത്തെ അനുകരിച്ചു് സ്വീകരിച്ചതത്രെ. 'ആ പുസ്തകത്തെ എനിക്കയച്ചുതന്നു' (അക്ബർ അവതാരിക) എന്നും മററുമാണു് വലിയകോയിത്തമ്പുരാൻ എഴുതിയിരുന്നതു്. ഈവക പ്രയോഗങ്ങൾ ആധുനികരീതിക്കു തീരെ യോജിക്കാത്തവയാണെന്നു പറയാതെതന്നെ അറിയാമല്ലോ.

അമ്മാവന്റെ ഈ സംസ്കൃതഭ്രമത്തിൽനിന്നു മോചിപ്പിച്ചു്, ഗദ്യരീതിയെ ഒന്നുകൂടി പരിഷ്കരിച്ചു് പുതിയ

വേഷംകെട്ടിച്ചതു് മതമാകുന്നു. പദ്യത്തിനു സംസ്കൃതമെന്നപോലെ ഗദ്യത്തിനു പ്രമാണമായി സ്വീകരിക്കേണ്ടതു് ഇംഗ്ലീഷുഭാഷയാണെന്നു് അദ്ദേഹം കണ്ടു. അതനുസരിച്ചു് ആ ശാസ്ത്രജ്ഞൻ പലതും പ്രവർത്തിക്കയുംചെയ്തു. ഇതിന്റെ ഫലമാണു് 'സാഹിത്യസാഹ്യം.' അതിന്റെ അവതാരികയിൽ അപ്പൻതമ്പുരാൻ തിരുമനസ്സുകൊണ്ടു് ഇങ്ങനെ പറഞ്ഞിരിക്കുന്നു:—"സംസ്കൃതത്തിൽ പദ്യകാവ്യം പ്രധാനവും ഗദ്യകാവ്യം അപ്രശസ്തവുമായതുകൊണ്ടു്, രസാത്മകത്വമെന്ന കാവ്യസാമാന്യലക്ഷണം പദ്യഗദ്യങ്ങളിൽ ഒരുപോലെ വ്യാപിക്കുന്നുണ്ടെന്നറിവരികിലും, മലയാളഗദ്യങ്ങളെ സംസ്കൃതരീതിക്കനുസരിച്ചു വകുതിരിക്കുന്നതു് ദുസ്സാധവും അനാവശ്യവുമാകുന്നു. ചരിത്രം, ആഖ്യായിക, ശാസ്ത്രം ഇത്യാദി വിഷയഭേദേന ദിനംപ്രതി വർദ്ധിച്ചുവരുന്ന മലയാളഗദ്യകൃതികൾക്കു് ആയുസ്സുററ സംസ്കൃതത്തിൽ ഏതിരുകാണ്മാൻ പ്രയാസമത്രെ. ഇംഗ്ലീഷിൽ ആവക ഗദ്യഭേദങ്ങൾ സുലഭമാണു്. അങ്ങനെയിരിക്കെ പഴയതൊക്കെ പത്ഥ്യമെന്നു ഭ്രമിച്ചു് സംസ്കൃതരീതിയെ സംത്യജിക്കയില്ലെന്നു് മർക്കടമുഷ്ടിപിടിച്ചിട്ടു യാതൊരു പ്രയോജനവും കാണുന്നില്ല. പരിഷ്കൃതസമ്പ്രദായത്തിൽ മലയാളഗദ്യവിഭാഗം ആംഗ്ലേയരീതിയോടു് ഏററവും യോജിച്ചാണിരിക്കുന്നതു്. അങ്ങനെ വിഭജിക്കുന്നതുകൊണ്ടു ഗദ്യപ്രബന്ധങ്ങളിൽ കാവ്യത്വം നശിക്കയുമില്ല; നൂതനവിഭാജകധർമ്മത്തിനു ബലം പോരാതാവുകയുമില്ല. നേരെമറിച്ചു്, കേരളഭാഷയിൽ ആ വകതിരിവിനു തന്മയത്വം കൂടുകയും ചെയ്യും. ഭാഷാഭൂഷണത്തിൽ സംസ്കൃതപക്ഷപാതിയായിരുന്ന ഗ്രന്ഥകാരൻതന്നെ സാഹിത്യസാഹ്യത്തിൽ ആംഗലഭാഷാപക്ഷംപിടിച്ചു് പുറപ്പെട്ടു കാണുമ്പോൾ ആ മഹാനു് മലയാളഭാഷയിൽ മാത്രമേ പക്ഷപാതമുള്ളുവെന്നു തെളിയുന്നുണ്ടു്."

എത്ര വാസ്തവമായ അഭിപ്രായം! ഭാഷാഭൂഷണവും വൃത്തമഞ്ജരിയും നിർമ്മിക്കുന്ന വിഷയത്തിൽ ഗ്രന്ഥകാരൻ പ്രമാണമായി സ്വീകരിച്ചിട്ടുള്ളതു സംസ്കൃതഭാഷയെയാണു്. അതിൽ ഒരു പോരായ്മയും അദ്ദേഹം കണ്ടില്ല എന്നുമാത്രമല്ല, അങ്ങനെ ചെയ്യുന്നതു് അഭിമാനകരമായി ആ ഭാഷാഭിമാനി കരുതുകയുംകൂടി ചെയ്തു. എന്നാൽ ഗദ്യത്തിന്റെ കാര്യം വന്നപ്പോൾ ഇംഗ്ലീഷിനെ ബഹുമാനിക്കാനാണു് അദ്ദേഹം ഒരുങ്ങിയതു്. എന്തുകൊണ്ടെന്നാൽ പലതരത്തിലുള്ള ഗദ്യരീതികൾ അദ്ദേഹത്തിനു് ആ ഭാഷയിൽ കാണാൻ സാധിച്ചു; ഗദ്യവിഷയത്തിൽ അത്യന്തം ദരിദ്രയായ സംസ്കൃതഭാഷയും ഏറ്റവും സമ്പന്നയായ ഇംഗ്ലീഷുഭാഷയും തമ്മിൽ മാവും ചക്കയുമെന്നപോലുള്ള വ്യത്യാസമുണ്ടെന്നു് അദ്ദേഹം കണ്ടു; തനിക്കു് ഏറ്റവും പ്രിയപ്പെട്ട മാതൃഭാഷയെ പോഷിപ്പിക്കുന്നതിനു് അന്ധമായ സംസ്കൃതപക്ഷപാതിത്വമല്ല, വിവേകജന്യമായ ആംഗലഭാഷാസ്നേഹമാണു് അത്യന്താപേക്ഷിതമെന്നു് ആ വിശാലമനസ്കൻ മനസ്സിലാക്കി; അതുപോലെ പ്രവർത്തിക്കയും ചെയ്തു. അതിന്റെ ഫലമാകട്ടെ, ഏറ്റവും ഹൃദ്യമായിരുന്നു. ഇന്നു മലയാളഭാഷയിൽ കാണുന്ന പലതരത്തിലുള്ള ഗദ്യരീതികൾ ഈ ദേശാഭിമാനി അന്നു കാണിച്ച ആ ഉൽപതിഷ്ണുത്വത്തിന്റെ സൽഫലങ്ങളത്രെ. 'പുസ്തകത്തെ അയച്ചുകൊടുക്കാ'നും 'നീചകളായ പ്രവൃത്തികളെ ചെയ്യാ'നും ഇന്നു മലയാളികളിലാരുംതന്നെ ഇഷ്ടപ്പെടുകയില്ലെന്നുള്ളതു നമുക്കെല്ലാവർക്കും അറിയാമല്ലൊ. ഈവക അഭിപ്രായങ്ങൾ പ്രവൃത്തികൊണ്ടു പ്രത്യക്ഷപ്പെടുത്തുക മാത്രമല്ല അദ്ദേഹം ചെയ്തതു്; നിയമരൂപത്തിൽ സാഹിത്യസാഹ്യാദിഗ്രന്ഥങ്ങളിൽ അതു രേഖപ്പെടുത്തുകയുംകൂടിയുണ്ടായി.

നീണ്ടനീണ്ട ഗദ്യങ്ങളെഴുതുന്നതാണു് പാണ്ഡിത്യത്തിന്റെ ലക്ഷണമെന്നു പൊതുവേയുണ്ടായിരുന്ന തെററിദ്ധാരണ നീക്കിയതും കേരളപാണിനിതന്നെയാണു്. ചെറിയ ചെറിയ വാക്യങ്ങളിൽ കാര്യം ശക്തിയായി പ്രതിപാദിക്കയാണു വേണ്ടതെന്നു മനസ്സിലാക്കീട്ടുള്ളവരാണു് ഇന്നത്തെ പേരുകേട്ട എഴുത്തുകാരിൽ മിക്കവരും. അന്നത്തെ എഴുത്തുകാരാകട്ടെ വാക്യങ്ങളുടെ ദൈർഘ്യത്തെയും പ്രൗഢിയെയുമാണു് പ്രധാനമായി നോക്കിയിരുന്നതു്. ആംഗലവിദ്യാഭ്യാസത്തിന്റെ പ്രചാരം ഈ രീതിയിൽ ഒരു വലിയ മാററംവരുത്തി. ആ പരിവർത്തനത്തിനു മാർഗ്ഗദർശിയായിത്തീർന്നതു് കേരളപാണിനിയാകുന്നു. "ഒരു സംഭവം നടന്നതായി വിവരിക്കയാണല്ലോ കഥയുടെ സ്വരൂപം. സംഭവങ്ങളിൽ പ്രധാനമായ ഒരു സംഗതിയും അതിനോടുചേർന്ന പല സംഗതികളും ഉണ്ടായിരിക്കും. അതിൽ പ്രധാനസംഗതിക്കു കഥയുടെ *മർമ്മം* എന്നു പേർചെയ്യാം. കാളിദാസന്റെ ശാകുന്തളം നോക്കുക. അതിൽ ശകുന്തള മോതിരം കളഞ്ഞുപോയ സംഗതിയാണു് *മർമ്മം*. പ്രകൃതിശാസ്ത്രത്തിൽ ഗുരുത്വകേന്ദ്രം എന്നു പറയുന്ന ബിന്ദുവിന്റെ സ്ഥാനമാണു് കഥയിൽ മർമ്മത്തിനുള്ളതു്. മററു സംഗതികളെല്ലാം ആ ഒരു സംഗതിയെ ആശ്രയിച്ചു നില്ക്കുന്നു. കഥയുടെ നാമകരണം ചെയ്യുന്നതിൽ പലപ്പോഴും മർമ്മം ഉപകരിക്കും. കാളിദാസൻ താൻ നിർമ്മിച്ച ശകുന്തളയുടെ കഥയ്ക്കു് 'അഭിജ്ഞാനശാകുന്തളം' എന്നു പേരു കൊടുത്തിരിക്കുന്നു. അതു് മോതിരം കളഞ്ഞ കഥയാണല്ലോ." (സാഹിത്യസാഹ്യം) ഈ ഗദ്യരീതി എത്ര സരളവും പ്രസന്നവുമായിരിക്കുന്നു!

ഭാഷാഗദ്യത്തിന്റെ അനുക്രമമായ വളർച്ചയിൽ കേരളകാളിദാസനും കേരളപാണിനിക്കുമുള്ള സ്ഥാനം എത്ര ഉൽകൃഷ്ടമാണെന്നു് ഇപ്പോൾ നമുക്കു മനസ്സിലായിട്ടു് ആദ്യ

നികഗദ്യരീതിയെ സംബന്ധിച്ചിടത്തോളം അവൎക്കു് എത്രമാത്രം ഉത്തരവാദിത്വമുണ്ടെന്നും നാം കണ്ടുകഴിഞ്ഞു. ഭാഷയിലെ പദ്യസാഹിത്യശാഖയെ സംബന്ധിച്ചു് ഇവർ പ്രശംസാർഹമായി വല്ലതും ചെയ്തിട്ടുണ്ടോ എന്നാണു് ഇനി നോക്കാനുള്ളതു്. അതു് അടുത്ത അദ്ധ്യായത്തിൽ വിവരിക്കാം.

---

അദ്ധ്യായം 5

## പദ്യസാഹിത്യം

വലിയകോയിത്തമ്പുരാന്റെ ബാല്യകാലത്തു ഭാഷാപദ്യസാഹിത്യം ആശാസ്യമായ ഒരു നിലയിലെത്തിയിരുന്നില്ല. വെണ്മണി അച്ഛൻനമ്പൂതിരിപ്പാടു് അന്നു് ഒരു പുതിയ പ്രസ്ഥാനത്തിന്റെ മാർഗ്ഗദർശിയായി രംഗപ്രവേശം ചെയ്തുകഴിഞ്ഞിരുന്നുവെങ്കിലും പറയത്തക്ക കൃതികളൊന്നും അദ്ദേഹം എഴുതിയിരുന്നില്ലെന്നുമാത്രമല്ല, എഴുതിയവയ്ക്കു ശരിയായ പ്രചാരം കിട്ടിക്കഴിഞ്ഞിരുന്നുമില്ല. അങ്ങുമിങ്ങും ചിലർ ചില കവിതകൾ എഴുതാറുണ്ടായിരുന്നുവെന്നല്ലാതെ കവിതാരീതിക്കു് ഒരു ഐകരൂപ്യമോ പുതുമയോ ഉണ്ടായിരുന്നില്ല. പേരുകേട്ട കവികളെല്ലാം ആട്ടക്കഥകളിൽ ഭ്രമിച്ചു കഴിഞ്ഞുകൂടിയിരുന്നു. എന്തെങ്കിലും ഒരാട്ടക്കഥ എഴുതിയാൽ മാത്രമേ കവിയാകയുള്ളു എന്നായിരുന്നു അന്നത്തെ വിശ്വാസം. ഈ വിഷയത്തെ സംബന്ധിച്ചു് ഒരു പണ്ഡിതാഗ്രേസരൻ പറഞ്ഞിരിക്കുന്നതു് ഇങ്ങനെയാണു്:—

**കൊല്ലം 1034-ാമാണ്ടിനിടയ്ക്കു മലയാളകവിതയുടെ സ്ഥിതി ഒരുവിധത്തിലും സ്പൃഹണീയമായിരുന്നില്ല. സംസ്കൃതരീതിയെ അ**

നുസരിച്ചുള്ള ഭാഷാചമ്പുക്കളുടെയും മററും കാലം അതിനെ വളരെ മുൻപു തന്നെ അസ്തമിച്ചിരുന്നു. ദ്രാവിഡസമ്പ്രദായത്തിലുള്ള കവനം സംസ്കൃതവ്യുൽപന്നന്മാൎക്കു ഗൎഹ്യമായും തീൎന്നു. തന്നിമിത്തം സംസ്കൃതഭാഷയിൽ ഗ്രന്ഥനിൎമ്മാണംചെയ്യു ബാക്കി സമയമുണ്ടെങ്കിൽ അന്നത്തെ പണ്ഡിതന്മാർ അതു് ആട്ടക്കഥകൾ ചമിക്കുന്നതിലേയ്ക്കു് മാത്രമാണ് വിനിയോഗിച്ചുവന്നതു്. സ്വല്പാഹരണം തിരുവാതിരപ്പാട്ടും മററുമെഴുതിയ ഇരയിമ്മൻതമ്പിയുടെയും സന്താനഗോപാലം തുള്ളൽക്കഥയുണ്ടാക്കിയ വിദ്വാൻ കോയിത്തമ്പുരാൻെറയും അനന്തരഗാമികൾക്കു് ഈ നിൎബ്ബന്ധം ആവശ്യകമല്ലായിരുന്നുവെങ്കിലും, വാസ്തവത്തിൽ കഥകളിയൊഴിച്ചുള്ള കാവ്യഗ്രന്ഥത്തിനു് ഭാഷയിൽ മേന്മയില്ലെന്നുതന്നെയായിരുന്നു അക്കാലത്തെ പണ്ഡിതന്മാരുടെ വിശ്വാസം......”

ഇങ്ങനെയുള്ള ഒരുകാലത്തു് സാഹിത്യപരിശ്രമത്തിൽ ഏൎപ്പെട്ട കേരളകാളിദാസനും ഗതാനുഗതികന്യായമനുസരിച്ചു് ചില ആട്ടക്കഥകളുണ്ടാക്കി. ഹാരമഹോത്സവം, മത്സ്യവല്ലഭവിജയം, പ്രലംബവധം, ധ്രുവചരിതം, പരശുരാമവിജയം, സോമവാരവ്രതത്തിന്റെ ഉത്തരാൎദ്ധം ഇവയാണു് അദ്ദേഹമുണ്ടാക്കിയിട്ടുള്ള ആട്ടക്കഥകൾ. സോമവാരവ്രതത്തിന്റെ പൂൎവ്വാൎദ്ധം മാതുലനായ രാജരാജവൎമ്മകോയിത്തമ്പുരാൻ എഴുതിയിരുന്നതുകൊണ്ടാണു് ചരിത്രനായകൻ ഉത്തരാൎദ്ധംമാത്രമെഴുതിയതു്. ആട്ടക്കഥയിലെ ശ്ലോകങ്ങൾ തനിസ്സംസ്കൃതത്തിലായിരിക്കണമെന്നുള്ള മാമൂലിനെ ഉന്മൂലനംചെയ്യുന്നതും, പലവിധത്തിലുള്ള പ്രാസങ്ങൾ ചേൎത്തു് ആട്ടക്കഥകളിലെ പാട്ടുകളിൽ വൈചിത്ര്യം വരുത്താമെന്നു കാണിച്ചു് പുതിയ ആട്ടക്കഥാനിൎമ്മാതാക്കൾക്കു് അക്കാൎയ്യത്തിൽ മാൎഗ്ഗദൎശിയായിത്തീൎന്നതും വലിയകോയിത്തമ്പുരാനാകുന്നു. തനിക്കു് കഥകളിയിൽ ആദ്യമായി ഒരഭിനിവേശം ജനിപ്പിച്ചതു് ‘അമ്മാവനും ഗുരുവുമാകിയ രാജരാജവൎമ്മാഖ്യ’നാണെന്നു ചരിത്രനായകൻതന്നെ ഒരിടത്തു പ്രസ്താവിച്ചിട്ടുണ്ടു്:—

"എന്റെ ഗുരുനാഥനായ മാതുലനായിരുന്നു എനിക്ക് ആട്ടക്കഥകളിൽ ആദ്യമായി ഒരു രസം ജനിപ്പിച്ചതു്. ഒരുദിവസം അംബരീഷചരിതം കഥ ആടാൻ നിശ്ചയിച്ചിരുന്നപ്പോൾ അതിലെ 'കനകരുചിരചിരാംഗിമാരെ' എന്ന പദത്തിന്റെ കൈകൾ എന്നോടും എന്റെ സഹപാഠിയായിരുന്ന രാമവർമ്മൻ അമ്മാവനേയും കാണിച്ചു മനസ്സിലാക്കിത്തന്നിരുന്നു. അന്നുരാത്രി ആട്ടം കണ്ടപ്പോൾ അംബരീഷവേഷം കെട്ടിയ കുറച്ചു വൃദ്ധത്വമുള്ള ഒരു നടനായ കൊച്ചുപിള്ളപ്പണിക്കർ മേൽപറഞ്ഞ പദത്തിൽ അല്പം തെറ്റായിട്ടാണ് കൈകൾ കാണിച്ചതു്. പിറ്റേദിവസം ഗുരുനാഥൻ ഞങ്ങളുടെ പാഠസമയത്തു് 'ഇന്നലെ അംബരീഷന്റെ വേഷംകെട്ടിയ പണിക്കർ കനകരുചിരചിരാംഗിമാരേ എന്ന പദത്തിനു കൈകാണിച്ചതു് ശരിയായോ?' എന്നു ഞങ്ങളോടു ചോദിച്ചപ്പോൾ 'കനകരുചിരച്ചംഗിമാരേ' എന്നാണ് അയാൾ കൈകാണിച്ചതെന്നു ഞാൻ അറിയിച്ച സമയം അമ്മാവന്റെ തിരുമുഖത്തു് അനുഗ്രഹസൂചകമായ ഒരു പ്രസാദം സ്ഫുരിച്ചു. അന്നുമുതല്ക്കാണ് എനിക്ക് ആട്ടക്കഥകളിൽ ഒരു അഭിനിവേശം ജനിച്ചുതുടങ്ങിയതു്."

കാരണം എന്തുതന്നെയായാലും അതിൽനിന്നുണ്ടായ ഫലം മധുരമായിരുന്നു എന്നുള്ളതു തീർച്ചയാണ്. ആട്ടക്കഥകളിലെ സാഹിത്യത്തെ ഗതാനുഗതികത്വത്തിൽനിന്ന് അല്പംപരിഷ്കരിക്കുന്നതിനുംകൂടി അതു നിദാനമായിത്തീൎന്നു.

ചരിത്രനായകൻ 'കേരളകാളിദാസൻ' എന്ന പേരിൽ പ്രസിദ്ധനായിത്തീൎന്നതിനുള്ള കാരണം ശാകുന്തളം നാടകത്തിന്റെ തൎജ്ജിമയാകുന്നു. മലയാളഭാഷയിൽ ഒന്നാമതായി ആവിർഭവിച്ച 'നാടകം' കേരളകാളിദാസന്റെ അഭിജ്ഞാനശാകുന്തളമായിരുന്നു. അതിനുമുമ്പ് നാട്യകലയെ പ്രതിനിധീകരിച്ചിരുന്നതു് ആട്ടക്കഥകളാണ്. ചാക്യാർകൂത്തു്, പാഠകം, തുള്ളൽ മുതലായവയും പ്രസ്തുത കലയുടെ രൂപാന്തരങ്ങളായി കേരളത്തിൽ പ്രചരിച്ചിരുന്നു. സംഗീതനാടകങ്ങളും പ്രഹസനങ്ങളും യഥാക്രമം തമിഴിനെയും ഇംഗ്ലീഷിനെയും അനുകരിച്ച് ഈ അടുത്തകാലത്തു മാത്രമാണ് മലയാളത്തിൽ ആവിർഭവിച്ചതു്. അതുകൊണ്ട് കോയിത്തമ്പുരാന്റെ ശാകുന്തളപരിഭാഷ മലയാളി

കളെ മുഴുവൻ ഒരുപോലെ ആകർഷിച്ചു. ആ നാടകം അനന്തകേരളീയരെ എത്രമാത്രമാണ് രസിപ്പിച്ചതെന്നുള്ളതിനു കൈയ്യുംകണക്കുമില്ല. വണ്ടിക്കാരും വള്ളക്കാരുംകൂടി അതിലെ ശ്ലോകങ്ങൾ ഹൃദിസ്ഥമാക്കിയിരുന്നു. നടൻ നാരായണപിള്ളയുടെ അഭിനയസാമർത്ഥ്യം ഭാഷാശാകുന്തളത്തിന്റെ പ്രചാരത്തെ ശതഗുണീഭവിപ്പിച്ചു. അതോടുകൂടി ഭാഷാനാടകങ്ങളുടെ സംഖ്യ അതിരില്ലാതെ വർദ്ധിച്ചുതുടങ്ങുകയും, 'നാടകാന്തം കവിത്വം' എന്ന ചൊല്ല് 'നാടകാദ്യം കവിത്വം' എന്നു മാറേണ്ട ഘട്ടം വന്നുകൂടുകയുംചെയ്തു. മുൻഷി രാമക്കുറുപ്പിന്റെ ചക്രോണയൻ സധൈര്യം രംഗപ്രവേശംചെയ്തു് നാടകകവികളെയെല്ലാം നാട്ടിൽനിന്നു് ആട്ടിപ്പായിച്ചിരുന്നില്ലെന്നുവരികിൽ നാടകസാഹിത്യം വളരെവളരെ ദുഷിച്ചുപോകുമായിരുന്നു; അത്രമാത്രം വഴിപിഴച്ച അനുകരണത്തിനുപോലും പ്രേരകമായിത്തീരത്തക്കവണ്ണം ആ ഭാഷാശാകുന്തളം ജനങ്ങളെ അളവില്ലാതെ ആകർഷിച്ചു.

ഭാഷയിൽ ആദ്യമായി ആവിർഭവിച്ച നാടകമാണെന്നുള്ളതുകൊണ്ടു മാത്രമല്ല, ശാകുന്തളം പൊതുജനങ്ങളുടെ പ്രത്യേകശ്ലാഘയ്ക്കു പാത്രീഭവിച്ചതു്; തർജ്ജമയ്ക്കുള്ള വിശേഷവും ഇതിനു് ഒരു കാരണമായിരുന്നു. മൂലാർത്ഥത്തിനു് ഏറ്റക്കുറച്ചിൽ കൂടാതെ ശബ്ദാലങ്കാരവിഷയത്തിൽ മെച്ചംവരുത്താൻ സാധിച്ചിട്ടുള്ള നാടകങ്ങൾ ഭാഷാശാകുന്തളത്തെപ്പോലെ ഭാഷയിൽ അധികമുണ്ടെന്നു തോന്നുന്നില്ല. നാടകം അഭിനയത്തെയാണല്ലോ പ്രധാനമായി ലക്ഷീകരിക്കുന്നതു്. പദ്യങ്ങളിൽ സംഗീതസുഖം വരുത്താൻ സാധിച്ചാൽമാത്രമേ അഭിനയം പൂർണ്ണഫലത്തിൽ കലാശിക്കയുള്ളു. സാധാരണ പദ്യകാവ്യങ്ങൾക്കുതന്നെ ഈ സംഗീതരസം ഉൽക്കർഷാധായകമാണെങ്കിൽ അഭിനയിച്ചു ഫലിപ്പിക്കേണ്ട നാടകങ്ങളുടെ കഥ പറയേണ്ടതി

ല്ലല്ലൊ. ഈ തത്വം വേണ്ടതുപോലെ മനസ്സിലാക്കി ഉചിതങ്ങളായ പദങ്ങൾ തിരഞ്ഞെടുത്തു് അർത്ഥത്തിന്നു് ഒട്ടും കോട്ടംതട്ടാതെ പരിഭാഷപ്പെടുത്തിയതുകൊണ്ടാണു് അഭിജ്ഞാനശാകുന്തളം പ്രതീക്ഷയെ കവിഞ്ഞുള്ള പ്രശംസയ്ക്കു പാത്രീഭവിച്ചതു്. അനുകരണോദ്യതന്മാരായ അനന്തരഗാമികൾ കാരണത്തിൽ ശ്രദ്ധപതിപ്പിക്കാതെ കാര്യത്തെ മാത്രം നോക്കി പ്രവർത്തിച്ചതുകൊണ്ടു പരാജയത്തെ വരിക്കേണ്ടിവന്നു. ശാകുന്തളംനാടകം പലരും തർജ്ജമചെയ്തിട്ടുണ്ടു്. പൊതുവെ പറയുകയാണെങ്കിൽ ശബ്ദാർത്ഥങ്ങളുടെ സമഞ്ജസമായ സമ്മേളനവിഷയത്തിൽ അവരിലാർക്കുംതന്നെ കോയിത്തമ്പുരാനെ കവച്ചുവെയ്ക്കാൻ സാധിച്ചിട്ടുണ്ടെന്നു തോന്നുന്നില്ല. ഒരു ശ്ലോകം ഉദ്ധരിച്ചു് ഈ വാസ്തവം തെളിയിക്കാം:—



മൂലം.

സരസിജമനുവിദ്ധം ശൈവലേനാപി രമ്യം
മലിനമപി ഹിമാംശോർല്ലക്ഷ്മ ലക്ഷ്മീം തനോതി
ഇയമധികമനോജ്ഞാ വല്ക്കലേനാപി തന്വീ
കിമിവ ഹി മധുരാണാം മണ്ഡനം നാകൃതീനാം?

തർജ്ജമ.

ഫുല്ലാബ്ജത്തിനു രമ്യതയ്ക്കു കുറവാ
പായൽ പതിഞ്ഞീടിലും?
ചൊല്ലാർന്നോരക്കലുഷമാ പനിമതി-
ക്കഴകം കുറയ്ക്കുന്നിലും?
മല്ലാക്ഷീമണിയാമിക്ക വല്ക്കലമിട്ടും
ശോഭിക്കുന്നൊരാവളാം;
നല്ലാകാരമതിന്നലങ്കരണമാ-
മെല്ലാപ്പദാർത്ഥങ്ങളും.

കേരളവർമ്മ.

രംഭോരു, പ്രാപുരാദരം മടിയിൽ വെ-
ച്ചിഷ്ടാനുരോധേന ഞാ-
നംഭോജാതാഭമാം നിവൽ പാദയുഗം
ബാലേ തലോടട്ടയോ?

മാനോടൊത്തുവളൎന്ന മുഗ്ദ്ധകഥാ-
ഗന്ധം ഗ്രഹിക്കാത്തൊരാൾ
ഞാനോ നാഗരികാംഗനാരസികനാ-
മെന്നെബ്ഭ്രമിപ്പിക്കുവാൻ?
ഞാനൊന്നു വൃഥാ പറഞ്ഞു പരിഹാ-
സാൎത്ഥം പരം തോഴരേ!
താനോ ശുദ്ധമനസ്സതൊക്കെയിന്നു പരമാ-
ൎത്ഥംതാനെന്നു ബോധിക്കൊലാ,

എന്നിങ്ങനെ ശ്രവണമാത്രയിൽത്തന്നെ ചെവിക്കിമ്പം നല്കുന്ന അനവധി പദ്യങ്ങൾ വലിയകോയിത്തമ്പുരാന്റെ ശാകുന്തളത്തിലുണ്ടു്. ഗദ്യങ്ങൾ തൎജ്ജിമചെയ്യുന്ന വിഷയത്തിലും അദ്ദേഹം കാണിച്ച പാടവം അനന്യസാധാരണമായിരുന്നു. ഭാഷാന്തരങ്ങളായും സ്വകപോലകല്പിതങ്ങളായും അനവധി നാടകങ്ങൾ മലയാളത്തിൽ ഉണ്ടായിക്കഴിഞ്ഞിട്ടുള്ള ഇക്കാലത്തുപോലും, നീചപാത്രങ്ങളെന്നോ ഉത്തമപാത്രങ്ങളെന്നോ ഉള്ള വ്യത്യാസത്തെ വകവെയ്ക്കാതെ എല്ലാവരുടെ സംഭാഷണവും ഒരേരീതിയിലുള്ള ഭാഷയിൽ വരുത്തിവിടുകയാണു് നമ്മുടെ കവികൾ ചെയ്യുന്നതു്. നീചപാത്രങ്ങളുടെ സംഭാഷണം, ഭാഷയെ സംബന്ധിച്ചും നീചമായിരിക്കണമെന്നു മനസ്സിലാക്കുന്നതിനു വേണ്ട ഔചിത്യം അധികംപേൎക്കും ഉള്ളതായി കാണുന്നില്ല. കോയിത്തമ്പുരാനാകട്ടെ, മുക്കുവൻ, പോലീസ്സുകാരൻ മുതലായവരുടെ സംഭാഷണം വളരെ തന്മയത്വത്തോടുകൂടിയാണു് തൎജ്ജിമചെയ്തിട്ടുള്ളതു്. മലയാളഭാഷയിൽ ആദ്യമായി ആവിൎഭവിച്ച അഭിജ്ഞാനശാകുന്തളം മലയാളികളെ അത്ര അധികം ആകൎഷിച്ചതിനുള്ള

കാരണങ്ങൾ എന്തൊക്കെയാണെന്ന് ഇപ്പോൾ സ്പഷ്ടമായല്ലൊ.

ഇതൊക്കെ ശരിയാണെങ്കിലും ആ നാടകത്തിലെ ചില പദ്യങ്ങൾ കടിച്ചാൽപൊട്ടാത്തവിധം സംസ്കൃതപദബഹുലങ്ങളായിപ്പോയിട്ടുണ്ടെന്നുള്ള വാസ്തവം മറച്ചുവെയ്ക്കത്തക്കതല്ല.

ശശി കുമുദാന്യപി ധിനോതി
ശിശിരദീധിതി സരോരുഹാണ്യപി
വശികർമ്മ പരപരിഗ്രഹേ
ദൃശികർമ്മീകരണവിമുഖതാ പ്രഥിതാ *

ഈ പദ്യം മലയാളമാണെന്നു പറഞ്ഞാൽ ആരാണു വിശ്വസിക്കുക? സാധാരണ ഒരു മലയാളിക്ക് എങ്ങനെയാണു് ഇതിന്റെ അർത്ഥം മനസ്സിലാവുക? ഇതുപോലെ സംസ്കൃതമയങ്ങളും സംസ്കൃതപ്രത്യയാന്തങ്ങളുമായ പദങ്ങൾ നിറഞ്ഞവയുമായ പദ്യങ്ങൾ കേരളകാളിദാസന്റെ ഭാഷാശാകുന്തളത്തിൽ ധാരാളമുണ്ട്.

"എന്റെ ബാല്യം മുതല്ക്കുതന്നെ സംസ്കൃതത്തിൽ കവനംചെയ്തു പരിചയിച്ചു, ആ ഭാഷ അധികം സ്വാധീനപ്പെട്ടിരുന്നതുകൊണ്ടു് ഈ തർജ്ജിമയിൽ സംസ്കൃതപദപ്രയോഗങ്ങൾ അല്പം ബഹുലീഭവിച്ചിട്ടുണ്ടെന്നുള്ളതിനെ ഞാൻ സമ്മതിക്കുന്നു" എന്നു നാടകത്തിന്റെ ആമുഖോപന്യാസത്തിൽ കവിതന്നെ ഈ തെററു തുറന്നു സമ്മതിക്കുന്നുമുണ്ടു്. എന്നാൽ സംസ്കൃതത്തിന്റെ ഈ ഉപദ്രവംകൂടാതെ നല്ല മലയാളത്തിൽ ശാകുന്തളം തർജ്ജിമചെയ്യാൻ പറ

---

* കുമുദമേ ശിശിരാംശു വിടർത്തീടൂ;
കമലമേ ദിനനാഥനതെന്നെ;
പരപരിഗ്രഹസംബന്ധമർശനവും
പരിഹരിപ്പവരാണു ജിതേന്ദ്രിയർ.

(മലയാളശാകുന്തളം)

പ്പെട്ടവരിൽ ആർക്കുംതന്നെ വലിയകോയിത്തമ്പുരാന്റെ പദ്യങ്ങൾക്കുള്ളതുപോലെ സംഗീതസുഖം വരുത്താൻ സാധിച്ചിട്ടില്ലെന്നുള്ളതു വായനക്കാർ പ്രത്യേകം ഓൎത്തിരിക്കേണ്ടതാണ്. കേരളകാളിദാസന്റെ തൎജ്ജിമയ്ക്കുള്ള ഗാംഭീൎയ്യവും സാരസ്യവും മററു തൎജ്ജിമകളിൽ സാൎവ്വത്രികമായി കാണുന്നില്ലെന്നുള്ളതും വിസ്മരണീയമല്ല. വലിയകോയിത്തമ്പുരാന്റെ പ്രഥമസാഹിത്യപരിശ്രമഫലമാണ് പ്രസ്തുത പരിഭാഷയെന്നുള്ളതും ഈ അവസരത്തിൽ പ്രസ്താവയോഗ്യമാണ്.

ഏ. ആർ. രാജരാജവൎമ്മ പാഠപുസ്തകക്കമ്മിററിയുടെ അദ്ധ്യക്ഷനായിരുന്ന കാലത്തു വലിയകോയിത്തമ്പുരാന്റെ അഭിജ്ഞാനശാകുന്തളം പ്രസാധകന്മാർ കമ്മിററിക്കയച്ചുകൊടുത്തു. ഭാഷാരീതിയിൽ കുറെ പുറകിലാണെന്നുള്ള അഭിപ്രായം പറഞ്ഞു കമ്മിററി അതു തള്ളിക്കളഞ്ഞു. പുതിയ മലയാളവ്യാകരണമായ കേരളപാണിനീയത്തിലെ നിയമങ്ങൾക്കു വിരുദ്ധങ്ങളായ പല പ്രയോഗങ്ങളും അഭിജ്ഞാനശാകുന്തളത്തിലുണ്ടെന്നും അവ വിദ്യാൎത്ഥികളെ വഴിപിഴപ്പിക്കുമെന്നും അതുകൊണ്ട് അവ തിരുത്തിയല്ലാതെ പുസ്തകം അംഗീകരിക്കുന്നതിനു നിവൃത്തിയില്ലെന്നുമാണ് കമ്മിററിയുടെ നിൎദ്ദേശമെന്നു മനസ്സിലാക്കിയ കേരളകാളിദാസൻ പുസ്തകത്തിൽ വേണ്ട ഭേദഗതികളെല്ലാം വരുത്തുന്നതിനു ഭാഗിനേയനെത്തന്നെ ചുമതലപ്പെടുത്തി; അതനുസരിച്ച് അങ്ങുമിങ്ങും ചില ഭേദഗതികളോടുകൂടി പ്രസിദ്ധീകരിക്കപ്പെട്ടതാണ് കേരളീയഭാഷാശാകുന്തളം. അതു് അടുത്തകൊല്ലം തന്നെ പാഠപുസ്തകമായിത്തീരുകയും ചെയ്തു.

ഈ പരിഷ്കാരം ചിലൎക്കു രസിച്ചില്ല. അവർ തിരശ്ശീലയ്ക്കുള്ളിൽ മറഞ്ഞിരുന്ന് ആക്ഷേപശരങ്ങൾ വൎഷിച്ചുതുടങ്ങി. സാരള്യം തീരെ പോരെന്നും അഭിജ്ഞാനശാകു

ങ്ങളിലുണ്ടായിരുന്ന പ്രാസംപോലും ചിലേടത്തു് എടു ത്തുകളഞ്ഞിട്ടുണ്ടെന്നുമുള്ളതായിരുന്നു കേരളീയഭാഷാശാകു ന്തളത്തെപ്പററി പുറപ്പെട്ട പ്രധാനമായ ആക്ഷേപങ്ങൾ. കെ. സി. കേശവപിള്ളയും കേരളപാണിനിയുംകൂടി കേര ളീയർ ചിരപരിചിതങ്ങളും സാധാരണന്മാർക്കുപോലും ഹൃദിസ്ഥങ്ങളുമായ പഴയ പദ്യങ്ങളെല്ലാം മാററിയതു് ഒട്ടും ഉചിതമായില്ലെന്നുള്ള ഒരു അപഖ്യാതി നാടുമുഴുവൻ പരന്നു.' ഇതുംകൂടി കേട്ടപ്പോൾ വലിയകോയിത്തമ്പുരാന്റെ അഭിമാനം തലയുയർത്തി. നവീനരുചിക്കനുസരിച്ചും, എന്നാൽ തന്റെ ആദർശങ്ങളിൽനിന്നു വ്യതിചലിക്കാ തെയും, ശാകുന്തളത്തെ പരിഷ്കരിക്കുന്നതിനു് അദ്ദേഹം തീരുമാനിച്ചു. ഈ തീരുമാനത്തിന്റെ ഫലമായി പുറപ്പെ ട്ടതാണു് ഇന്നു നാം കാണുന്ന 'മണിപ്രവാളശാകുന്തളം.' ലോകരുചിയനുസരിച്ചു്, അഥവാ, കാലഗതിയനുസരിച്ചു്, കവിതയെ പരിഷ്കരിക്കുന്നതിനു കേരളകാളിദാസൻ സന്ന ദ്ധനായിരുന്നു എന്നാണല്ലോ ഇതിൽനിന്നു തെളിയുന്നതു്.

അമരുകശതകവും അന്യാപദേശശതകവും സംസ്കൃത ത്തിൽനിന്നുള്ള രണ്ടു പരിഭാഷകളാകുന്നു. നീലകണ്ഠദീക്ഷി തരുടെ കൃതിയായ അന്യാപദേശശതകം സംസ്കൃതസാഹി ത്യത്തിലെ സുപ്രസിദ്ധമായ ഒരു കാവ്യമത്രെ. ഇതു മല യാളത്തിലേയ്ക്കു പരിഭാഷപ്പെടുത്തുന്നതിനുള്ള കാരണത്തെ പ്പററി 'ദ്വിതീയാക്ഷരപ്രാസം' എന്ന അദ്ധ്യായത്തിൽ വിവരിക്കുന്നുണ്ടു്.

തേളു തുച്ഛമൊരു കീടകം പരമി-
തെന്തുചെയ്യു,മൊരുവെമ്പിനെ-
ക്കൊട്ടുമില്ലപണി കൊല്ലുവാനിതിനെ,
വാഴുമെത്രയിതു വാഴ്കിലും,

ആളുകൾക്കു പുനരെന്തു പേടി,യവർ
പോരികേട്ടുമുടനോടിടും:
കാളകൂടവിഷമുള്ള വാൾമുനയ-
തിന്റെ തീവ്രത കഥിപ്പതോ?

എന്നു തുടങ്ങിയ ശബ്ദാർത്ഥമധുരങ്ങളായ നൂറു പദ്യങ്ങൾ ഇതിലടങ്ങിയിട്ടുണ്ടെന്നു മാത്രമല്ലാതെ ഈ കൃതിയെപ്പററി ഇവിടെ അധികമൊന്നും പറയണമെന്നു വിചാരിക്കുന്നില്ല.

ചരിത്രനായകന്റെ കവിതാവൈഭവം അതിന്റെ പരിപൂർണ്ണരൂപത്തിൽ പ്രത്യക്ഷപ്പെട്ടുകാണുന്നതു 'മയൂരസന്ദേശ'ത്തിലാകുന്നു.

ഇഷ്ടപ്രാണേശ്വരിയുടെ വിയോഗത്തിനാലും നരേന്ദ്ര-
ദ്വിഷ്ടത്വത്താലൊരുവനുളവാം മാനഭംഗത്തിനാലും

കഷ്ടപ്പെട്ടുകൊണ്ട്,

ആവിർഭിന്നാരവമവനരിപ്പാട്ടു വാണോരുകാലേ
സേവിപ്പാനായ് ഗുഹനെയൊരുനാളാസ്ഥയാ പോയനേരം

ഭാവിശ്രേയഃപിശുനശകുനവും ഭഗവദ്വാഹനവുമായ ഒരു മയൂരത്തെ കോവിൽകെട്ടിൽ കണ്ടു തന്റെ പ്രാണപ്രേയസിക്കുള്ള ഒരു സന്ദേശം പറഞ്ഞു ആ മയൂരത്തെ തിരുവനന്തപുരത്തേക്കയയ്ക്കുന്നതായി സങ്കല്പിച്ചുകൊണ്ടെഴുതിയിട്ടുള്ള ഒരു കൃതിയാണു മയൂരസന്ദേശം. സ്വന്തം അനുഭവത്തെ ആസ്പദമാക്കി നിർമ്മിക്കുന്ന ഒരു കൃതിക്കു, കേവലം സങ്കല്പമാത്രാസ്പദമായ കൃതികളെക്കാൾ തന്മയത്വം ഉണ്ടാവുക സാധാരണമാണ്. ആ രസികത്വവും തന്മയത്വവും മയൂരസന്ദേശത്തിൽ ആദ്യം മുതൽ അവസാനംവരെ തെളിഞ്ഞുകാണുന്നുണ്ട്.

മലയാളഭാഷയിലുണ്ടായിട്ടുള്ള സന്ദേശകാവ്യങ്ങളിൽ ഗുണപാരമ്യംകൊണ്ടു നോക്കിയാൽ ഇന്നും മുന്നിട്ടുനില്ക്കു

ന്നതു് ഈ മയൂരസന്ദേശംതന്നെയാണു്. അക്ലിഷ്ടസുന്ദരങ്ങളായ അനേകം പദ്യങ്ങൾ പ്രസ്തുത കാവ്യത്തെ വിശേഷിച്ചും ചേതസ്സമാകർഷകമാക്കിത്തീർത്തിട്ടുണ്ടു്. അന്നത്തെ ആ 'ഇഷ്ടപ്രാണേശ്വരീവിയോഗ'മാണല്ലോ ഇത്ര വിശിഷ്ടമായ ഈ കാവ്യത്തിന്റെ ആവിർഭാവത്തിനു നിദാനമായിത്തീർന്നതെന്നാലോചിക്കുമ്പോൾ, ഭാഷാസാഹിത്യത്തിനു് ആയില്യംതിരുനാൾ മഹാരാജാവു് ഒരു വലിയ ഉപകാരമാണു് ചെയ്തതെന്നുപോലും പറയാൻ തോന്നിപ്പോകുന്നു. മയൂരസന്ദേശം വായിച്ചു മതിമറന്നുപോയ ഒ. ചന്തുമേനോൻ ആ വിശിഷ്ടകാവ്യത്തിന്റെ ഒന്നാമത്തെ പതിപ്പു സ്വന്തം ചെലവിൽ അച്ചടിപ്പിക്കയുണ്ടായത്രെ. അതിന്റെ പീഠികയിൽ ആ സഹൃദയൻ പറയുകയാണു്:—

"അതിലളിതമായി അത്യന്തം മനോഹരമായിരിക്കുന്ന ഈ മയൂരസന്ദേശമണിപ്രവാളപുസ്തകത്തിൽ എനിക്കുള്ള അളവില്ലാത്ത വാത്സല്യത്തിന്റെ വ്യാപാരങ്ങൾ പലപ്രകാരങ്ങളിലും തങ്ങളെത്തന്നെ പ്രദർശിപ്പിക്കുന്നതിൽ ഒന്നാണു്, മംഗലാപുരം ബാസൽമിഷ്യൻ അച്ചുക്കൂടത്തിൽ ഈ പുസ്തകത്തെ ഈവിധം അച്ചടിപ്പിച്ചുകാണുന്നതു്. ഇത്ര മനോഹരങ്ങളായ മണിപ്രവാളപദ്യങ്ങളെ ഇങ്ങനെ ഭംഗിയുള്ള അച്ചടിയിൽത്തന്നെയാണു വായിക്കേണ്ടതു്. ജഗന്മോഹിനിയായ ഒരു യുവതിയെ നാട്യത്തിനോ ഗാനത്തിനോ രംഗത്തിൽ കൊണ്ടുവരുന്നതു് അവൾക്കു യോജ്യമായവിധത്തിലുള്ള വസ്ത്രാഭരണങ്ങളാൽ അലങ്കരിച്ചുതന്നെയാണല്ലോ."

സഹൃദയാഗ്രേസരനായിരുന്ന ചന്തുമേനോൻ മയൂരസന്ദേശത്തെ ഈവിധം മുക്തകണ്ഠം പ്രശംസിച്ചിട്ടുള്ളതു വെറും പക്ഷപാതിത്വംകൊണ്ടല്ലെന്നു് ആ കൃതി ഒരിക്കലെങ്കിലും വായിച്ചിട്ടുള്ളവരോടു പ്രത്യേകം പറയേണ്ടതായിട്ടില്ല. സാഹിത്യനിരൂപണവിഷയത്തിൽ മുഖംനോക്കാതെ പ്രവർത്തിച്ചിരുന്ന കേരളപാണിനി പ്രസ്തുത കൃതിയെപ്പററി പറഞ്ഞിട്ടുള്ളതു് ഇങ്ങനെയാണു്:—"കാളിദാസകൃതിയോടു താരതമ്യം പരീക്ഷിക്കത്തക്ക യോഗ്യത സമ്പാദിക്ക എന്ന

ള്ളതുതന്നെ ഒരു കാവ്യത്തിനുണ്ടാകാവുന്ന ഭാഗ്യത്തിന്റെ പരമകാഷ്ഠയാകുന്നു. മയൂരസന്ദേശത്തിന്നു് ഈ യോഗ്യത സിദ്ധിച്ചിട്ടുണ്ടെന്നു ഞാൻ മാത്രമല്ല, ഇദാനീന്തനന്മാരായ കാവ്യരസികന്മാരിൽ ഒന്നാമനെന്നു തീർച്ചപ്പെട്ടിട്ടുള്ള ഇന്ദുലേഖാകർത്താവുകൂടി പ്രകടമായി സമ്മതിച്ചിരിക്കുന്നു. "എന്നാൽ മയൂരസന്ദേശത്തിനു മേഘസന്ദേശത്തേക്കാൾ ഒരു മാററു കൂടുകയില്ലയോ എന്നാണു് എന്റെ തർക്കം. പ്രാചീനകാളിദാസൻ ശബ്ദഭംഗിയിൽ ലേശം മനസ്സുവെച്ചിട്ടില്ല. നവീനകാളിദാസന്റെ സൃഷ്ടികളിലാകട്ടെ, ശബ്ദമോ അർത്ഥമോ സരസതരമെന്നു് ഒരുവനും പരിച്ഛേദിക്കാൻ സാധിക്കയില്ല." മയൂരസന്ദേശത്തിനു് ഇതിലധികമായ ഒരു പ്രശംസ ഇനി കിട്ടാനില്ല. ഇതു ജനപക്ഷപാതജന്യമായ വ്യാമോഹത്തിൽനിന്നല്ല ഈ അഭിപ്രായം പുറപ്പെട്ടതെന്നു് ഉദാഹരണങ്ങളെക്കൊണ്ടു തെളിയിക്കാൻ യാതൊരു പ്രയാസവുമില്ല.

> അവസരം ചൊന്നാണവതിനു ഒരു ചൊല്ലുവേൻ മാർഗ്ഗമാദൌ
> സന്ദേശം ചൊന്നഥ സപദി ഞാൻ യാത്രയാക്കാം ഭവാനെ;
> സന്ദേഹം വേണ്ട പരനുപകാരത്തിനാകാത്തതെന്തിൽ
> കിം ദേഹംകൊണ്ടൊരു ഫലമിഹ പ്രാണിനാം ക്ഷോണിതന്നിൽ?

എന്നു ദൂതകൃത്യം പ്രസ്താവിക്കുന്നതിലും,

> പാലിക്കാനായ് ഭുവനമഖിലം ഭൂതലേ ജാതനായ-
> ക്കാലിക്കൂട്ടം കലിതകുതുകം കാത്ത കള്ളന്ന ഭക്ത്യാ
> പീലിക്കോലൊന്നടിമലരിൽ നീ കാഴ്ചയായ് വെച്ചിടേണം,
> മാലിക്കെട്ടിൽ തിരുകുമതിനെത്തീർച്ചയായ് ഭക്തദാസൻ.

എന്നു തൽക്കാലോചിതം പ്രവർത്തിക്കാനുപദേശിക്കുന്നതിലും,

> കൂടിച്ചുന്നിക്കുരവുക കളിക്കൂട്ടർ നിരപ്പിട്ടിരിപ്പാ-
> നോടിച്ചെന്നിൽ പടുതയൊടു നീ പിന്നിലിത്തന്നികത്തിൽ
> ചാടിച്ചെന്നിച്ചതുരതയേറ്റും പീലിയഞ്ചാലകന്മാർ
> പേടിച്ചോട്ടംപടി തുടിതിയോന്നുല്ലസിപ്പിച്ചിടേണം.

എന്നു്, ദ്രോഹിപ്പാൻവരുന്ന കള്ളിക്കൂട്ടരെ അകററുവാൻ വഴിപറഞ്ഞുകൊടുക്കുന്നതിലും മററും കവി കാണിച്ചിട്ടുള്ള അന്യാദൃശമായ മനോധർമ്മം സഹൃദയഹൃദയങ്ങളെ സുതരാം സന്തോഷിപ്പിക്കുന്നതിനു സർവ്വഥാ പര്യാപ്തമാകുന്നു.

ഉണ്ണും മൂന്നും തവണ ക്ഷീരയാറുന്ന കണ്ണങ്ങളേയും
വണ്ടും ഞണ്ടും തരമൊടു കളിക്കുന്ന കല്ലുങ്ങളേയും
തണ്ടുംകെട്ടിത്തരമൊടു ചരിക്കുന്ന വള്ളങ്ങളേയും
കണ്ടുംകൊണ്ടങ്ങുവൃപുരികൾതൻ തീരമാർഗ്ഗേണ പോക.

വഞ്ചിക്ഷ്മാണിക്കൊരു തിലകമാമപ്പുരത്തിങ്കൽപോകം
വഞ്ചിക്കൂട്ടം വരമുലവിലത്തോട്ടുവാരത്തൊടുങ്ങി,
വഞ്ചിക്കണോ വളരെ നാരീജനങ്ങൾ പൂണ്ടാകുലം
വഞ്ചിത്തല്ലാമൊഴുക്കുന്നതാം നാവികക്കൂട്ടമേ നീ.

എന്നിങ്ങനെ അടിത്തെളിഞ്ഞുകാണുന്ന നദിയെപ്പോലെ അർത്ഥം സുസ്പഷ്ടമായി പ്രകാശിക്കുന്ന ലളിതകോമളപദ്യങ്ങളും,

ചല്ലീജാതിപ്രഭൃതി കുസുമസ്തോമരമ്യപ്പസിക്കും
സല്ലീലാഭിഃ കിസലയകരംകൊണ്ടു നിന്നെത്തലോടും
വല്ലീനാം നീ പരിചയരസംപൂണ്ടു കൌതൂഹലത്താ-
ലുല്ലീഢാത്മാ ചിരതരമിതങ്ങാമറന്നിച്ചിരിക്കൊല്ല.

എന്നിത്യാദി ധ്വനിപ്രധാനങ്ങളായ സരസശ്ലോകങ്ങളും ഈ സന്ദേശത്തിൽ ധാരാളമുണ്ടു്. ഭാഷാവിഷയകമായി മററൊന്നും പ്രവർത്തിച്ചിട്ടില്ലെങ്കിൽതന്നെയും, വലിയ കോയിത്തമ്പുരാന്റെ കവിയശസ്സിനെ എന്നെന്നേയ്ക്കും നിലനിറുത്തുന്നതിനു് ഈ മയൂരസന്ദേശം ധാരാളം പര്യാപ്തമാണു്. പ്രസ്തുത കാവ്യരത്നം ഭാഷാപദ്യസാഹിത്യലോകത്തിൽ വരുത്തിയിട്ടുള്ള സമൂലപരിവർത്തനം അത്രമാത്രം മഹത്തരമത്രെ!

ദ്വിതീയാക്ഷരപ്രാസത്തെപ്പറ്റിയുള്ള ഭിന്നാഭിപ്രായം സാഹിത്യലോകത്തിൽ വലിയ കോളിളക്കം ഉണ്ടാക്കിത്തീർത്ത കാലത്തു്, അമ്മാവന്റെ പിൻതാങ്ങാണു് പ്രാസപക്ഷപാതികളെ മുന്നോട്ടേയ്ക്കു തള്ളിവിടുന്നതെന്നു മനസ്സിലാക്കിയ കേരളപാണിനി, കേരളകാളിദാസനെക്കൊണ്ടു പ്രാസനിർബ്ബന്ധമില്ലാത്ത ഒരു കവിത എഴുതിക്കണമെന്നു നിശ്ചയിച്ചു് ആ വിവരം അദ്ദേഹത്തെ അറിയിച്ചു. മരുമകന്റെ നിർബ്ബന്ധമനുസരിച്ചു് ആ ശിഷ്യനെ തൃപ്തിപ്പെടുത്തുന്നതിനുവേണ്ടിമാത്രം കേരളവർമ്മ എഴുതിയ ഒരു ഖണ്ഡകാവ്യമാണു് 'ദൈവയോഗം.'

പ്രാസപ്രയോഗനിയമങ്ങളെയൊഴിച്ചു നവ്യം
കാവ്യം ചമയ്ക്കുവതിനെന്റെ പ്രിയഭാഗിനേയൻ
ശിഷ്യാഗ്രഗണ്യനരുളുന്നതുപോലെ ഞാനി-
ന്നിദ്ദൈവയോഗകഥയൊന്നു കഥിച്ചിടുന്നേൻ.

എന്നു കവിതന്നെ ഇക്കാര്യം തുറന്നുപറഞ്ഞിട്ടുണ്ടു്. ഒരു ഗ്രാമീണകുടുംബജീവിതമാണു് ദൈവയോഗത്തിലെ ഇതിവൃത്തം. വായനക്കാർക്കു പല ഗുണപാഠങ്ങളും സിദ്ധിക്കത്തക്കവിധത്തിൽ കവി കഥ സരസമായി പ്രതിപാദിച്ചിരിക്കുന്നു.

സ്വർണ്ണത്തിനോടു ശരിയായ ശരീരവർണ്ണം
ഭസ്മപ്രലേപമതുകൊണ്ടു മറഞ്ഞിരുന്നു;
ബന്ധിച്ചിരുന്നു ജട ബന്ധുരമായ് ശിരസ്സിൽ;
നെഞ്ചോളമങ്ങുനീടിയ താടി വളർന്നിരുന്നു.

തന്നെക്കുറിച്ചു വളരെ പ്രതിപത്തിപൂണ്ട
തന്വംഗിയെത്തനയയോടൊരുമിച്ചുതള്ളി
മേനിപ്പകിട്ടിലൊരു പാംസുലയോടകപ്പെ-
ട്ടായാളവൾക്കു വശനായിവശായി കഷ്ടം!

എന്നു തുടങ്ങിയ ലളിതകോമളങ്ങളായ അനേകം പദ്യങ്ങൾ ദൈവയോഗത്തിലുണ്ടു്. പ്രാസനിർബ്ബന്ധമില്ലാത്ത

ഒരു കവിതയെഴുതണമെന്നുള്ള ഭാഗിനേയന്റെ അപേക്ഷയനുസരിച്ചു നിർമ്മിച്ച കൃതിയായിരുന്നിട്ടും,

കൊണ്ടാടുവാനുപായമതെന്തെന്നതല്ല-
ഉണ്ടായിരുന്നവിടെയന്നാറവീട്ടിലെങ്കിൽ,
രണ്ടായിരം പണമകൊണ്ടവനെന്തു സാദ്ധ്യ-
മുണ്ടാമനന്തഫലമത്രയുമക്ഷികൊണ്ട്".

ഉരുണ്ടുനിന്നവിടെവന്നവർ മിക്കപേരും
നേരത്തെയാസ്ഥയൊടു കത്തികടിച്ചശേഷം
ചോരത്തുവാണ പല ചിക്കിലുമായ്", പ്രമോദ-
ഭാരത്തൊടങ്ങിനുമിതാകൌതുകത്താൽ

എന്നിങ്ങനെ കേരളകാളിദാസനു സഹജമായ പ്രാസപ്രിയത്വം ദൈവയോഗത്തിലും ഇടയ്ക്കിടയ്ക്കു പ്രത്യക്ഷപ്പെടാതിരുന്നിട്ടില്ല. കൃതിയുടെ അവസാനത്തിൽ,

പ്രാസനിർബ്ബന്ധമില്ലാതെ
നിർമ്മിച്ചേൻ കാവ്യമിങ്ങനെ
കവിപുംഗവരേ! നോക്കി-
ക്കൊള്ളുമെങ്കിൽ ഗ്രഹിക്കുവിൻ.

എന്ന് ഒരു ഉദാസീനന്റെ നിലയിൽ അദ്ദേഹം പ്രസ്താവിച്ചിട്ടുണ്ടെന്നുള്ളതും ഇവിടെ പ്രത്യേകം എടുത്തുപറയാതിരിക്കാൻ നിവൃത്തിയില്ല.

കേരളവർമ്മ വലിയകോയിത്തമ്പുരാന്റെ സംസ്കൃതപക്ഷപാതിത്വം ഗദ്യത്തെ സംബന്ധിച്ചിടത്തോളം അവസാനമായപ്പോൾ അല്പം കുറഞ്ഞതായി നാം കണ്ടു. പദ്യത്തെ സംബന്ധിച്ചുള്ള അനുഭവവും അതുതന്നെയായിരുന്നു.

താർമകൾതന്റെ കുചകുങ്കുമപങ്കമേറു
ചോപ്പാർന്ന കണ്ണനുടെ കാറണിമാറിടത്തിൽ
നന്നായ് വിളങ്ങുമൊരു കൗസ്തുഭമാം നവാർക്കൻ
നൽകട്ടെയെന്നകമലർക്ക് വികാസമേറം.

(ദൈവയോഗം)

നാലഞ്ചു ഭാഷകൾ കഷ്ടിച്ചു വൃഥാ പഠിച്ചേൻ;
പാലഞ്ചിടുംമൊഴിയുമായ് ചപലനാൾകഴിച്ചേൻ;
കാലം ചതിച്ചു കരുണാകര! ഞാനിനിത്തൃ-
ക്കാലഞ്ചുവൻ കനിവിനോടയി കാത്തുകൊൾക.

(ശ്രീപത്മനാഭശതകം.)

അവസാനകാലത്തെ കൃതികളിൽ സംസ്കൃതപദപ്രയോഗം വളരെ കുറച്ചേ കാണുന്നുള്ളു. വലിയകോയിത്തമ്പുരാന്റെ 50 കൊല്ലത്തെ കവിതാചരിത്രം ഭാഷാപദ്യസാഹിത്യത്തെ ഏതെല്ലാംതരത്തിൽ പരിഷ്കരിച്ചുവെന്ന് ഇപ്പോൾ നമുക്കു മനസ്സിലായല്ലോ.

# II

കേരളപാണിനിയുടെ 'പ്രാസമാല'യൊഴിച്ചുള്ള കാവ്യങ്ങളെല്ലാം സംസ്കൃതത്തിൽനിന്നുള്ള പരിഭാഷകളാകുന്നു. ഈ പരിഭാഷകളെ ശ്രവ്യകാവ്യങ്ങളെന്നും ദൃശ്യകാവ്യങ്ങളെന്നും രണ്ടായി തിരിക്കാം. മേഘദൂതാണ് അദ്ദേഹം ഒന്നാമതായി തർജ്ജിമചെയ്തതു്. അതിൽ പരിഭാഷകനു പ്രശംസനീയമായ വിജയം സിദ്ധിച്ചതായി പറയാമോ എന്നു സംശയമാണ്.

ഒത്താണം കൃഷിഫലമതിമകൾ നിന-
ച്ചെന്നാക്കൃഷിക്കാരിമാർ
ഭ്രൂഭംഗം തെരിയാത്ത കൺമിഴിയുഴി-
ഞ്ഞുൾപ്രീതി കാട്ടീടവേ
അന്നേരമുഴുതോരിടം പൊരിമണ-
ക്കുംമേട്ടിലക്കോട്ടിൽ നീ
ചാറിച്ചെറ്റു ചരിഞ്ഞുചെന്നു കയറി-
പ്പോണം വടക്കോട്ടുതാൻ.

വേഴപ്പേടകളാകളീമാർകളിലും
കണ്ണാണിഞ്ഞിട്ടുടൻ
ശേഷിക്കും മഴപെയ്തുതീർത്തു തരസാ
ലൂം കടന്നീടവേ

വെണ്ണീറിൻകുറി വൻകരീന്ദ്രമുതുകിൽ
ഇട്ടപ്പുറകംവിധം
കാണാം കല്ലുകൾതിന്ന വിന്ധ്യകഴലിൽ
കേഴും നദീ നർമ്മദാ.

എന്ന മട്ടിലുള്ള പദ്യങ്ങൾ മേഘദൂതിൽ ധാരാളം കാണാം. കവിതാഗുണപൗഷ്കല്യത്തിൽ പരിഭാഷകൻ ശ്രദ്ധപതിക്കാതിരുന്നതുകൊണ്ടായിരിക്കാം, പ്രസ്തുത കൃതി ഇങ്ങനെയായിത്തീർന്നത്. സംസ്കൃതപ്രത്യയാന്തങ്ങളായ പദങ്ങൾ പ്രയോഗിക്കാതെ കവിതയെഴുതുന്നതാണ് ഭാഷയ്ക്കു ചേർന്ന സമ്പ്രദായമെന്നുള്ള പക്ഷക്കാരനായിരുന്നു കേരളപാണിനി. കഴിയുന്നതും പച്ചമലയാളപദങ്ങൾ മാത്രം ഉപയോഗിക്കണമെന്നുള്ള നിർബ്ബന്ധവും അദ്ദേഹത്തിനുണ്ടായിരുന്നു. മേഘദൂതെഴുതുന്ന അവസരത്തിൽത്തന്നെ ഇതു പ്രായോഗികമാക്കാൻ അദ്ദേഹം ശ്രമിച്ചുതുടങ്ങിയിരുന്നു. ഇങ്ങനെ ഒരു പ്രത്യേകലക്ഷ്യം വെച്ചുകൊണ്ടുള്ള പരിഭാഷാപരിശ്രമവും, കവിത മേൽകാണിച്ചതരത്തിലാകാൻ ഒരു കാരണമായിത്തീർന്നിട്ടുണ്ടായിരിക്കാം. ഭാഷയിൽ അദ്ദേഹമെഴുതിയ ഒന്നാമത്തെ കൃതിയാണ് മേഘദൂതെന്നുള്ളതും വിസ്മരിക്കത്തക്കതല്ല. പ്രസ്തുത പരിഭാഷയെ സംബന്ധിച്ചു കവിക്കുതന്നെ വലിയ മതിപ്പൊന്നുമില്ലായിരുന്നുവെന്ന് അതിന്റെ മുഖവുരയിൽനിന്നു കാണാം:—

"...കേരളപാണിനീയത്തിൽ വാക്യഖണ്ഡം ആരംഭിക്കുന്ന ഘട്ടത്തിൽ ഭാഷയ്ക്കും സംസ്കൃതത്തിനുമുള്ള വാചകരീതികളുടെ താരതമ്യം എനിക്ക് ആലോചിക്കേണ്ട സംഗതി നേരിട്ടു. ഈ ആവശ്യം സാധിക്കേണ്ടതിലേയ്ക്കു ലഘുവായ വല്ലതും ഒരു സംസ്കൃതഗ്രന്ഥത്തെ ഭാഷപ്പെടുത്തിനോക്കുകയാണ് നന്നാവൂ", ഏതു ഗ്രന്ഥം വേണമെന്ന് ആലോചിച്ചുകൊണ്ടിരിക്കുന്നമധ്യേ ഒരുദിവസം ഗ്രിഫ്ത്സായ്പവർകളുടെ ഇംഗ്ലീഷിലെ മേഘസന്ദേശത്തർജ്ജമ ഒരു സ്നേഹിതൻ, അതിസരസമായ ഈ കൃതി ഒരിക്കൽ വായിക്കേണ്ടതാണെന്നുള്ള അഭിപ്രായത്തോടുകൂടെ എനിക്കു തരികയുണ്ടായി. ഇതു വായിച്ചതോടുകൂടിയാണ് മേഘസന്ദേശതർജ്ജമ ഞാൻ ആരംഭിച്ചതെന്ന് ഇത്രയുംകൊണ്ടു സ്പഷ്ടമാകുന്നു. സംസ്കൃതത്തിൽ വാല്യം

മുതൽതന്നെ ഓരോ അവസരങ്ങളിൽ ഞാൻ സാഹിത്യം ചെയ്തിട്ടുണ്ടെങ്കിലും ഭാഷയിൽ എനിക്കു ഇതു പ്രഥമമായ കവിതാസംരംഭമാകുന്നു. അതിനാൽ ഈ കൃതിയിൽ പല വൈകല്യങ്ങളും വന്നിരിക്കാമെന്നു ഞാൻതന്നെ സമ്മതിക്കുന്നു; അത്രതന്നെയുമല്ല, രണ്ടു ഭാഷകളിലെയും വാചകരീതിയുടെ താരതമ്യവിവേചനം എന്ന മുഖ്യോദ്ദേശ്യത്തിൽ കവിതാഗുണപുഷ്ടിസമ്പാദനയത്നം ഒരു അംഗമേ ആയിത്തീരുന്നുള്ളുവെന്നും പ്രസ്താവിക്കേണ്ടിയിരിക്കുന്നു."

ഇത്രയും പറഞ്ഞതുകൊണ്ടു മേഘദൂതിലെ പദ്യങ്ങളെല്ലാം തീരെ ഭ്രഷ്ടങ്ങളാണെന്നു തെററിദ്ധരിക്കേണ്ടതില്ല.

നീ ചെല്ലുന്നു മുഴക്കവേ പഴനിലം
    തോറും കുതിർക്കും കതിർ-
ക്കൂട്ടം കണ്ടഥ മാനസത്തിനു മട-
    ങ്ങീടുന്നൊരന്നപ്പിട
ക്കിളിക്കൊക്കിലിളംമൃണാളവലയ-
    ത്തുണ്ടങ്ങളും ഭാണ്ഡവും
ചുമന്നാതിക്കു വഴിക്കു കൂട്ടുവരുമേ-
    കൈലാസശൈലംവരെ.

കാററാംകയ്യുകളാൽ കീചകങ്ങൾ കുഴലൂ-
    തുന്നു ശ്രുതിക്കൊത്തപോൽ;
സംഘംചേർന്നു സിദ്ധമുഗ്ദ്ധമിഴിമാർ
    പാടുന്നു സങ്കീർത്തനം;
മുററംനിന്നിടിനാദമങ്ങു മൃദം-
    ഗംപോൽ മുഴങ്ങീടുകിൽ
സമ്പൂർണ്ണം സ്മരിൻെറ മേളമവിടെ
    സാധിക്കു സന്ധിക്കവേ.

എന്നിങ്ങനെ ലളിതകോമളങ്ങളും സരസമധുരങ്ങളുമായ പദ്യങ്ങളും ഈ കൃതിയിൽ കാണാം.

മേഘദൂതു് അദ്ദേഹത്തിൻെറ ആദ്യത്തെ ഭാഷാകവിതയായിരുന്നതുകൊണ്ടു് അതിൽ അല്പംചില വൈകല്യങ്ങളൊക്കെ വന്നുപോയിട്ടുണ്ടെന്നുവരികിലും, കാല

ക്രമത്തിൽ ആ സാഹിത്യപ്രണയിയുടെ കവിതാരീതി മററുള്ളവക്കു മാതൃകയായിത്തീരത്തക്കവണ്ണം ജനഹൃദയിഷ്ടമായിത്തീൎന്നു. ഭാഷാകുമാരസംഭവത്തിലെ രീതി ഇതിന്‌ ഉത്തമദൃഷ്ടാന്തമാണ്‌. തൎജ്ജമയാണെന്നു പ്രഥമദൃഷ്ടിയിൽ തോന്നാത്തവിധം അത്രമാത്രം സ്വതന്ത്രമായ ഒരു കവിതാശൈലിയാണ്‌ ആ കൃതിയിൽ അധികം സ്ഥലങ്ങളിലും കാണുന്നതു്.

ഭവാൻ പ്രസാദിക്കകിലീവസന്ത-
നേകൻ സഹായം മലരമ്പുമായി
പിനാകിയെപ്പോലുമുലയ്ക്കുമവൻ ഞാൻ;
പിന്നുള്ള വില്ലാളികളെത്ര തുച്ഛം?

ക്ഷണമിമകളിൽനിന്നു, തല്ലി ചുണ്ടിൽ,
കുളുർമുലമേലേ വീണുടൻ തകൎന്നു,
വലികളിലിടറിച്ചിന്നിയാ നാഭി-
ച്ചുഴിയിലിറങ്ങി നവീനവൎഷബിന്ദു.

നീണ്ടതനാലോലയുമുല്ലസൽപ്രസൂന-
ച്ചാന്തുമൊത്തു പടവേഷമണിഞ്ഞൊരോടും
മാൻപേടയോടു ഗിരികന്യകതാൻ ഗ്രഹിച്ചോ?
മാൻപേടതന്നെ ഗിരികന്യയോടഭ്യസിച്ചോ?

വെളുത്തൊരു പൂവൊത്തു ചെന്തളിരിൽ പതിച്ചാ-
ലല്ലെങ്കിൽ മുത്തുമണി നല്പവിഴത്തിൽ വെച്ചാൽ
തൊണ്ടിപ്പഴത്തിനൊത്തിടാം മദിരാക്ഷിതന്റെ
ചുണ്ടിൽ പരക്കുമൊരു പുഞ്ചിരിയോടെതിൎക്കാം.

ഈവക പദ്യങ്ങൾ തൎജ്ജമകളാണെന്ന്‌ ആരാണു പറയുക? മൂലത്തിന്റെ അൎത്ഥം മുഴുവൻ ശരിക്കു മനസ്സിലാക്കി, പല പാഠഭേദങ്ങളും പരിശോധിച്ച്‌ ഉത്തമപാഠം സ്വീകരിച്ച്‌, അബദ്ധം വല്ലതുമുണ്ടെങ്കിൽ തിരുത്തിയതിനുശേഷം മാത്രം തൎജ്ജമയ്ക്കു പുറപ്പെടുന്ന ഒരാളുടെ കവിത ഇത്രമാത്രം സ്വാതന്ത്ര്യവും മധുരവുമായിത്തീരുന്നതിൽ എന്താണത്ഭുതം?

താൻ എഴുതിത്തള്ളുന്നതെല്ലാം ദോഷരഹിതവും ഗുണഭൂയിഷ്ഠവുമാണെന്നുള്ള മിഥ്യാബോധം കേരളപാണിനിക്കുണ്ടായിരുന്നില്ല; എന്നുമാത്രമല്ല, മററുള്ളവരുടെ കൃതികളുടെനേരെ പ്രവർത്തിച്ചിരുന്ന അദ്ദേഹത്തിന്റെ നിരൂപകദൃഷ്ടി സ്വന്തം കൃതികളിൽ അന്ധത്വം കൈക്കൊണ്ടിരുന്നുമില്ല. അതിനാൽ ഒരിക്കൽ പ്രസിദ്ധീകരിച്ച പുസ്തകത്തിനു് പുതിയ ഒരു പതിപ്പു വേണ്ടിവന്നാൽ, വളരെ ശ്രദ്ധിച്ചു്, വല്ല പരിഷ്കാരവും വരുത്തേണ്ടതുണ്ടോ എന്നു പരിശോധിച്ചതിനുശേഷം മാത്രമേ അദ്ദേഹം അതു പ്രസ്സിൽ ഏല്പിച്ചിരുന്നുള്ളു. ഒരു ഉദാഹരണം പറയാം. കുമാരസംഭവം പ്രഥമസർഗ്ഗത്തിലെ 12-ാമത്തെ പദ്യം,

കാക്കുന്നിവൻ കതിരവന്റെ കരപ്രഹാരം
പേടിച്ചൊളിച്ചു ഗുഹയേറിയൊരന്ധകാരം;
സ്നേഹിച്ചിടുന്നിഹ മഹത്തുകളാശ്രയിച്ചാൽ
ക്ഷുദ്രൊത്തു സത്തിലുമസത്തിലുമൊന്നുപോലെ.

എന്നാണു് ആദ്യം തർജ്ജമചെയ്തതു്. പിന്നീടു് അദ്ദേഹത്തിനു് അതിൽ ചില വിപ്രതിപത്തികൾ തോന്നി. അതിനെപ്പററി അദ്ദേഹംതന്നെ ഇങ്ങനെ പറഞ്ഞിരിക്കുന്നു:— "ഈ പദ്യത്തിൽ കാക്കുന്നു + ഇവൻ കാക്കുന്നിവൻ എന്ന സന്ധി അർത്ഥപ്രതീതിക്കു തടസ്സംചെയ്യുന്നില്ലെങ്കിലും, കുസന്ധികളുടെകൂട്ടത്തിൽ ഗണിക്കേണ്ടതാണു്. അന്ധകാരം എന്നുപോരാ; അന്ധകാരത്തെ എന്നുതന്നെ ഇവിടെ പറയേണ്ടതാണു്. നപുംസകനാമമാണെങ്കിലും കാക്കുന്നു എന്ന ക്രിയാപദം വളരെ ദൂരെയാകയാൽ വിഭക്തിസഹായംകൂടാകെ അതിനു കർമ്മസംബന്ധത്തെ കുറിക്കുവാൻ ശക്തിപോരാ; അതിനുപുറമേ, ഉത്തരാർദ്ധത്തിലെ അർത്ഥാന്തരന്യാസത്തിനുവേണ്ടി അന്ധകാരത്തിൽ പുരുഷത്വം ആരോപിക്കേണ്ടതായും ഇരിക്കുന്നു. അപ്പോൾ അതു ശരിയായ നപുംസകമല്ലാതായി." ഇക്കാരണങ്ങളാൽ പുതിയ പതിപ്പിൽ ആ ശ്ലോകം താഴെക്കാണുംവിധം രൂപാന്തരപ്പെടുത്തപ്പെട്ടു.

ക്ഷിതിപപ്രതാപാദ്ഭുതവൃത്തം മതംപാതഃ
പ്രതിപത്തിരയാത്തു ലഘുതമെന്നമന്യസേ;
അതിവിസ്മിതസ്യാദപരാനതാർഹണാം
മതിയായതായ് ന ഗണയത്യസാവപി.

എന്നിങ്ങനെയുള്ള കടിച്ചാൽപൊട്ടാത്ത സംസ്കൃതമയങ്ങളായ കേരളകാളിദാസപദ്യങ്ങളെ,

അവശതയൊടു കൈക്കൂപ്പിപൊക്കി മേല്പോട്ടുനോക്കി-
ട്ടവൾ നിജവിധിദോഷംതന്നെ ചൊല്ലിക്കരഞ്ഞാൾ;
യുവതിവടിവു തേജസ്സമ്പുസ്ത്രീത്വമാന്നി-
ട്ടവളെയുടനെടുത്തുംകൊണ്ടു വാനത്തുമേറി.

ഇതരാസൽകൃതി നിരച്ച ഭവാന ഭാവ-
കങ്ങളോട്ടുമേല്പെട്ടതുപകാരസാരമെന്ന്;
നിർവിക്രമത്തിനന്യം മതിയായതില്ല
തൽസൽകൃതിപ്പൊലിമയെന്ന പുരന്ദരനും.

എന്നരൂപത്തിൽ സാധാരണന്മാരായ മലയാളികൾക്കുകൂടി മനസ്സിലാകത്തക്കവിധം തർജ്ജമചെയ്തതിൽ കേരളപാണിനി അഭിനന്ദനാർഹനാണെന്നുള്ളതു തീർച്ചതന്നെ. എന്നാൽ, 'ഫുല്ലാബ്ജത്തിന്റെ രമ്യതയ്ക്കു കറവോ പായൽ പതിഞ്ഞീടിലും' എന്ന പദ്യത്തെ 'കരിഞ്ചണ്ടിച്ചുറ്റും കമലമലരിൽ കാന്തികരമാം' എന്നും,

പോകുമെൻ മകൾ ശകുന്തളാദ്യ പര-
മേവമുൾക്കലികയാ മന-
സ്സാകവേ ഗളനിരുദ്ധബാഷ്പകലു-
ഷം വിഷാദജഡമീക്ഷണം;
ശോകമീദൃശമരണ്യവാസിമുനി-
യാമെനിക്കുമിതാകിലോ
ഹാ! കഥം ഗൃഹികളാത്മജാവിരഹ-
പീഡയെപ്പരിഹരിപ്പതും?

എന്ന പദ്യത്തെ,

പോകുന്നുണ്ടിന്നു നാം ശകുന്തള പിരി-
ഞ്ഞെന്നോർത്തു ഹൃത്തുത്സുകം;
ഇകാതെത്ര ഗളോദരം കലുഷിതം;
ഭാവം ജഡം ചിന്തയാൽ;
കാട്ടിൽ പാർക്കുമെനിക്കുമിത്ര കഠിനം
സ്നേഹാപാദിതം കഷ്ടിതം;
നാട്ടിൽപ്പാർപ്പു ഗൃഹസ്ഥരെത്രയുഴവാം
പുത്രീവിയോഗവ്യഥ?

എന്നും തർജ്ജിമചെയ്തിട്ടുള്ളതു വായിക്കുമ്പോൾ, അവയിൽ എന്തോ ഒരു കുറവുള്ളതുപോലെ തോന്നിപ്പോകുന്നു. ആദ്യപദ്യങ്ങളിലുള്ള സൗന്ദര്യവും രസാവിഷ്കരണശക്തിയും രണ്ടാമത്തെ പദ്യങ്ങളിലില്ലെന്നു സമ്മതിച്ചേ തീരൂ. അതോടുകൂടിത്തന്നെ,

ഇതാശ്രമം ഹാ ഹാ! ശമപ്രധാനം;
കൈയയ്യോ തുടിക്കുന്നിതു; കാര്യമെന്തോ?
ഇതെന്തിനില്ലെങ്കിൽ വിശങ്ക? തങ്ങാ-
തെങ്ങും വരാനുള്ളതു വന്നുചേരും.

എന്നു തുടങ്ങിയ മലയാളശാകുന്തളപദ്യങ്ങൾ സന്ദർഭാനുഗുണമായ ഔചിത്യവിശേഷംകൊണ്ടു് കേരളകാളിദാസന്റെ തർജ്ജിമയെ സർവ്വഥാ അതിശയിക്കുന്നവയെന്നുള്ളതും സമ്മതിക്കാതിരിക്കാൻ നിവൃത്തിയില്ല. ചുരുക്കിപ്പറഞ്ഞാൽ അമ്മാവന്റെ അഭിജ്ഞാനശാകുന്തളംപോലെതന്നെ മരുമകന്റെ മലയാളശാകുന്തളവും ഗുണദോഷസമ്മിശ്രമായിത്തന്നെയാണിരിക്കുന്നതു്. ഒരാളു സംസ്കൃതം അധികം ഭ്രമിപ്പിച്ചുവെങ്കിൽ, മറേറയാൾ മലയാളത്തിൽ വേണ്ടതിലധികം ഭ്രമിച്ചുപോയി എന്നുമാത്രമേ വ്യത്യാസമുള്ളു.

മററു നാടകതർജ്ജിമകളിലും കേരളപാണിനിയുടെ അഭ്യാസജന്യമായ സാമർത്ഥ്യം നല്ലപോലെ കാണുന്നുണ്ടു്.

സരസോരുഹചലരാഗശോഭകളാളിൻ
ചരണാഗ്രത്തിൽ വച്ചു തല നോക്കു
ഹരവീക്ഷണമേറ്റു നീറിനില്പും
സ്മരവൃക്ഷത്തിൽ മുളച്ച നാമ്പുപോലെ.

സരസപല്ലവകോമളമായ നിൻ
ചരണത്താരിനു ചാരുലോലചലനം,
പദപതിതമന്നിലണഞ്ഞുവായാൽ
പാരമെന്തൊരു വേദന പാരിയോ?

(മാളവികാഗ്നിമിത്രം)

അന്നങ്ങൾക്കവണ്ണം ബലിപുഷ്പമുലച്ചിരുന്നോ-
രന്നമ്മാത്തറയിലതാ പതിച്ച ധാന്യം
മന്ദം മുളച്ചുതിലുണ്ടാ തുലാതലിൽനിന്ന
ചിന്നുന്ന തുമ്പികൾ മറന്നിരിയുന്ന കഷ്ടം!

കാലോട്ടമില്ല ധനമാകെ നശിക്കലും;
കാലക്രമത്തിലിനിയും ധനലാഭമുണ്ടാം;
മേലാലെനിക്ക സുജനാപകൃതിക്ക മാറ്റ-
മില്ലാത്ത വണ്ടിപിടിക്കുതിലാണു താപം.

(ചാരുദത്തൻ)

എന്നുംമറ്റുമുള്ള പദ്യങ്ങളിൽ കാളിദാസതർജ്ജിമയിൽ കണ്ടതിനേക്കാൾ കൂടുതലായ സ്വാതന്ത്ര്യവും സൗന്ദര്യവും കാണുന്നുണ്ടു്. ചാരുദത്തനിൽ കവി കുറെ കൂടുതലായ സ്വാതന്ത്ര്യം കാണിച്ചതുകൊണ്ടോ എന്തോ, അതു് അധികം മധുരമായിത്തീർന്നു. ശൂദ്രകന്റെ മൃച്ഛകടികത്തെ ഭാസകൃതമായ 'ചാരുദത്ത'ത്തിന്റെ ഛായയിൽ ചാർത്തെടുക്കയാണു പരിഭാഷകൻ ചെയ്തിട്ടുള്ളതു്. മറ്റു തർജ്ജിമകളിൽ ആശയത്തിന്റെ കാര്യത്തിൽ മാത്രമേ കവി സ്വാതന്ത്ര്യം പ്രയോഗിച്ചിട്ടുള്ളു. ചാരുദത്തനിലാകട്ടെ, ഇതിവൃത്തത്തെ സംബന്ധിച്ചും സ്വാതന്ത്ര്യം കാണിച്ചിട്ടുണ്ടു്. ആ സ്വാതന്ത്ര്യം നമ്മുടെ ചില പദാനുപദതർജ്ജിമക്കാരുടെ കണ്ണുതുറക്കാൻ പര്യാപ്തമായാൽ നന്നായിരുന്നു.

അതിന്റെ പരിഭാഷാരീതി കവിവാക്യത്തിൽതന്നെ ഇവിടെ പകർത്താം:—

"......മൃച്ഛകടികത്തിൽ എഴുത്തച്ഛന്റെ അദ്ധ്യാത്മരാമായണംപോലെ ഒരു സ്വതന്ത്രഭാഷാന്തരമാണ് ഞാൻ ഈ കൃതിയിൽ അംഗീകരിച്ചതു്. നാന്ദിയും ഭരതവാക്യവും പുതുപ്പിച്ചതുകൊണ്ട് ആദ്യവസാനം മാറിപ്പോയി എന്നുതോന്നാം. എന്നാൽ ആദ്യത്തെ നാലങ്കങ്ങളിൽ * ഭാസനെ അനുകരിച്ചുവെന്നല്ലാതെ പറയത്തക്ക ഭേദഗതികളൊന്നും ചെയ്തിട്ടില്ല. ശേഷംഭാഗത്തിൽ കൂട്ടൽചെയ്യുന്ന കുറവും കുറവുചെയ്യുന്ന കൂട്ടലുമായിരിക്കും; ഔചിത്യത്തിനുവേണ്ടി അന്യഥാകരണങ്ങളും അപൂർവ്വമായി ചെയ്തിട്ടുണ്ട്. കഥാഗതിയിലും രംഗവിഭാഗത്തിലും മാറ്റങ്ങൾ ചെയ്യേണ്ടിവന്നു സമ്മതിക്കട്ടെ, വചനരീതികളിലും ഞാൻ സൗകര്യംപോലെ സ്വാതന്ത്ര്യം അവലംബിച്ചിട്ടുണ്ട്. നാലഞ്ചു പുതിയശ്ലോകം ചേർക്കയും നാല്പതിൽപരം പഴയശ്ലോകം തള്ളുകയും ചെയ്യേണ്ടതായി. ഉജ്ജയിനിയിലെ ചൂതുകളിക്കാരുടെ ദ്യൂതപരിഭാഷകൾ നാട്ടുകാർക്കു ദുർഗ്രഹങ്ങളാകയാൽ അതിന്റെ സ്ഥാനത്തു് ഈ ദേശത്തുള്ള പാശികളിക്കാരുടെ സങ്കേതങ്ങൾ ഉപയോഗിക്കപ്പെട്ടിരിക്കുന്നു. കോടതിയും കേസ്സുവിചാരണയും ഞാൻ ഒന്നു ചുരുക്കീട്ടുണ്ടെങ്കിലും നമ്മുടെ പുരാതനമായ അർത്ഥശാസ്ത്രത്തിലും ധർമ്മശാസ്ത്രത്തിലും കാണുന്നതിൽ കവിഞ്ഞു വ്യവഹാരപ്രക്രിയകളൊന്നും പ്രതിപാദിച്ചിട്ടില്ല. അതുകൊണ്ടുതന്നെ കോർട്ടു്, പോലീസ്സ്, ജഡ്ജി മുതലായ ഇക്കാലത്തെ ഇംഗ്ലീഷ്പദങ്ങളെ ഉപയോഗിക്കേണ്ടെന്നുവെച്ചു."

ഔചിത്യരക്ഷയ്ക്കുവേണ്ടിയുള്ള ഈ സ്വാതന്ത്ര്യം ആ നാടകത്തെ എത്രമാത്രം ഹൃദയാകർഷകമാക്കിത്തീർത്തിട്ടുണ്ടെന്നു സഹൃദയന്മാർക്കെല്ലാവർക്കുമറിയാം.

നാടകത്തിൽ നീചപാത്രങ്ങളെക്കൊണ്ടു നീചഭാഷയിൽ സംസാരിപ്പിക്കുന്ന സമ്പ്രദായം വലിയകോയിത്തമ്പുരാൻ അദ്ദേഹത്തിന്റെ ശാകുന്തളപരിഭാഷയിൽ അംഗീകരിച്ചു എന്നു പറഞ്ഞിട്ടുണ്ടല്ലോ. രാജരാജവർമ്മ ആ രീതിയെ ഒന്നുകൂടി പരിഷ്കരിച്ചു. ഭാഷ മാത്രമല്ല, ആശയവും ആ

---

* ഭാസന്റെ കൃതിയായി കണ്ടുകിട്ടിയിട്ടുള്ള ചാരുദത്തനാടകത്തിൽ നാലാമത്തെ അങ്കംവരെയുള്ള ഭാഗംമാത്രമേ കാണുന്നുള്ളൂ.

പാത്രങ്ങൾക്കു യോജിച്ചതരത്തിൽ നീചമാക്കുന്നതിനു് അദ്ദേഹം ശ്രമിച്ചിട്ടുണ്ടു്. "മക്കളേ! മന്നഗ്ഗേ! ഹൃദയമേ! എന്റപ്പനേ! ഇവനെ വിട്ടയയ്ക്കുന്നോ വേണ്ടയോ? പറ. ഇവൻ പോകേം വേണ്ട, നിക്കേം വേണ്ട. ശാമി, ഞാൻ മനസ്സുമായി ആലോചിച്ചു തീർച്ചപ്പെടുത്തി; ഇതാണു് എന്റെ മനസ്സു പറയുന്നതു്. പോകേം വേണ്ട, നിക്കേം വേണ്ട; ഉദപാനസോം വേണ്ട, നിരപാനസോംപ്പീ വേണ്ട. ഇവിടെവീണു മരിയട്ടെ." എന്നിത്യാദി ഗദ്യങ്ങളും,

ഓടിക്കിതച്ചുഴറി കണ്ണിണയെന്തിറപ്പി?
കഷ്ടേ! കലമ്പലതു കൊല്ലിന്നതില്ല നിന്നെ;
കാമം ചൂഴ്ന്നുരുകി നെഞ്ചു തകർന്നിടുന്ന
ഹോമാഗ്നികുണ്ഡമതിലിട്ടെന്നു കത്തിപോലെ.

ഇത്യാദി പദ്യങ്ങളും ചാരുദത്തനിലെ ഒരു നീചപാത്രമായ 'സംസ്ഥാനക'ന്റെ വകയാണു്. ഭാഷയിലും ആശയത്തിലും നീചപാത്രങ്ങൾക്കു് ഉചിതമായ മാററം വരുത്തുന്ന സമ്പ്രദായം ഇത്രമാത്രം സഫലമായ രീതിയിൽ, നാടകങ്ങളെ സംബന്ധിച്ചിടത്തോളം, ഒന്നാമതായി നടപ്പിൽ വരുത്തിയതു കേരളപാണിനിതന്നെയാണു്. അത്ര വിജയപ്രദമായ രീതിയിൽ അതിനുശേഷമുള്ളവർക്കു് അതിനെ അനുകരിക്കാൻപോലും സാധിച്ചിട്ടുണ്ടെന്നു തോന്നുന്നില്ല.

'പ്രസാദമാല' എന്ന ഒരു പുസ്തകം മാത്രമേ കേരളപാണിനിയുടെ സ്വതന്ത്രകൃതിയായിട്ടുള്ളു. ശ്രീമൂലംതിരുനാൾ മഹാരാജാവുതിരുമനസ്സിലെ ഷഷ്ടിപൂർത്ത്യുത്സവാവസരത്തിൽ അവിടത്തേയ്ക്കു ദീർഘായുരാരോഗ്യങ്ങളെ ആശംസിച്ചുകൊണ്ടു ദേവതാപ്രാർത്ഥനാരൂപത്തിൽ എഴുതീട്ടുള്ള ഒരു വിശിഷ്ടകൃതിയാണിതു്. മതസ്ഥാപകന്മാർ, മഹർഷിമാർ, ദിവ്യന്മാർ, എന്നുവേണ്ട, വേദവിധിയനുസരിച്ചു സ്ഥാനദേവതകളായ മണ്ഡൂകങ്ങളെപ്പോലും കവി പ്രാർത്ഥനാവിഷയമാക്കിയിട്ടുണ്ടു്.

ഈശനർത്താൻ ശുദ്ധകന്യതന്നിൽ വിമലാ-
ത്മാവാൽ പിറന്നിതഗൽ-
ത്ക്ലേശൗഘം കലിമശരി നീക്കി നിഖിലം,
പുക്കാശു നാകം പുനഃ
ഏശാതാടൽ മഹേശപാദങ്ങടെ വലം-
കൈയായി വാണീടുമാ
യേശുക്രിസ്തു മഹാനമാവനരച-
ന്നാശിസ്സരുളീടണം.

വേഗമേറും രഥത്തിൻ പ്രഭാവത്താൽ
യാഗമുഞ്ഞാൻ മുഖപ്പരായി ചേരുവോൻ
വായുദേവൻ നരദേവനേകണാ-
മായുരാരോഗ്യ സമ്പത്സുഖാദികൾ.

അമരായുതത്തിന്നണയാതെ
അന്തരീക്ഷ ലോകങ്ങളാളുവോൻ
ദേവരാജൻ വരുണൻ കരുണയാൽ
വേവലെല്ലാമകറ്റട്ടെ ഭൂപന്.

എന്നു തുടങ്ങിയ പദ്യങ്ങൾ പ്രസാദമാലയിലുള്ളവയാണ്. പഴയ കരുവിൽ വാർത്തെടുത്ത ഇത്തരം വെറും പ്രാർത്ഥനകൾ മാത്രമല്ല,

ഇരുളാം ലോകത്തിൽ കഴിയും ലോകരെ-
ക്കരജാലം നീട്ടിക്കരയേറി
വിതതവിഹായസ്സിൻ വിവിധവൈചിത്ര്യം
പുതുതാക്കിക്കാട്ടി പ്രിയമേകാൻ
കുതുകമാതലാം കതിർക്കോലും കാല-
മെതിരേ കാണിക്കും രവിയെ

എന്നു തുടങ്ങി മനോഹരമായ രചനാസൗകുമാര്യം കളിയാടുന്ന ഭാഗങ്ങളും പ്രസാദമാലയിൽ കാണുന്നുണ്ട്.

പുസ്തകരൂപത്തിൽ പ്രസിദ്ധീകരിക്കപ്പെട്ടിട്ടില്ലെങ്കിലും ഒരു ലഘുകാവ്യമെന്ന നിലയിൽ പ്രാധാന്യത്തെ അർഹിക്കുന്ന കൃതിയാണ് 'മലയവിലാസം.'[7] സഹ്യപർവ്വതപംക്തി

യെ വർണ്ണിച്ചുകൊണ്ടെഴുതിയ ഏതാനും പദ്യങ്ങൾക്കാണ് ചരിത്രനായകൻ മലയവിലാസം എന്ന പേരുകൊടുത്തിട്ടുള്ളത്. ഈ കൃതി കേരളപാണിനിയുടെ ഭാവനാശക്തിയെ തെളിയിക്കുന്ന ഒരു ഒന്നാംതരം കാവ്യഖണ്ഡമത്രെ.

ജലദശ്രേണികൾതന്നുടെ രാജധാനിയിൽ
ബലത്തിനായ്ത്തീർത്തൊരു കോട്ടതാനിതോ?
അതികലിസ്സന്ധ്യയുമർക്കമൂർത്തിയാൽ
പതിച്ചിട്ടതോ പുരതാഴികക്കുടം?

നിനച്ചിടുമ്പോൾ നിജനാട്ടിലെപ്പൊഴും
പൊഴിച്ചിടേണം മഴയെന്നൊരാശയാൽ
കൃതജ്ഞനാം മാരുതനാണു ശേഖരി-
ച്ചുവച്ചു സൂക്ഷിച്ചൊരു മേഘശാലയോ?

അഹഹാ! ഭാഗ്യവാൻ ഭവാൻ ദിഗ്ഗജത്തിനാൽ
മഹാമഹേന്ദ്രൻ കയറീട്ടതാനിള്ള്;
കലങ്ങളെന്നുമെക്കോടിയിൽ കളിച്ചിതാ
കുളുർപാലതയോടണയുന്ന മാരുതൻ.

കുതിച്ചുപായും കടുവാക്കിടാങ്ങളും,
കടിച്ചു മണ്ടും കുളിർപ്പച്ചീറയും,
കളിച്ചുവാഴുന്നൊരു കാനനങ്ങളാ-
ലസഹ്യനാം നീ ഭവ സഹ്യനാണപോൽ!

ഭാരംഭാവുകം മൊട്ടിട്ട കന്യയോള-
മനാ! ഭവാൻ നീരുയദോതിതനാൽ
മിണ്ടാതെ മെസ്സൂർക്കട്ടാറായിതോകെ-
പ്പൂഞ്ഞ പേലംപ്രാതലിനാക്കിടയോ.

മലയവിലാസത്തിലെ ചില പദ്യങ്ങളാണിവ. ഭാഷാരീതി, കല്പനാശക്തി, ഭാവനാഗതി മുതലായ ഗുണങ്ങളെക്കൊണ്ടു പ്രസ്തുത കൃതി എത്രമാത്രം ഉയൎന്ന നിലയിലാണ് നില്ക്കുന്നതെന്ന് ഈ പദ്യങ്ങൾ വിളിച്ചുപറയുന്നുണ്ട്. ഇത്ര മനോഹരമായ പ്രകൃതിവർണ്ണന മലയാളത്തിൽ അധികം കാണുമെന്നു തോന്നുന്നില്ല. ഭാഷാരീതിയെപ്പററി പ്രത്യേകി

ച്ചൊന്നും പറയേണ്ടതില്ല. 'മലയാളികളുടെ കവി' എന്നു കേരളപാണിനിയെപ്പററി ചിലർ പറയുന്നതു് സരസലളിതമായ ഏതാദൃശ ഭാഷാരീതികൊണ്ടാണെന്നുള്ളതു് എല്ലാവൎക്കുമറിയാം.

മാതുലന്റെ ലാളനയേററു വളൎന്ന ഭാഷാകവിതാശിശുവിനെ ഭാഗിനേയൻ പോഷിപ്പിച്ചതെങ്ങനെയാണെന്നു് ഇത്രത്തോളമുള്ള വിവരണംകൊണ്ടു വ്യക്തമായിരിക്കുമെന്നു വിശ്വസിക്കുന്നു. 'മണിപ്രവാളകവിതയെ കാലോചിതമായ പരിഷ്കാരത്തിനനുസരിച്ചു മലയാളകവിതയാക്കി മാററുന്ന വിഷയത്തിൽ മനഃപൂൎവ്വമായി ഉദ്യമിച്ചിട്ടുള്ള മഹാകവികളുടെ ഇടയിൽ ഗണനീയമായ ഒരു സ്ഥാനത്തിനു് അവിടുന്നും അവകാശിയാണെ'ന്നു മഹാകവി ഉള്ളൂർ പറയുന്നതിനോടു് സഹൃദയന്മാരെല്ലാവരും യോജിക്കാതിരിക്കയില്ല. കവിതയെസ്സംബന്ധിച്ചു്,

പാകംനോക്കിപ്പദമുചിതമായ് ഗുരുവണ്ണമാണോം
ഞൊടാതതാമർക്കു;
വൃത്തം പൂൎത്തിവരായ്കിലൊ വിടവട-
ച്ചീടാം നിരൎത്ഥാക്ഷരിയാൽ;
യതിഭംഗം യതികൾ; സംസ്കൃതപദം-
കത്തിച്ചൊപ്പിച്ചതാം നിറ-
ച്ചൂൎത്തം ചൊന്നവരും മുറച്ചു തനിയേ-
ശ്ലോകം ചമച്ചീടുകണം.

എന്ന രീതിയല്ലാ,

അന്ത്യപ്രാസതിരികതമായ് വിലസണം-
ശബ്ദങ്ങളർത്ഥങ്ങളും;
പ്രാസദ്വ്യാക്ഷരങ്ങൾ വാക്യവതിര-
യുത്തം കളഞ്ഞീടൊലാ;
ദോഷംവിട്ടു വച്ചുകെട്ടുകളൊഴി-
ച്ചൗചിത്യമോൎത്തീടണം
സൽകാവ്യോചിതമായ വസ്തു വിവിധം-
വ്യംഗ്യം വിളങ്ങുംവിധം.

എന്ന പ്രമാണമാണു് രാജരാജവൎമ്മ അംഗീകരിച്ചിരുന്നതു്. ഇതിന്റെ പ്രചരണത്തിനുവേണ്ടി ആ ഭാഷാഭിമാനി ചെയ്ത പരിശ്രമം സാഹിത്യലോകത്തിൽ "രാജരാജവൎമ്മപ്രസ്ഥാനം" എന്ന ഒരു പുതിയ പന്ഥാവിനെ വെട്ടിത്തുറന്നു. ആദ്യകാലത്തു ചില എതിരുകളൊക്കെ ഉണ്ടായി എങ്കിലും, ഇന്നു മലയാളകവിത അധികവും ഈ പന്ഥാവിൽക്കൂടിയാണു് സഞ്ചരിച്ചുകൊണ്ടിരുന്നതെന്നുള്ളതു് വിസ്മരിക്കത്തക്കതല്ല.

അദ്ധ്യായം 6.

## ശാസ്ത്രഗ്രന്ഥങ്ങൾ



മനോവിനോദത്തിനുതകുന്ന കാവ്യങ്ങൾ എല്ലാ ഭാഷകൾക്കും അത്യാവശ്യമാണെങ്കിലും, വിജ്ഞാനസമ്പത്തിനെ വൎദ്ധിപ്പിക്കുന്ന ശാസ്ത്രഗ്രന്ഥങ്ങളും കൂടിയുണ്ടായാൽ മാത്രമേ ഒരു ഭാഷയുടെ ഭണ്ഡാഗാരം വേണ്ടപോലെ പരിപുഷ്ടമായി എന്നു പറയാൻ പാടുള്ളു. ഭാഷാസാഹിത്യത്തിന്റെ കാവ്യശാഖതന്നെ കൃശവും ശുഷ്കവുമായിരുന്ന ഒരു കാലത്തു്, ശാസ്ത്രശാഖ എത്രമാത്രം ശുഷ്കതരമായിരുന്നിരിക്കണമെന്നു നമുക്കു് ഏകദേശം ഊഹിക്കാം. വ്യാകരണം, അലങ്കാരം, വൃത്തം മുതലായി ഭാഷയേയും സാഹിത്യത്തേയും സംബന്ധിക്കുന്ന ശാസ്ത്രീയവിഷയങ്ങളെ പ്രതിപാദിക്കുന്നവയായി മലയാളത്തിൽ അന്നു പറയത്തക്ക ഗ്രന്ഥങ്ങളൊന്നുമുണ്ടായിരുന്നില്ല.

ഒരു ഭാഷയ്ക്കു വ്യാകരണം എത്രമാത്രം ആവശ്യമാണെന്നു പ്രത്യേകിച്ചു പറയേണ്ടതില്ല. സംസാരഭാഷയെ സംബന്ധിച്ചിടത്തോളം അതാതു നാട്ടുകാൎക്കു വ്യാകരണ

പേക്ഷ വരുന്നതു് അപൂൎവ്വമാണെന്നും, അക്ഷരം ഉച്ചരിക്കാറായ ദിവസംമുതൽ പെരുമാറിക്കൊണ്ടുവരുന്ന മാതൃഭാഷയിലെ രൂപഭേദങ്ങളെല്ലാംതന്നെ പരിചയംകൊണ്ടു സ്വയമേവ കൈവശപ്പെട്ടുകൊള്ളുമെന്നും പറയുന്നതു് ശരി തന്നെ. 'എന്നാൽ ഇന്നതു തെററു്, ഇന്നതു ശരി, എന്നു വിധിക്ക, പുതിയ ആശയങ്ങളെ ആവശ്യംപോലെ ആവിഷ്കരിക്കുന്നതിനു് മാൎഗ്ഗമുണ്ടാക്കുക, പഴയ മാമൂലുകളും തറവാട്ടുസ്വത്തുക്കളും നശിച്ചുപോകാതെ, പരപരിഭവംകൊണ്ടു കേടുതൽതട്ടാതെ സൂക്ഷിക്കുക, സ്വാതന്ത്ര്യത്താൽ ഉണ്ടാകുന്ന നിയമലംഘനങ്ങൾനിമിത്തം വ്യാകുലീഭാവം വരാതിരിപ്പാൻ വേണ്ട ഏൎപ്പാടുകൾ ചെയ്ക, ഇതെല്ലാം വ്യാകരണംകൊണ്ടല്ലാതെ സാധിക്കയില്ല; എന്നുവേണ്ട, വ്യാകരണമില്ലാത്ത ഭാഷ രാജാവില്ലാത്ത രാജ്യംപോലെയാകുന്നു.' അതേ, മലയാളഭാഷയുടെ അന്നത്തെ സ്ഥിതി, ഒരുവിധം നോക്കിയാൽ 'അരാജകം'തന്നെയായിരുന്നു എന്നുവേണം പറയാൻ.

ഗുണ്ടർട്ടു്, ഗാൎത്തുവൈററു്, പീററു് മുതലായ വിദേശീയരും ഗീവറുഗീസ്കത്തനാർ, കോവുണ്ണി നെടുങ്ങാടി, പാച്ചുമൂത്തതു് മുതലായ സ്വദേശീയരും അതിനുമുമ്പു ചില വ്യാകരണങ്ങളൊക്കെ എഴുതിയിരുന്നു എന്നുള്ളതു് ഇവിടെ വിസ്മരിക്കുന്നില്ല. എന്നാൽ അവയിൽ ഒന്നുംതന്നെ ഉദ്ദേശ്യസാദ്ധ്യത്തിനു പൂൎണ്ണമായ നിലയിൽ പൎയ്യാപ്തമായിരുന്നില്ലെന്നു സമ്മതിച്ചേ തീരൂ. റവ: പീററ് ഇംഗ്ലീഷുകാൎക്കു് മലയാളം പഠിക്കേണ്ട ആവശ്യത്തെ പ്രധാനമായി കരുതിക്കൊണ്ടാണു് വ്യാകരണം നിൎമ്മിച്ചതു്; ഗാൎത്തുവൈററിന്റെ കൃതിയാകട്ടെ, ചോദ്യോത്തരരൂപത്തിലുള്ള ഒരു നാമമാത്രവ്യാകരണമായിരുന്നു; മലയാളഭാഷ 'സംസ്കൃതഹിമഗിരിഗളിത'മാണെന്നുള്ള അഭിപ്രായം വെച്ചുകൊണ്ടാണു് കോവുണ്ണിനെടുങ്ങാടി കേരളകൌമുദി

യെഴുതിയതു്; ഗീവൎഗ്ഗീസ് കത്തനാരെഴുതിയ 'മലയാഴ്മയുടെ വ്യാകരണം' ഇംഗ്ലീഷുരീതിയനുസരിച്ചു് അങ്കുശം (Comma), രോധിനി (Semicolon), ഭിത്തിക (Colon), ഉദ്ധരണി(Quotation), രേഖ (Dash), വലയം (Bracket), കോഷ്ഠം (Squarebracket) മുതലായ പല ചിഹ്നങ്ങളും ഉപയോഗിക്കുന്ന കാൎയ്യത്തിൽ മലയാളികൾക്കു മാൎഗ്ഗദൎശകമായിത്തീൎന്നുവെങ്കിലും മററു വിഷയങ്ങളിൽ അത്ര അപൂൎണ്ണവും കേരളീയരുടെ അഭിരുചിക്കു പററാത്തതുമായിരുന്നു; കൂട്ടത്തിൽ ഭേദം ഗുണ്ടൎട്ടിന്റെ 'മലയാളഭാഷാവ്യാകരണം' തന്നെയായിരുന്നു; അക്കാലത്തു പാഠശാലകളിൽ പഠിപ്പിച്ചിരുന്ന വ്യാകരണവും അതുതന്നെയായിരുന്നു.

കേരളപാണിനി വിദ്യാൎത്ഥിയായിരുന്ന കാലത്തു തന്നെ വ്യാകരണവിഷയത്തിൽ അല്പം ശ്രദ്ധ പതിപ്പിച്ചിരുന്നു. ഗുണ്ടൎട്ടിന്റെ വ്യാകരണമാണു് അന്നു് അദ്ദേഹത്തിനു പഠിക്കേണ്ടിയിരുന്നതു്. വല്ല സംശയവും തോന്നിയാൽ അതു പരിഹരിക്കാൻ മാത്രം വ്യാകരണവിഷയത്തിൽ അഗാധമായ ജ്ഞാനം സമ്പാദിച്ചിട്ടില്ലാത്ത ഒരാളായിരുന്നു അന്നത്തെ സ്കൂൾമുൻഷി. ഇങ്ങനെ വിഷയത്തിന്റെ കാഠിന്യവും, പ്രതിപാദനരീതിയുടെ ദുൎഘടതയും, അപൂൎണ്ണജ്ഞാനവും നിമിത്തം വ്യാകരണപാഠസമയം ഒരു വിശ്രമവേളയായിട്ടാണു് വിദ്യാൎത്ഥികൾ ഗണിച്ചിരുന്നതു്. ഈവക കാരണങ്ങളാൽ ഭാഷയ്ക്കു യോജിച്ച ഒരു പുതിയ വ്യാകരണം എഴുതണമെന്നുള്ള വിചാരം അക്കാലത്തുതന്നെ രാജരാജവൎമ്മാവിന്റെ മനസ്സിൽ സ്ഥലംപിടിച്ചിരുന്നു. ആ വിചാരം ഒടുവിൽ പ്രവൃത്തിരൂപത്തിൽ പരിണമിച്ചതാണു് 'കേരളപാണിനീയം.' ഈ കൃതി ആദ്യമായി പ്രസിദ്ധീകരിച്ച അവസരത്തിൽ ഗ്രന്ഥകൎത്താവു മുഖവുരയിൽ ഇക്കാൎയ്യം തുറന്നുപറഞ്ഞിട്ടുണ്ടു്.

1071-ൽ കേരളപാണിനീയം പുറത്തുവന്നപ്പോൾ അങ്ങിങ്ങും നിന്നു ചില വിമർശനങ്ങൾ പുറപ്പെട്ടു. സാഹിത്യകുശലൻ എം ശേഷഗിരിപ്രഭു എം. എ. ഭാഷാപോഷിണിമാസികയിൽ എഴുതിയ അതിദീർഘമായ നിരൂപണമാണു് ഇക്കൂട്ടത്തിൽ പ്രാധാന്യത്തെ അർഹിക്കുന്നതു്. സംസ്കൃതത്തിലെ പാണിനീയസൂത്രങ്ങളെ അനുകരിച്ചു് 'ഖഛിമാനതയെമങ്ങളൊതൊവർഗ്ഗം'—'ദിഗപാചികാംക്ക മാർഗ്ഗമർത്ഥഭേദത്തിലെ'—'ശബ്ദാന്ത വ്യഞ്ജനത്തിനു സംവൃതമനാഗമം'—എന്നിങ്ങനെ മലയാളത്തിലും സൂത്രങ്ങൾ പ്രയോഗിച്ചതും, ചില വ്യാകരണകാര്യങ്ങളെ പ്രതിപാദിക്കുമ്പോൾ പൂർവ്വാപരബന്ധത്തിൽ ശ്രദ്ധിക്കാതിരുന്നതും മററുമായിരുന്നു വിമർശകന്മാർ പ്രധാനമായി ചൂണ്ടിക്കാണിച്ച ആക്ഷേപങ്ങൾ. നിരൂപകന്മാരുടെ അഭിപ്രായങ്ങളിൽ ഭാഷാഗതിക്കു യോജിച്ചവയെല്ലാം കേരളപാണിനി സ്വീകരിക്കുകയും കേരളപാണിനീയത്തിന്റെ പരിഷ്കരിച്ച പതിപ്പിൽ അതനുസരിച്ചു വേണ്ട ഭേദഗതികളെല്ലാം വരുത്തുകയും ചെയ്തു. കാവ്യമായാലും ശാസ്ത്രമായാലും താൻ ഒരിക്കലെഴുതിയ ഒരു ഭാഗം മാററേണ്ടതാണെന്നു ബോദ്ധ്യപ്പെട്ടാൽ, അതു സന്തോഷത്തോടുകൂടി മാററുന്നതിനു് അദ്ദേഹം സർവ്വദാ സന്നദ്ധനായിരുന്നു. ഇങ്ങനെ വേണ്ട ഭേദഗതികളോടുകൂടി ആഗമികരൂപത്തിൽ പരിഷ്കരിച്ച കേരളപാണിനീയം 1092-ൽ പ്രസിദ്ധീകരിക്കപ്പെട്ടു. സൂത്രങ്ങളുടെ സ്ഥാനത്തു ലളിതങ്ങളായ കാരികകളാണു് പുതിയപതിപ്പിൽ പ്രയോഗിച്ചിട്ടുള്ളതു്. മേലുദ്ധരിച്ചിട്ടുള്ള സൂത്രങ്ങളിൽ മൂന്നാമത്തേതിനു പകരമായി പുതിയ കേരളപാണിനീയത്തിൽ കൊടുത്തിട്ടുള്ള കാരിക ഇവിടെ ഉദ്ധരിക്കാം.

"പദാന്തേ വ്യഞ്ജനം വന്നാൽ സംവൃതം ചേർത്തുചൊല്ലുക;
ചില്ലുമാത്രം സംവൃതത്തിൻ സാഹ്യംകൂടാതെയും വരും."

കാര്യഗ്രഹണത്തിനു് ഈ പുതിയരീതി അത്യന്തം പ്രയോജനകരമായിട്ടുണ്ടെന്നുള്ളതു സ്പഷ്ടമാണ്. ഇതുപോലെയുള്ള

പല പരിഷ്കാരങ്ങളും കേരളപാണിനീയത്തിന്റെ പുതിയ പതിപ്പിൽ വരുത്തിയിട്ടുണ്ടു്. ചുരുക്കിപ്പറഞ്ഞാൽ, "പാണിനിമഹർഷിയുടെ പഴയ കുരുവിൽ ഇട്ടു വാർത്തെടുക്കയാൽ കേരളപാണിനീയത്തിലും ചില അററകററങ്ങൾ സംഭവിച്ചുപോയിരുന്നു; ആവക ന്യൂനതകൾക്കുകൂടി യഥാശക്തി പ്രതിവിധി ചെയ്തിട്ടാണു് ഈ രണ്ടാംപതിപ്പിനെ മഹാജനസമക്ഷം അവതരിപ്പിക്കുന്നതു്. ആകൃതിയിലും പ്രകൃതിയിലും മാത്രമല്ല, വേഷത്തിലും വിഷയത്തിലും കൂടി കേരളപാണിനീയത്തിന്റെ ഈ പുതിയ മുദ്രണത്തിൽ പറയത്തക്ക ഭേദഗതികൾ ചെയ്യേണ്ടിവന്നിട്ടുണ്ടു്. അഹമ്മാനവും യോഗ്യാംശവും എല്ലാം കഴിച്ചാൽ 'കേരളപാണിനീയം' എന്ന പേരുമാത്രമേ ശേഷിക്കയുള്ളു" എന്നു ഗ്രന്ഥകർത്താവിനെക്കൊണ്ടുതന്നെ പറയിക്കത്തക്കവിധം ആ പരിഷ്കാരം അത്രമാത്രം സർവ്വതോമുഖവും സർവ്വവ്യാപകവുമായിരുന്നു. പരിഷ്കരിച്ച കേരളപാണിനീയത്തെക്കാൾ വിലയേറിയതോ പ്രയോജനകരമോ ആയ ഒരു വ്യാകരണഗ്രന്ഥം അതിനു മുൻപോ പിൻപോ മലയാളഭാഷയ്ക്കു സിദ്ധിച്ചിട്ടില്ല. ഗ്രന്ഥകർത്താവു് അതിൽ എഴുതിച്ചേർത്തിട്ടുള്ളതും ഭാഷയുടെ ഉൽപത്തി, അഭിവൃദ്ധി മുതലായവയെ വിശദമായി പ്രതിപാദിക്കുന്നതും സുദീർഘവുമായ പീഠിക വായിച്ചാൽ അദ്ദേഹത്തിനു ശബ്ദശാസ്ത്രത്തിലുണ്ടായിരുന്ന ജ്ഞാനം എത്രമാത്രം അഗാധമായിരുന്നു എന്നു് വ്യക്തമായി കാണാൻ കഴിയും.

കേരളപാണിനീയംകൊണ്ടു പെരുമാറാൻ കെല്പില്ലാത്ത താഴ്ന്ന തരക്കാരെ ഉദ്ദേശിച്ചു് എഴുതപ്പെട്ടവയാണു് പ്രഥമവ്യാകരണം, മദ്ധ്യമവ്യാകരണം, ശബ്ദശോധിനി എന്നീ പുസ്തകങ്ങൾ. ഇവയിൽ ഒന്നാമത്തേതു് പ്രാഥമിക ക്ലാസ്സുകളിലെ വിദ്യാർത്ഥികൾക്കുവേണ്ടി തയാറാക്കിട്ടുള്ളതാകുന്നു; ശബ്ദശോധിനി ഹൈസ്ക്കൂൾക്ലാസ്സുകളെ ലക്ഷ്യീക

രിക്കുന്നു; പ്രാഥമികക്ലാസ്സുകൾക്കും ഹൈസ്ക്കൂൾ ക്ലാസ്സുകൾക്കും മദ്ധ്യേയുള്ള ക്ലാസ്സുകളെ ഉദ്ദേശിച്ചെഴുതിയതാണു് മദ്ധ്യമവ്യാകരണം. ഈ നാലു പുസ്തകങ്ങളും കൂടിച്ചേർന്നതാണു് 'രാജരാജവർമ്മ വ്യാകരണപാഠാവലി.' പ്രസ്തുത പാഠാവലിയുടെ ആവിർഭാവത്തിനുശേഷം മാത്രമാണു്, മലയാളഭാഷയിൽ ശരിയായ വ്യാകരണഗ്രന്ഥങ്ങൾ ഇല്ലെന്നുള്ള ആക്ഷേപത്തിനു് ഒരു പരിഹാരമുണ്ടായിട്ടുള്ളതു്. "ഈ കൃതികൾ ഇപ്പോൾ പാഠപുസ്തകങ്ങളായിട്ടുണ്ടെങ്കിലും, അതുകൊണ്ടുമാത്രം മതിയായില്ല; വേറെ വ്യാകരണഗ്രന്ഥങ്ങളെ അടിസ്ഥാനപ്പെടുത്തിയിട്ടുള്ള ഉത്തരങ്ങളെ പരീക്ഷകന്മാർ സാധുവായി വിചാരിക്കുമെന്നുള്ള ഒരു നിശ്ചയവുംകൂടി ചെയ്യേണ്ടതാണു്" എന്നു് ആയിടയ്ക്കു് ഒരു ഭാഷാഭിമാനി അഭിപ്രായപ്പെട്ടതു വളരെ പരമാർത്ഥമാകുന്നു. മലയാളം ഒരു ജീവൽഭാഷയായതിനാൽ ഒരുപക്ഷെ, കാലാന്തരത്തിൽ ഭാഷാവ്യാകരണത്തിൽ വല്ല ഭേദഗതികളും ചെയ്യേണ്ടിവന്നാൽതന്നെയും, അതു കേരളപാണിനീയത്തെ അനുസരിച്ചോ അനുകരിച്ചോ ഉള്ള ഭേദഗതികളായിരിക്കാനേ ഇടയുള്ളു. എന്തുകൊണ്ടെന്നാൽ, രാജരാജവർമ്മ ആ ഗ്രന്ഥത്തിൽ ഭാഷാവ്യാകരണത്തിനുള്ള അടിത്തറ കെട്ടിയുറപ്പിച്ചിട്ടുള്ളതു് അത്രമാത്രം അചഞ്ചലവും ശാസ്ത്രീയവുമായ രീതിയിലാകുന്നു.

കേരളപാണിനീയം ശബ്ദശുദ്ധിയെ മാത്രമേ പ്രധാനമായി ലക്ഷീകരിക്കുന്നുള്ളു. വ്യാകരണത്തിനു് അതിനപ്പുറം കടക്കുന്നതിനുള്ള അധികാരമില്ലല്ലോ. മലയാളഭാഷയിലെ ഗദ്യരീതിയെയോ പദ്യനിർമ്മിതിയെയോ നിയന്ത്രിക്കുന്ന ഗ്രന്ഥങ്ങൾ ഭാഷയിലില്ലാത്തതിനാൽ അന്നു പല കുഴപ്പങ്ങളും നേരിട്ടിരുന്നു. കോളേജുക്ലാസ്സുകളിലെന്നുവേണ്ട, ഹൈസ്ക്കൂൾക്ലാസ്സുകളിൽപോലും ആവക വിഷയങ്ങൾ ശാസ്ത്രീയമായ രീതിയിൽ പഠിപ്പിക്കാൻ നിവൃത്തിയുണ്ടാ

യിരുന്നില്ല. സംസ്കൃതഭാഷയിൽ പരിചയമുള്ള ആളുകൾ വൃത്തം, അലങ്കാരം മുതലായവയെ സംബന്ധിച്ച നിയമങ്ങൾ സംസ്കൃതഗ്രന്ഥങ്ങളിൽനിന്നു പകർത്തി കുട്ടികൾക്കു പറഞ്ഞുകൊടുക്കുകയായിരുന്നു പതിവു്. മലയാളംമാത്രം അറിയാവുന്ന ഒരാൾക്കു്—അയാൾക്കു് ആ ഭാഷയിൽ എത്ര അഗാധമായ ജ്ഞാനമുണ്ടായിരുന്നാലും—മേൽപ്പറഞ്ഞ ശാസ്ത്രീയനിയമങ്ങൾ പഠിക്കാൻ യാതൊരു സൗകര്യവുമുണ്ടായിരുന്നില്ല. ഇതിൽനിന്നു രണ്ടുതരത്തിലുള്ള ദോഷങ്ങൾ നേരിട്ടിരുന്നു: ഒന്നു്, സംസ്കൃതത്തിൽ പറഞ്ഞിട്ടുള്ളതല്ലാതെ മലയാളഭാഷയ്ക്കുമാത്രം യോജിച്ചതായി വല്ല വൃത്തവും ഉണ്ടോ എന്നു് ആരും ആലോചിച്ചിരുന്നില്ല; അതുകൊണ്ടു് കിളിപ്പാട്ടു്, തുള്ളൽപ്പാട്ടു്, വഞ്ചിപ്പാട്ടു്, പാന മുതലായ ദ്രാവിഡവൃത്തങ്ങൾ പോലും നിയമവുമില്ലാതെ കഴിഞ്ഞുകൂടേണ്ടിവന്നു. രണ്ടു്, സംസ്കൃതത്തിലെ അലങ്കാരങ്ങളിൽ മലയാളത്തിനു യോജിക്കാത്ത പലതും കൂടി ഭാഷാവിദ്യാർത്ഥികൾ ഉരുവിട്ടു പഠിക്കേണ്ടിവന്നു.

ഈവക ക്ലേശങ്ങൾ ആദ്യകാലത്തു് കേരളപാണിനിക്കും അനുഭവപ്പെട്ടിരുന്നു. കുറേക്കഴിഞ്ഞപ്പോൾ അദ്ദേഹം ആ വിഷയത്തിൽ പ്രത്യേകം ശ്രദ്ധ പതിപ്പിച്ചുതുടങ്ങി. ക്ലാസ്സിലേയ്ക്കു വേണ്ട നോട്ടു മുൻകൂട്ടി തയാറാക്കുന്നപക്ഷം, അതു തനിക്കും വിദ്യാർത്ഥികൾക്കും ഭാഷയ്ക്കും പ്രയോജനകരമായിരിക്കുമെന്നു് അനുഭവംകൊണ്ടു കണ്ടതിനാൽ അദ്ദേഹം ആ രീതി സ്വീകരിച്ചു. ഇതിന്റെ ഫലമായി കാലാന്തരത്തിൽ ഭാഷാസാഹിത്യത്തിനു സിദ്ധിച്ച മൂന്നു് അമൂല്യനിധികളാണു് ഭാഷാഭൂഷണവും, വൃത്തമഞ്ജരിയും, സാഹിത്യസാഹ്യവും. ഭാഷാഭൂഷണത്തിന്റെ മുഖവുരയിൽ ഗ്രന്ഥകർത്താവു് ഇങ്ങനെ പറയുന്നു:—

‘‘തിരുവനന്തപുരം കോളേജിൽ നാട്ടുഭാഷകളുടെ അദ്ധ്യാപനത്തിനു് എന്നെ മുതലപ്പെടുത്തിയതോടുകൂടി മലയാളത്തിൽ അലങ്കാരഗ്ര

ന്മാൎക്കുള്ള ദാരിദ്ര്യം എനിക്ക് അനുഭവപ്പെട്ടുതുടങ്ങി. വൎത്തമാനാദിവിഷയങ്ങളിൽ മദ്രാസ് സൎവ്വകലാശാലയിലെ പരീക്ഷകന്മാർ സംസ്കൃതാദ്ധ്യായികളോടു ചോദിക്കുന്നതിൽ തുല്യം കഠിനങ്ങളായ ഭാഗങ്ങളെക്കൂടി മലയാളം പഠിക്കുന്ന പരീക്ഷ്യന്മാരോട് ഉത്തരണം ചെയ്വാൻ ആവശ്യപ്പെടുന്നു. മലയാളം ഒരു നാട്ടുഭാഷയാകയാൽ അതിലെ ചോദ്യക്കടലാസുകളെ എത്രതന്നെ കഠിനമാക്കിയാലും തരക്കേടില്ലെന്നാണു പരീക്ഷകന്മാരുടെ സമാധാനമെന്നു തോന്നുന്നു. പ്രശ്നപത്രങ്ങളിൽ അലങ്കാരങ്ങളുടെ ലക്ഷ്യലക്ഷണങ്ങൾ മാത്രമല്ല, അവയുടെ വിഷയവിവേചനം, പൂൎവ്വപക്ഷം മുതലായതിനെക്കൂടി ചോദ്യങ്ങൾ ചിലപ്പോൾ പരാമൎശിക്കുന്നു. ഈ സ്ഥിതിക്ക് ബി. എ. പരീക്ഷയ്ക്കു പഠിക്കുന്ന അദ്ധ്യേതാക്കൾക്ക് അലങ്കാരശാസ്ത്രത്തിന്റെ ഒരു സകല ജ്ഞാനമെങ്കിലും അത്യാവശ്യമായിത്തീൎന്നിരിക്കുന്നു. ഈ ആവശ്യത്തിനു ചേൎന്ന ഒരു പുസ്തകം മലയാളത്തിൽ ഇല്ലാതിരുന്നതിനാൽ, ആരംഭത്തിൽ ഞാൻ സംസ്കൃതപുസ്തകങ്ങൾ നോക്കി മലയാളം പഠിപ്പിച്ചുവന്നു. എന്നാൽ ക്രമേണ ഈ ഏൎപ്പാടു തൃപ്തികരമല്ലെന്നു ബോധപ്പെട്ടുതുടങ്ങി. അദ്ധ്യാപകൻ ലക്ഷ്യലക്ഷണങ്ങളെ ഉടനടി തൎജ്ജമചെയ്യുന്നതു ശ്രമാവഹമെന്നു മാത്രമല്ല, അതിന്നു ഏറെക്കുറച്ചിലുകൾ വരാതെ സൂക്ഷിക്കുന്നതു പ്രയാസം; അദ്ധ്യേതാക്കൾക്കു പലപ്പോഴുമായി അങ്ങുമിങ്ങും പറഞ്ഞുകൊടുക്കുന്ന ചില്ലറ നോട്ടുകൾ സംഗ്രഹിച്ച്, സ്വയം അവയെ ഏകോപിച്ചു സംഗതി ഗ്രഹിക്കുന്നതു ദുൎഘടം. ഈ കഷ്ടതയെ പരിഹരിക്കാൻവേണ്ടി ഞാൻ കഴിഞ്ഞ നാലു വൎഷങ്ങളിൽ ബി. എ.-ക്ലാസ്സിന് അലങ്കാരപാഠമുള്ള ദിവസം മുൻകൂട്ടിത്തന്നെ തൎജ്ജമകളെല്ലാം തയ്യാറു ചെയ്തുവെച്ചുകൊൾക എന്നൊരേൎപ്പാടുചെയ്തു. ഇങ്ങനെ അന്നന്ന് എഴുതിയിട്ടുള്ള നോട്ടുകളെ, ഞാൻ പിന്നീട് അദ്ധ്യേതാക്കളിൽത്തന്നെ ചില ഭാഗ്യശാലികളുടെയും മറ്റു പുറമെയുള്ള സ്നേഹിതന്മാരുടെയും പ്രേരണയാൽ, ഒരിക്കൽക്കൂടി ആവൎത്തിച്ചുനോക്കി പരിശോധിച്ച്, ഇടയ്ക്കിടയ്ക്കു പോരാത്ത ഭാഗങ്ങളെല്ലാം കൂട്ടിച്ചേൎത്ത്, വാലും തലയും ശരിപ്പെടുത്തി, ആകപ്പാടെ സംഗ്രഹിച്ച് ഒരു ഗ്രന്ഥമാക്കിത്തീൎത്തതാകുന്നു ഈ ഭാഷാഭൂഷണം.”

അലങ്കാരങ്ങളെ മാത്രമല്ല ഭാഷാഭൂഷണം പ്രതിപാദിക്കുന്നതു്. ഗുണങ്ങൾ, ദോഷങ്ങൾ, രസങ്ങൾ മുതലായവയും ആ ഗ്രന്ഥത്തിലെ പ്രതിപാദ്യവിഷയപരിധിയിൽ ഉൾപ്പെടുന്നു. സംസ്കൃതരീതിയനുസരിച്ചു നോക്കിയാൽ

പ്രസ്തുത കൃതി അലങ്കാരഗ്രന്ഥത്തിന്റെ ഏതാനും പ്രകരണങ്ങളെ മാത്രമേ സ്പർശിക്കുന്നുള്ളു. സമഗ്രമായ ഒരു അലങ്കാരഗ്രന്ഥം ഭാഷയിൽ ഇനിയും ഉണ്ടാകേണ്ടതായിട്ടാണിരിക്കുന്നതു്. എങ്കിലും ഭാഷാഭൂഷണം ആരെ ഉദ്ദേശിച്ചു നിർമ്മിക്കപ്പെട്ടുവോ, അവരെ സംബന്ധിച്ചിടത്തോളം അതു സമഗ്രമാണെന്നു പറയുന്നതിൽ അബദ്ധമുണ്ടെന്നു തോന്നുന്നില്ല; എന്നുമാത്രമല്ല, ഭാഷാഭൂഷണം ആവിർഭവിച്ചിട്ടു് ഇന്നേയ്ക്കു മുപ്പത്തഞ്ചുകൊല്ലം കഴിഞ്ഞിട്ടും, അതിനേക്കാളും സമ്പൂർണ്ണമായ മറെറാരലങ്കാരഗ്രന്ഥം ഇന്നേവരെ മലയാളഭാഷയിൽ ഉണ്ടായിട്ടില്ലെന്നും, ശബ്ദാർത്ഥാലങ്കാരങ്ങളെ സംബന്ധിച്ചിടത്തോളം അതുതന്നെയാണു് ഇന്നും മലയാളത്തിലെ പ്രമാണഗ്രന്ഥമായിരിക്കുന്നതെന്നും ഉള്ള വാസ്തവം ഈ അവസരത്തിൽ പ്രത്യേകം സ്മരണീയവുമാകുന്നു.

വൃത്തമഞ്ജരികൊണ്ടും ഭാഷയ്ക്കു വലിയ പ്രയോജനമുണ്ടായിട്ടുണ്ടു്. ഛന്ദശ്ശാസ്ത്രത്തെപ്പററി പ്രതിപാദിക്കുന്നവയായി മലയാളത്തിൽ വേറെയും ചില കൃതികളുണ്ടായിട്ടുണ്ടെങ്കിലും, അവയൊന്നും വൃത്തമഞ്ജരിയെപ്പോലെ പരിപൂർണ്ണങ്ങളല്ല. കാവ്യഗ്രഹണത്തിനു് അത്യന്തം ഉപകരിക്കുന്ന പ്രതിപാദനരീതി, ലക്ഷണനിർവ്വചനത്തിൽ കാണിച്ചിരിക്കുന്ന പുതുമ, മുതലായവ പ്രസ്തുത കൃതിയെ വളരെ പ്രയോജനകരമാക്കിത്തീർത്തിരിക്കുന്നു. ഭാഷാവൃത്തങ്ങളെ തരംതിരിച്ചു് അവയ്ക്കു ലക്ഷണസമന്വയവും നാമകരണവും ചെയ്യുന്ന വിഷയത്തിലാകട്ടേ, മഞ്ജരി ആ വർഗ്ഗത്തിൽപെട്ട മററു കൃതികളെ വളരെ വളരെ പിന്നാക്കം തള്ളിയിരിക്കുന്നു. ഗ്രന്ഥകർത്താവിന്റെ ദൃഷ്ടിയിൽപെടാതെ വല്ല ഭാഷാവൃത്തങ്ങളും ശേഷിച്ചിരിപ്പുണ്ടെങ്കിൽതന്നെ, അതു വൃത്തമഞ്ജരിക്കു് ഒരു കുറവായി കണക്കാക്കേണ്ടതില്ല. പുതിയ ഒരു പ്രസ്ഥാനത്തിലേക്കു മാർഗ്ഗങ്ങൾ

നംചെയ്യുവെന്നുള്ള ഒരൊററക്കാരണംകൊണ്ടുതന്നെ വൃത്തമഞ്ജരി ഭാഷാഭിമാനികളുടെ മുക്തകണ്ഠമായ പ്രശംസയെ അർഹിക്കുന്നുണ്ടു്. അതിനേക്കാൾ പൂർണ്ണമായ ഒരു വൃത്തശാസ്ത്രഗ്രന്ഥം നിർമ്മിക്കാൻ ഒരുമ്പെടുന്നതിനുള്ള ധൈര്യം ഇതേവരെ മററാർക്കും ഉണ്ടായിട്ടില്ലെന്നുള്ളതും ആ കൃതിയുടെ ഗുണാഢ്യത്വത്തെത്തന്നെയാണല്ലോ വിളിച്ചുപറയുന്നതു്.

ഗദ്യരചനാവിഷയത്തിൽ വ്യവസ്ഥിതമായ ഒരു ഐകരൂപ്യം വരുത്തുന്നതിനു് അത്യന്തം പ്രയോജനകരമായ ഒരു പ്രമാണഗ്രന്ഥമാണു് സാഹിത്യസാഹ്യം. പദ്യസാഹിത്യത്തിന്റെ പരിപോഷണത്തിനു സംസ്കൃതം എന്നപോലെ, ഗദ്യസാഹിത്യത്തിന്റെ പുരോഗതിക്കു് ഇംഗ്ലീഷാണു് നമുക്കു സഹായകമായിത്തീർന്നിട്ടുള്ളതു്. കേരളപാണിനിക്കു മാതൃഭാഷയെ പോഷിപ്പിക്കണമെന്നല്ലാതെ, അതു് ഇന്നമാർഗ്ഗത്തിൽക്കൂടി മാത്രമേ ആയിക്കൂടൂ എന്നു യാതൊരു നിർബ്ബന്ധവുമുണ്ടായിരുന്നില്ല. ഭാഷയുടെ അഭിവൃദ്ധിക്കുതകുന്ന അംശങ്ങളെ സംസ്കൃതത്തിൽനിന്നോ ഇംഗ്ലീഷിൽനിന്നോ അഥവാ മററു ഭാഷകളിൽനിന്നോ സ്വീകരിക്കുന്നതിനു് ആ ഭാഷാഭിമാനി എപ്പോഴും സന്നദ്ധനായിരുന്നു. വൃത്തത്തേയും അലങ്കാരത്തേയും സംബന്ധിക്കുന്ന കാര്യത്തിൽ സംസ്കൃതത്തെ ആശ്രയിച്ച അദ്ദേഹം ഗദ്യത്തിന്റെ കാര്യം വന്നപ്പോൾ ഇംഗ്ലീഷിനെ അവലംബിക്കാനാണു് തീരുമാനിച്ചതു്. എങ്ങനെയായാലും സാഹിത്യസാഹ്യത്തിന്റെ ആവിർഭാവത്തിനുശേഷമാണു്, ഗദ്യരചനയിലും ചില നിയമങ്ങളൊക്കെ അനുസരിക്കേണ്ടതുണ്ടെന്നുള്ള ബോധം മലയാളികൾക്കു് ആദ്യമായുണ്ടായതെന്നുള്ളതു് വിസ്മരണീയമല്ല.

ആകർഷകമായ രീതിയിൽ ഗദ്യമെഴുതണമെന്നു് ആഗ്രഹിക്കുന്നവരെല്ലാം സാഹിത്യസാഹ്യം ശ്രദ്ധിച്ചു പഠി

ക്കേണ്ടതാണു്. പുസ്തകത്തെ പൂർവ്വഭാഗമെന്നും ഉത്തരഭാഗമെന്നും രണ്ടായി വിഭജിച്ചു്, പൂർവ്വഭാഗത്തിൽ സാഹിത്യഭാഗങ്ങളേയും ഉത്തരഭാഗത്തിൽ കൃതിപ്രണയനത്തെപ്പറ്റി സോദാഹരണം വിശദമായി വിവരിക്കയാണു് ഗ്രന്ഥകർത്താവു ചെയ്തിട്ടുള്ളതു്. കൃതിപ്രണയനത്തിൽ ലളിതം കഠിനം, സരസം, ശുഷ്കം, പ്രസന്നം, കലുഷം എന്നിത്യാദി പുതിയ പേരുകൾ കൊടുത്തു ഭാഷാഗദ്യരീതികളെ തരംതിരിച്ചിട്ടുള്ളതു് അത്യന്തം പ്രയോജനകരമായിട്ടുണ്ടു്. ശബ്ദശുദ്ധി, വാക്യശുദ്ധി, സന്ധിശുദ്ധി എന്നിങ്ങനെ ഗദ്യത്തിനു് അത്യന്താപേക്ഷിതമായ ശുദ്ധിത്രയത്തെപ്പറ്റി വിവരിക്കുന്ന ഭാഗവും പ്രത്യേകം ശ്രദ്ധേയമാകുന്നു. ശബ്ദങ്ങളുടെ രൂപനിഷ്പത്തി, പരകീയപദസ്വീകരണം, വർണ്ണനം, ഉപപാദനം മുതലായവയെപ്പറ്റി സാഹിത്യസാഹ്യത്തിൽ പറഞ്ഞിട്ടുള്ള ഭാഗം മനസ്സിരുത്തി വായിക്കുന്നവർ, ആവക വിഷയങ്ങളിൽ പിന്നീടു് ഒരിക്കലും വഴിപിഴച്ചുപോയി എന്നു വരുന്നതല്ല. പരകീയപദസ്വീകരണത്തെപ്പറ്റി ഇന്നും പലരും ഭിന്നാഭിപ്രായക്കാരായിട്ടാണു കാണപ്പെടുന്നതു്. മലയാളത്തിൽ ഇന്നു് അനവധി സംസ്കൃതപദങ്ങൾ കടന്നുകൂടിയിട്ടുണ്ടു്. പ്രയോഗസാധുതയിൽ സംശയമുള്ള പദങ്ങളും അക്കൂട്ടത്തിൽ ഇല്ലെന്നില്ല. സംസ്കൃതഭാഷയിൽനിന്നു സ്വീകരിക്കുന്ന പദങ്ങളെല്ലാം ആ ഭാഷയിലെ വ്യാകരണനിയമങ്ങൾക്കു വിധേയങ്ങളായിരിക്കണമെന്നാണു് സംസ്കൃതവൈയാകരണന്മാരുടെ സിദ്ധാന്തം; മലയാളഭാഷയിൽ പ്രയോഗിക്കുമ്പോൾ സംസ്കൃതവ്യാകരണനിയമങ്ങളെ അക്ഷരംപ്രതി അനുസരിക്കണമെന്നു പറയുന്നതു് ശരിയല്ലെന്നു 'പച്ചമലയാളി'കളും വാദിക്കുന്നു. ഈ വിഷയത്തിൽ കേരളപാണിനി പുറപ്പെടുവിച്ചിട്ടുള്ള അഭിപ്രായമാണു് കൂടുതൽ അംഗീകാര്യമായിട്ടുള്ളതെന്നു തോന്നുന്നു. ഭാഷാരീതിയനുസരിച്ചു് അല്പംചില ഭേദഗതികൾ വരുത്തുന്നതുകൊണ്ടു വിരോധമില്ലെങ്കിലും, ഭാഷാരീ

ശുദ്ധിയുടെ പേരുംപറഞ്ഞു സൎവ്വാബദ്ധങ്ങളായ സംസ്കൃതപദങ്ങളെക്കൊണ്ടു കൈകാൎയ്യംചെയ്യുന്നതു് ഒരിക്കലും അനുവദിക്കത്തക്കതല്ലെന്നാണു് അദ്ദേഹത്തിന്റെ അഭിപ്രായം.

"സംസ്കൃതത്തെപ്പോലെ പരന്ന ഒരു ഭാഷയിൽനിന്നു കടംവാങ്ങാൻ പോകുന്ന പാവപ്പെട്ട മലയാളി, ശുദ്ധി പരീക്ഷിച്ചുവേണം പദങ്ങളെ സ്വീകരിക്കാൻ എന്നു ശഠിക്കുന്നതു് കുറെ സാഹസമാകുന്നു. നല്ല വൈയാകരണന്മാർ മാത്രമേ സംസ്കൃതത്തിൽനിന്നു് കടമെടുക്കാൻ പോകാവൂ എന്നുവെയ്ക്കുന്നതായാൽ അങ്ങനെയുള്ളവരുടെ സംഖ്യ വളരെ ചുരുക്കം; ആവശ്യം നടക്കുകയില്ലെന്നുവരും. അതിനാൽ ഭാഷയിൽ ഉപയോഗിക്കുന്ന സംസ്കൃതത്തിനു വലിയ ശുദ്ധിനിർബ്ബന്ധം ഒന്നും വേണ്ടെന്നു വെയ്ക്കുന്നതാണുത്തമം" എന്നുള്ള സാഹിത്യസാഹ്യഭാഗം ഉദ്ധരിച്ചുകൊണ്ടു്, മലയാളത്തിൽ പ്രയോഗിക്കുന്ന സംസ്കൃതപദങ്ങൾ സംസ്കൃതവ്യാകരണപ്രകാരം സുബദ്ധങ്ങളായിരിക്കണമെന്നു നിർബ്ബന്ധമില്ലെന്നു് സാക്ഷാൽ കേരളപാണിനിതന്നെ അഭിപ്രായപ്പെട്ടിട്ടുണ്ടെന്നു കൊട്ടിഘോഷിക്കുന്ന കൂട്ടർ വാസ്തവത്തിൽ തങ്ങളേയും മറ്റുള്ളവരേയും വഞ്ചിക്കയാണു ചെയ്യുന്നതു്. എന്തുകൊണ്ടെന്നാൽ അതിനടുത്തുതന്നെ അദ്ദേഹം പറഞ്ഞിട്ടുള്ള വരികളുംകൂടി വായിച്ചാൽ മാത്രമേ ആ കാൎയ്യത്തിൽ അദ്ദേഹത്തിനുള്ള അഭിപ്രായം മുഴുവൻ മനസ്സിലാക്കാൻ സാധിക്കയുള്ളു. ആ വരികൾ ഇവിടെ ഉദ്ധരിക്കാം:—

"ഇത്രയും പ്രസ്താവിച്ചതുകൊണ്ടു് സൎവ്വാബദ്ധങ്ങളായ സംസ്കൃതപ്രയോഗങ്ങൾകൊണ്ടു് മലയാളഭാഷയെ ദുഷിപ്പിക്കുന്നതിനു് അനക്ഷരകുക്ഷികൾക്കു് അനുവാദം കൊടുക്കണമെന്നു് ഞാൻ ഒരിക്കലും അഭിപ്രായപ്പെടുന്നില്ല. ക്ഷേമകരമായ സ്വാതന്ത്ര്യം ആവശ്യമാണെന്നല്ലാതെ ദുസ്സ്വാതന്ത്ര്യം ഒരിക്കലും സമ്മതിക്കാവുന്നതല്ല. മലയാളത്തിനു് സംസ്കൃതാപേക്ഷ ഇരിക്കുന്നിടത്തോളംകാലം ആ ഭാഷയിൽ ഒന്നാ

ഭ്യസിപ്പിക്കുന്നവർ കഴിയുന്നിടത്തോളം സംസ്കൃതത്തിൽ ഒരു സാമാന്യജ്ഞാനമെങ്കിലും സമ്പാദിക്കാൻ ശ്രമിക്കുന്നതു് നന്നായിരിക്കും. പരിചയമില്ലാത്ത ദുർഘടസ്ഥലങ്ങളിൽ ചെന്നുകയറി തോന്നിയതുപോലെ സഞ്ചരിക്കുന്നതു കരുതിയിരിക്കണം. സംസ്കൃതത്തിലെ നിബന്ധനകൾക്കു വഴങ്ങേണം എന്തിനാണു് എന്ന അഹംഭാവം ഭാഷാഭിമാനികൾ ഉപേക്ഷിക്കേണ്ടതാകുന്നു."

പരകീയപദങ്ങളെ—വിശിഷ്യ സംസ്കൃതപദങ്ങളെ—സ്വീകരിക്കുന്ന വിഷയത്തിൽ അദ്ദേഹത്തിനുള്ള അഭിപ്രായം എന്തായിരുന്നുവെന്ന് ഇതിൽനിന്നു വിശദമാകുന്നുണ്ടല്ലോ. ഈ അഭിപ്രായത്തെ അടിസ്ഥാനപ്പെടുത്തി അദ്ദേഹം ക്രമീകരിക്ക, അധികരിക്ക, അതിശയനീയം, പ്രാധാന്യത, ലൗകികം മുതലായ ചില പദങ്ങളുടെ ശുദ്ധിയെ പരീക്ഷിക്കയുംകൂടി ചെയ്തിട്ടുണ്ട്.

വർണ്ണനത്തെപ്പറ്റി വിവരിക്കുന്ന ഘട്ടത്തിൽ ഭാരവി, മാഘൻ, ശ്രീഹർഷൻ തുടങ്ങിയ പ്രാചീന സംസ്കൃതകവികളുടെ കൃതികളെ പരാമർശിച്ചുകൊണ്ടു തമ്പുരാൻ ചെയ്തിട്ടുള്ള വിമർശനം തീരെ അയുക്തമാണെന്നു പറയാൻ നിവൃത്തിയില്ലെങ്കിലും, സാഹിത്യസാഹ്യം പഠിക്കുന്ന വിദ്യാർത്ഥികളിൽ അതു് ഉദ്ദേശ്യത്തിനു വിപരീതമായ ഫലത്തെക്കൂടി ചെയ്യുന്നില്ലേ എന്നു സംശയിക്കേണ്ടിയിരിക്കുന്നു. കേരളപാണിനി എഴുതിയിട്ടുള്ള സംസ്കൃതകൃതികളുടെ പേരുപോലും നിശ്ചയമില്ലാത്ത മലയാളവിദ്യാർത്ഥികൾ സാഹിത്യസാഹ്യത്തിലെ ആ ഭാഗം വായിച്ചു സംസ്കൃതഭാഷയിലെ കാവ്യശൈലിയെപ്പറ്റി അബദ്ധമായ ഒരഭിപ്രായം രൂപീകരിക്കുന്ന പതിവ് ഇപ്പോൾ സാധാരണമായിത്തീർന്നിട്ടുണ്ട്. എന്നാൽ "സംസ്കൃതകവികളെ അനുകരിച്ചു ഭാഷാകവികൾ വേറെയും ഔചിത്യഭംഗങ്ങൾ ചെയ്യാറുണ്ട്. ചന്ദ്രകാന്തക്കല്ലും സൂര്യകാന്തക്കല്ലും കൊണ്ടു ഗീർവ്വാണകവികൾ ധാരാളം പെരുമാറാറുണ്ടെങ്കിലും ആ വക രത്നങ്ങൾ ആധുനികന്മാർക്ക് ലഭിച്ചിട്ടില്ല......ചക്രവാകികൾ അന്തി

നേരം ശ്രോതാക്കന്മാരോടു പറയുന്നതു് ആരും കാണമാറില്ല." എന്നും മററും പൂർവ്വരസത്തിൽ പറയുന്ന സാഹിത്യസാഹ്യകർത്താവുതന്നെ തന്റെ സംസ്കൃതകൃതികളിൽ ആവക വസ്തുക്കളെക്കൂടി വർണ്ണനാവിഷയങ്ങളായി സ്വീകരിച്ചിട്ടുണ്ടെന്നു് ആ സാധുവിദ്യാർത്ഥികൾ എങ്ങനെയാണറിയുക?

ഇങ്ങനെ എന്തെല്ലാം അഭിപ്രായവ്യത്യാസങ്ങളുണ്ടായാലും, രാജരാജവർമ്മകോയിത്തമ്പുരാന്റെ ശാസ്ത്രീയഗ്രന്ഥങ്ങൾ നിമിത്തം മലയാളഭാഷ വളരെ മുന്നോട്ടു കടന്നിട്ടുണ്ടെന്ന ദോഷൈകദൃക്കുകൾപോലും സമ്മതിക്കാതിരിക്കയില്ല. മലയാളഭാഷയിൽ സാമാന്യമായ പരിചയമുള്ളവർക്കെല്ലാം പരസഹായം കൂടാതെ തന്നത്താൻ വായിച്ചു മനസ്സിലാക്കാൻ സാധിക്കത്തക്കവിധം അത്രമാത്രം ലളിതവും പ്രസന്നവുമായ രീതിയിൽ എഴുതപ്പെട്ടിട്ടുണ്ടെന്നുള്ളതു്, ഈ ശാസ്ത്രഗ്രന്ഥങ്ങൾക്കുള്ള അനിതരസാധാരണമായ ഒരു പ്രത്യേകതയാകുന്നു.

സംസ്കൃതവ്യാകരണനിയമങ്ങളെ മലയാളഭാഷയിൽ പ്രതിപാദിച്ചുകൊണ്ടെഴുതിയ മണിദീപിക, കേരളപാണിനിയുടെ മറെറാരു ശാസ്ത്രഗ്രന്ഥമാകുന്നു. അത്രമാത്രം മലയാളികൾക്കു പറയത്തക്കവണ്ണം പ്രയോജനപ്പെട്ടിട്ടില്ല. 'നാഗരാക്ഷരത്തിലുള്ള വ്യാകരണഗ്രന്ഥങ്ങൾ വായിക്കുവാൻ നിവൃത്തിയില്ലാത്തവർക്കു മണിദീപിക വളരെ ഉപകാരപ്രദമാണു്" എന്നു് ഒരു മഹാൻ അഭിപ്രായപ്പെട്ടിട്ടുള്ളതു് എത്രയോ വാസ്തവമാണു്; സംസ്കൃതം നല്ലപോലെ പഠിക്കാത്തവർക്കു മണിദീപികകൊണ്ടു യാതൊരു പ്രയോജനവുമില്ല; സംസ്കൃതം പഠിച്ചവർ മണിദീപികയെ ആശ്രയിക്കയുമില്ല. ഇതാണു് ആ ഗ്രന്ഥത്തിന്റെ നില.

ശാസ്ത്രഗ്രന്ഥങ്ങൾ എഴുതുന്നവരുടെ സൗകര്യത്തിനായി ഒരു സാങ്കേതികശബ്ദനിഘണ്ടു തയ്യാറാക്കണമെന്നു

കേരളപാണിനിക്കു വലിയ മോഹമുണ്ടായിരുന്നു. ഈ കാര്യം നിർവ്വഹിക്കുന്നതിനായി അദ്ദേഹം ഒരു കമ്മററിയെ രൂപവൽക്കരിക്കയും ചെയ്തിരുന്നു. സകല ശാസ്ത്രങ്ങളുടേയും സകല കലകളുടേയും പ്രതിനിധികൾ ഉൾപ്പെട്ടതായിരുന്നു ഈ കമ്മററി. ഓരോ ശാസ്ത്രത്തിലും ഇംഗ്ലീഷിലുള്ള സാങ്കേതികശബ്ദങ്ങളെ ശേഖരിച്ചു് അർത്ഥനിർണ്ണയം ചെയ്യുന്നതിനു സബ്‌കമ്മററികളുമുണ്ടായിരുന്നു. പക്ഷേ, "ബഹുജനം പലവിധ"മായതുകൊണ്ടു ജോലിമാത്രം ഒന്നും നടന്നില്ല. ഇതു് ആ ഭാഷാഭിമാനിയെ വല്ലാതെ വ്യസനിപ്പിച്ചു. നിർബ്ബന്ധംകൂടാതെ സഹായിക്കാൻ ഒരുക്കമുള്ളവരുടെ സഹായത്തെമാത്രം അവലംബിച്ചുകൊണ്ടു് സാങ്കേതികശബ്ദനിർമ്മാണത്തിൽ സ്വയം ഏർപ്പെടുന്നതിനു് ഒടുവിൽ അദ്ദേഹം തീർച്ചയാക്കി. ശ്രീമാന്മാരായ എ. ഗോപാലമേനോൻ, ററി. കെ. ജോസഫ്, ഐ. സി. ചാക്കോ, കെ. പി. ഉക്കണ്ണൻകുഞ്ഞിനായർ മുതലായവരുടെ സാന്നിദ്ധ്യത്തിൽ ഒരു വിദ്യാരംഭദിവസം അദ്ദേഹം അതിനു "ഗണപതിക്കു കുറിക്കുക"യും ചെയ്തു. ആ കൊല്ലത്തിൽതന്നെ അദ്ദേഹത്തിനു് ഇഹലോകത്തോടു യാത്രപറയേണ്ടിവന്നിരുന്നില്ലെന്നുവരികിൽ—! അഥവാ, ഇനി അതെല്ലാം പറയുന്നതെന്തിനു്?

കേരളപാണിനിയുടെ വകയായി ഒരു സാങ്കേതികശബ്ദനിഘണ്ടു നമുക്കു കിട്ടിയില്ലെങ്കിലും അദ്ദേഹം സൃഷ്ടിച്ച അനേകം സാങ്കേതികശബ്ദങ്ങൾ ഇന്നു പ്രചാരത്തിലിരിപ്പുണ്ടു്. നൂതനശബ്ദസൃഷ്ടിയിൽ അദ്ദേഹം അംഗീകരിച്ച നയമെന്തായിരുന്നുവെന്നു സാഹിത്യസാഹ്യത്തിൽനിന്നു നമുക്കു മനസ്സിലാക്കുകയും ചെയ്യാം. ശബ്ദശുദ്ധിയെപ്പററി പറയുന്ന ഘട്ടത്തിൽ അദ്ദേഹം ഈവിധം രേഖപ്പെടുത്തിയിരിക്കുന്നു:—

"ഇംഗ്ലീഷിൽനിന്നു ശാസ്ത്രഗ്രന്ഥങ്ങളെ തർജ്ജമചെയ്യാൻ പുറപ്പെട്ടിട്ടുള്ളവർക്കൊക്കെയും സാങ്കേതികശബ്ദങ്ങളെ ശേഖരിക്കുന്നതിലുള്ള മഹത്തായ ക്ലേശം അനുഭവസിദ്ധമാകുന്നു. ഭാഷാഭിമാനികളായ പല ബി. എ. ക്കാർക്കുവേണ്ടി സാങ്കേതികശബ്ദസൃഷ്ടിയാകും ഞാൻ നിർവ്വഹിച്ചിട്ടുണ്ട്. നൂതനസാങ്കേതികശബ്ദനാണയങ്ങളെ ആവശ്യംപോലെ അടിച്ചുകൊടുക്കുന്നതിലേയ്ക്കു ഞാൻ ചെറിയതോതിൽ ഒരു കമ്മട്ടം ഏർപ്പെടുത്തിയിട്ടുണ്ട്. ഈ ചുമതലയേറിയ ഭാരം വഹിക്കുന്നതിന് എന്നെ പ്രേരിപ്പിക്കുന്നതു്, അതാതു തജ്ജ്ഞന്മാരെ സഹായിക്കാമെന്നുള്ള പരോപകാരേച്ഛയും നൂതനശബ്ദസൃഷ്ടി ഞാൻതന്നെ ചെയ്യുന്നതായാൽ ആവക ശബ്ദങ്ങൾക്കു് ഐകരൂപ്യം ഉണ്ടായിരിക്കാൻ സൗകര്യാതിശയമുണ്ടാകുമെന്നുള്ള വിചാരവുമാകുന്നു.

ഈ പ്രസ്താവത്തിൽ സാങ്കേതികശബ്ദസ്വീകാരത്തെപ്പറ്റി പ്രബലമായ ഒരു പക്ഷാന്തരമുള്ളതിനെക്കുറിച്ചു സ്വല്പമെങ്കിലും പ്രസ്താവിക്കാതിരിക്കുന്നതിനു മനസ്സു സമ്മതിക്കുന്നില്ല. 'സാങ്കേതികശബ്ദങ്ങളെ സൃഷ്ടിക്കുന്നതിന് എന്തായാലും സ്വഭാഷയിലെ പ്രകൃതിപ്രത്യയങ്ങളെക്കൊണ്ടു സാധിക്കയില്ല; അതു സാധിക്കട്ടെ, എന്തിനു സംസ്കൃതത്തിന്റെ മാദ്ധ്യസ്ഥ്യത്തിനു പോകുന്നു? ഇംഗ്ലീഷിൽനിന്നുതന്നെ നേരെ എടുക്കരുതോ? അങ്ങനെ ചെയ്താൽ ആവക പദങ്ങൾക്കു് ഇൻഡ്യയിലെന്നല്ല, ലോകമൊട്ടുക്കു പ്രചാരമുള്ളതിനാൽ സാർവ്വത്രികത്വം ലഭിക്കും എന്നൊരു ഗുണംകൂടിയുണ്ടല്ലോ; എന്നുമാത്രമല്ല, വൈയാകരണികളിലും ഇംഗ്ലീഷുപരിജ്ഞാനമുള്ളവർക്കു് അനുകാലം പരിചയപ്പെടുമാറാകയാൽ അവയുടെ അർത്ഥം ഗ്രഹിക്കുന്നതു ബുദ്ധിമുട്ടുകൂടാതെ കഴിയുകയും ചെയ്യും'. ഇതാണ് പ്രകൃതിപക്ഷക്കാരുടെ യുക്തി. ഇവരുടെ വാദം ന്യായാനുസൃതമാകയാൽ അതിനെ സ്വീകരിക്കാവുന്നതാണ്; പക്ഷേ, ഉച്ചാരണവൈലക്ഷണ്യം പ്രതിബന്ധമായിരിക്കുന്നു. F. Z. എന്ന വ്യഞ്ജനങ്ങളും Hat ഇത്യാദിയിലെ A, Not ഇത്യാദികളിലെ O എന്ന സ്വരങ്ങളും ഭാരതീയഭാഷകളിലില്ല. അവയുടെ ഉച്ചാരണത്തിനു വല്ല ചിഹ്നങ്ങളും അക്ഷരസമാമ്നായത്തിൽ ഏർപ്പെടുത്താമെന്നുവെച്ചാലും ആഖ്യാതം, വിഭക്തി മുതലായ രൂപങ്ങളുണ്ടാക്കുന്നതിൽ വലുതായ അസാംഗത്യം നേരിടും; എന്നുമാത്രമല്ല, രസതന്ത്രം (Chemistry) മുതലായ ശാസ്ത്രങ്ങളിൽ Sulphurous, Sulphite, Sulphuric, Sulphate, ഇത്യാദി സങ്കലിതരൂപങ്ങളും ഇംഗ്ലീഷുപ്രകാരംതന്നെ ചമയ്ക്കേണ്ടിവരുന്നു. പ്രകൃതികളെ മാത്രമല്ലാതെ പ്രത്യയങ്ങളെ ഭാഷാന്തരത്തിൽനിന്നെടുക്കുക

ഞ്ഞ ഭാഷയിലും പതിവില്ല. ഇതിനുപുറമേ പാശ്ചാത്യർ ഗ്രീക്ക്, ലത്തീൻ എന്നീ ഭാഷകളിലുള്ളതുപോലെ പൗരസ്ത്യർ സംസ്കൃതത്തിലുള്ള സ്വത്വാഭിമാനം ഇതുവരെ ക്ഷയിച്ചിട്ടില്ല. അതിനാൽ, ഇംഗ്ലീഷുപരിജ്ഞാനം കുടിയിടകളിൽക്കൂടി കടന്നു സാധാരണമാകുന്നതുവരെ നാട്ടുഭാഷകളിൽ ഇംഗ്ലീഷുസാങ്കേതികപദങ്ങളെ യഥാസ്ഥിതരീതിയിൽ എടുത്തുപയോഗിക്കുന്നതു കുറെ അസാദ്ധ്യമായിട്ടാണു കാണുന്നതു്."

സാങ്കേതികപദങ്ങളെ സൃഷ്ടിക്കുന്ന വിഷയത്തിൽ ശ്രദ്ധപതിപ്പിക്കുന്ന വിദ്വാന്മാർ ഈ അഭിപ്രായവുംകൂടി അറിഞ്ഞിരിക്കുന്നതു നന്നായിരിക്കും. ഈ പ്രമാണമനുസരിച്ചു് അന്നു് അദ്ദേഹം സൃഷ്ടിച്ച പദങ്ങൾക്കു ബഹുജനസമ്മതിയും പ്രചുരപ്രചാരവും കിട്ടിക്കാണുന്ന സ്ഥിതിക്കു്, ആ കരുവിൽ ഇന്നു വാർത്തെടുക്കുന്ന പദങ്ങളും മലയാളഭാഷയ്ക്കു സ്വീകാര്യമായിട്ടല്ലാതെ വരാൻ വഴിയില്ല.

---

## അദ്ധ്യായം 7.

## പ്രോത്സാഹനം

നമ്മുടെ രണ്ടു ചരിത്രനായകന്മാരും സാഹിത്യസാമ്രാജ്യത്തിലെ പ്രജകളെ യഥോചിതം പ്രോത്സാഹിപ്പിച്ചിരുന്നു എന്നുള്ളതു വാസ്തവമാണെങ്കിലും, അമ്മാവനാണു് അക്കാര്യത്തിൽ മുന്നിട്ടുനിന്നിരുന്നതെന്നു സമ്മതിക്കാതെ നിവൃത്തിയില്ല; അതിനു രണ്ടു കാരണങ്ങളുണ്ടു്: ഒന്നാമതു്, മരുമകൻ ഒരു കവി എന്നതിനേക്കാൾ ശാസ്ത്രകാരൻ അഥവാ നിരൂപകൻ എന്ന സ്ഥാനത്തെയാണു് കൂടുതലായി അർഹിക്കുന്നതു്. കേരളപാണിനീയം, ഭാഷാഭൂഷണം, സാഹിത്യസാഹ്യം മുതലായ കൃതികളിൽനിന്നു് അദ്ദേഹത്തിന്റെ നിഷ്പക്ഷപാതവും നിഷ്കൃഷ്ടവുമായ നിരൂപകത്വം വെളിപ്പെടുന്നുണ്ടല്ലോ. ഇങ്ങനെ

ഏതു [ത്തി] കൃതിയും നിരൂപകദൃഷ്ട്യാ വായിക്കുകയും അതോടു ഒരോംകു്, ഗുണദോഷങ്ങളെ വിവേചിക്കുകയും ചെയ്യുന്ന കൂടിത്തന്നെ എപ്പോഴും ഗ്രന്ഥകർത്താവിനു് അനുകൂലങ്ങളും പ്രശംസാപരങ്ങളുമായ സാക്ഷ്യപത്രങ്ങൾ കൊടുക്കാൻ സാധിച്ചു എന്നു വരികയില്ല. കേരളപാണിനിയുടെ ഈ സ്വഭാവം ആളുകൾക്കു നല്ലപോലെ അറിയാമായിരുന്നതിനാൽ, ഗ്രന്ഥകർത്താക്കന്മാർ എന്നു പേരുള്ളവരെല്ലാം സർട്ടിഫിക്കേറ്റിനോ അവതാരികയ്ക്കോ ആയി അദ്ദേഹത്തെ സമീപിക്കാൻ ധൈര്യപ്പെട്ടിരുന്നില്ല. രണ്ടാമതു്, മരുമകൻ്റെ കാലമായപ്പോൾ അമ്മാവൻ്റെ കാലത്തുണ്ടായിരുന്നതിനേക്കാൾ ഗ്രന്ഥങ്ങളുടെ സംഖ്യ വളരെ വർദ്ധിച്ചിരുന്നു. അതുകൊണ്ടു്, അന്നു യോഗ്യതയുള്ളവരെമാത്രം പ്രോത്സാഹിപ്പിച്ചാൽ മതിയായിരുന്നു. അച്ചുക്കൂടംവഴി പുറത്തിറങ്ങുന്ന പുസ്തകങ്ങൾക്കെല്ലാം നല്ല സർട്ടിഫിക്കേറ്റു് കൊടുക്കാതിരിക്കുന്നതിനു് ഈ കാരണവും അദ്ദേഹത്തെ പ്രേരിപ്പിച്ചിരുന്നിരിക്കാം. എന്നാൽ അഭിനന്ദനത്തെ അർഹിക്കുന്ന കൃതികളെ അദ്ദേഹം മുക്തകണ്ഠം പ്രശംസിക്കുകയും അവയ്ക്കു സാക്ഷ്യപത്രങ്ങളോ അവതാരികകളോ എന്തുവേണമെങ്കിലും എഴുതിക്കൊടുക്കുകയും ചെയ്തിരുന്നുവെന്നുള്ളതിനു കുമാരനാശാൻ്റെ നളിനി മുതലായ കൃതികൾതന്നെ ഉത്തമോദാഹരണങ്ങളാകുന്നു.

നിരൂപണത്തിനു വിഷയമാകുന്ന പുസ്തകങ്ങളെ സംബന്ധിച്ചുതന്നെ, ഗുണഭാഗങ്ങളെ പ്രശംസിക്കുന്നതോടൊപ്പമായി വിപ്രതിപത്തി തോന്നുന്ന ഭാഗങ്ങളെ പ്രത്യക്ഷമായി നിർദ്ദേശിക്കുന്നതിനും അദ്ദേഹം മടിച്ചിരുന്നില്ല. നളിനിയെ മുക്തകണ്ഠം പ്രശംസിക്കുന്ന അവതാരികയുടെ ഒരു ഭാഗംതന്നെയാണു്, "എന്നാൽ അർത്ഥകല്പനയിൽ ഇത്രത്തോളം നിഷ്കർഷചെയ്തിട്ടുള്ളതുപോലെ ശബ്ദബന്ധത്തെ സംബന്ധിച്ച നിർബ്ബന്ധങ്ങളിൽ ചിലതു് ഒഴിവാ

കളെയുംകൂടി ചെയ്തിരുന്നു എങ്കിൽ ഈ കാൎയ്യത്തിന്നു ഭംഗി ഒരു മാറ്റം കൂട്ടുകയില്ലായിരുന്നുവോ എന്നൊരു ചോദ്യത്തിന്നു വക കാണുന്നുണ്ടു്" എന്നുകൂടി എഴുതീട്ടുള്ളതു്. അതുപോലെ രാമചന്ദ്രവിലാസം മഹാകാവ്യത്തിന്നു് എഴുതിയിട്ടുള്ള അവതാരികയിൽ "അഴകത്തു കുറുപ്പിന്റെ കൃതികൾക്കു വിശേഷാൽ ഒരു അഴകുണ്ടെന്നു് എനിക്കു പണ്ടേ തന്നെ തോന്നീട്ടുണ്ടു്" എന്നെഴുതിയതിന്നടുത്തുതന്നെ "ചെരിച്ചതിന്റെ അകാരലോപം, ആഖ്യാതത്തിലെ ഉകാരലോപം ഇത്യാദി ചില അഭംഗികൾ അപൂൎവ്വം ചിലേടത്തു വന്നുപോയിട്ടില്ലെന്നില്ല" എന്നുകൂടി എഴുതാൻ അദ്ദേഹം ഒട്ടും മടിച്ചില്ല. മറ്റുള്ളവരുടെ കൃതികളെന്നുവേണ്ട, സ്വന്തം മാതുലനും ഗുരുഭൂതനുമായ വലിയകോയിത്തമ്പുരാന്റെ കൃതിയായാലും, ഉള്ള അഭിപ്രായം അദ്ദേഹം ധൈൎയ്യസമേതം തുറന്നുപറഞ്ഞിരുന്നു; "നാടകമണിപ്രവാളം മുതലായ അൎവ്വാചീനകൃതികളെയും, ഒറ്റശ്ലോകങ്ങളും മററുമായുള്ള ചില പ്രാചീനസാഹിത്യങ്ങളെയുംകൂടി ഒന്നുനോക്കുമ്പോൾ മദ്ധ്യേയുള്ള ശാകുന്തളത്തിൽമാത്രം ഈ മഹാകവി തന്റെ മണിപ്രവാളങ്ങളുടെ ചേരുമാനങ്ങളെ അടിമുടി ഒരുപോലെ ശരിപ്പെടുത്തിവെച്ചുകൊണ്ടിരിക്കുന്നതിൽ ശ്രദ്ധിക്കാഞ്ഞതു മലയാളികളുടെ താൽക്കാലികമായ ഒരു ദൗർഭാഗ്യമെന്നേ പറഞ്ഞുകൂടൂ...ശബ്ദാലങ്കാരത്തെ അപരിഹാൎയ്യമാക്കി കല്പിക്കയാൽ അൎത്ഥമല്ലു ചിലേടങ്ങളിലും മൂലത്തേക്കാൾ ഉൽക്കൎഷം ഉണ്ടായിട്ടുണ്ടു്. അപൂൎവ്വം ചില സ്ഥലങ്ങളിൽ അപകൎഷവും സംഭവിച്ചിട്ടില്ലെന്നില്ല" എന്നു കേരളീയഭാഷാശാകുന്തളത്തിന്റെ മുഖവുരയിൽ എഴുതിക്കാണുന്നതു് ഇതിന്നു് ഉത്തമോദാഹരണമാണു്. ചുരുക്കിപ്പറഞ്ഞാൽ, രോഗിയുടെ ഗുണകാംക്ഷിയായ ഒരു ഡാക്ടരെപ്പോലെയാണു് കേരളപാണിനി ഗ്രന്ഥകാരന്മാരുടെനേരെ പെരുമാറിയിരുന്നതു്.

പ്രസ്തുതവിഷയത്തിൽ കേരളപാണിനിയെ സംബന്ധിച്ചു പറയാനുള്ള ഒരു വിശേഷം, സ്വന്തം കൃതികളുടെ കാൎയ്യത്തിലും അദ്ദേഹം ഇത്തരത്തിലുള്ള നിരൂപകധൎമ്മം കൈവിടാതെ കാത്തിരുന്നു എന്നുള്ളതാണ്. ഭാഷാകുമാരസംഭവത്തിനു പുതിയപതിപ്പു വേണ്ടിവന്ന അവസരങ്ങളിലെല്ലാം ആ ഭാഷാഭിമാനി പഴയ പദ്യങ്ങളെ ഒന്നുകൂടി മൂലത്തോടൊത്തുനോക്കി പരിഷ്കരിക്കയുണ്ടായിട്ടുണ്ട്. ആ കൂട്ടത്തിൽ കുമാരസംഭവത്തിലെ ഒന്നാമത്തെ ശ്ലോകം മൂന്നു പ്രാവശ്യം രൂപം മാറി. ആ മൂന്നു പരിഭാഷകളും താഴെ ഉദ്ധരിക്കാം:—

ഉണ്ടങ്ങു ദേവകലയാണു വടക്കുദിക്കിൽ
ചൊല്ലുന്ന മാമല ഹിമാലയനാമധേയൻ,
ഈരാഴികൾക്കു നടുവേ നിലകൊൾകയാലീ-
യൂഴിക്കളവുകോലു പതിച്ചപോലെ

(ആദ്യത്തേതു്)

ഉണ്ടുത്തരാശയതിലങ്ങൊരു ദേവതാംശ-
മാണുള്ള മാമല ഹിമാലയനാമധേയൻ,
ആഴിക്കു രണ്ടിനുമിടയ്ക്കിഹ നില്ക്കയാലീ-
യൂഴിക്കളവുകോലു പതിച്ചപോലെ.

(രണ്ടാമത്തേതു്)

ദേവാത്മഭാവധരനുത്തരദിക്കിലുണ്ടു
മേവുന്ന മാമല ഹിമാലയനാമധേയൻ
ആഴിക്കു രണ്ടിനുമിടയ്ക്കു കിടക്കയാലീ-
യൂഴിക്കളവുചമച്ചളയെന്നപോലെ.

(മൂന്നാമത്തേതു്)

ഒടുവിലത്തെ രൂപാന്തരത്തിനു് അദ്ദേഹം പറയുന്ന കാരണമാണു് രസകരമായി തോന്നുന്നതു്; അവിടെയാണു് അദ്ദേഹത്തിന്റെ നിഷ്പക്ഷമായ നിരൂപകത്വവും നിഷ്കളങ്കമായ ഭാഷാഭിമാനവും തെളിഞ്ഞുകാണുന്നതു്. അതു് അദ്ദേഹത്തിന്റെ വാക്കിൽത്തന്നെ ഇവിടെ ചേൎക്കാം:—

ദോഷപ്രഖ്യാപനവൈമുഖ്യത്തിനു പുറമേ, അന്നത്തെ കാലസ്ഥിതിയും ഇക്കാര്യത്തിൽ പ്രധാനമായ ഒരു പ്രേരകശക്തിയായിരുന്നിരിക്കാം. മലയാളഭാഷയുടെ അന്നത്തെ നില വളരെ മോശമായിരുന്നു എന്നു നാം കണ്ടുകഴിഞ്ഞുവല്ലോ. എഴുത്തച്ഛന്റെ കിളിപ്പാട്ടുകളും കുറെ ആട്ടക്കഥകളും ഏതാനും തുള്ളലുകളുമല്ലാതെ ഭാഷയിൽ പറയത്തക്ക ഗ്രന്ഥങ്ങളൊന്നും അന്നുണ്ടായിരുന്നില്ല; ഗ്രന്ഥങ്ങളെഴുതാൻ കഴിവോ ഒരുക്കമോ ഉള്ളവരായിട്ടും അധികമാരുമുണ്ടായിരുന്നില്ല. വലിയകോയിത്തമ്പുരാന്റെ സഹൃദയത്വവും സാഹിത്യപ്രണയവും, ഗ്രന്ഥനിർമ്മാണം എന്ന പരിമിതമായ പരിധികളിൽ ഒതുങ്ങാതെ, പ്രോത്സാഹനം എന്ന വിശാലമായ സരണിയിൽക്കൂടി സഞ്ചരിച്ചതിനു് ഇതൊക്കെയാണു് പ്രധാന കാരണങ്ങൾ.

അദ്ദേഹത്തിന്റെ വാക്കുമൂലമോ കത്തുമൂലമോ ആയ പ്രോത്സാഹനംമൂലം 'ആരയും തലയും മുറുക്കി' എന്നു് അരങ്ങത്തു പ്രവേശിച്ച സാഹിത്യകാരന്മാരുടെ സംഖ്യ കുറച്ചൊന്നുമല്ല. അക്കാലത്തു പുറപ്പെട്ടിരുന്ന പുസ്തകങ്ങളിൽ ഒരു വലിയ ഭൂരിപക്ഷം കോയിത്തമ്പുരാന്റെ സാക്ഷ്യപത്രങ്ങളോടു കൂടിയവയായിരുന്നു. തീരെ ബാലിശങ്ങളായ കൃതികൾക്കുപോലും വളരെ പ്രോത്സാഹജനകങ്ങളായ സർട്ടിഫിക്കറ്റുകളാണു് അദ്ദേഹം കൊടുത്തിരുന്നതു്; അഭിപ്രായത്തിനു കിട്ടുന്ന പുസ്തകങ്ങളെല്ലാം വായിച്ചു തിരുത്തി, അവയ്ക്കെല്ലാം സാക്ഷ്യപത്രങ്ങൾ എഴുതിക്കൊടുക്കുക എന്നുള്ളതു് അത്ര സുകരമോ സുഖകരമോ ആയ ഒരു ജോലിയല്ലെന്നു് അനുഭവസ്ഥന്മാർക്കറിയാം. ദോഷങ്ങൾ കണ്ടുപിടിക്കുന്നതിനുള്ള ശക്തി കോയിത്തമ്പുരാനുണ്ടായിരുന്നില്ലെന്നു പറയുന്നതു് ഒരിക്കലും ശരിയായിരിക്കയില്ല. 'ഏതെങ്കിലുംവിധത്തിൽ കുറെ ഗ്രന്ഥങ്ങൾ ഭാഷയിലുണ്ടാകട്ടെ; ആളുകൾക്ക ഭാഷാഭിമാനമുണ്ടായിക്കഴിഞ്ഞാൽ കുറവുകളെല്ലാം

കാലക്രമത്തിൽ നീങ്ങിക്കൊള്ളും' എന്നായിരുന്നു അദ്ദേഹത്തിന്റെ വിചാരം. തിരുവനന്തപുരത്തുവെച്ചു കൂടിയ ഒരു സാഹിത്യസമാജത്തിൽ ചരിത്രനായകൻ ചെയ്ത അദ്ധ്യക്ഷപ്രസംഗത്തിലെ ഒരു ഭാഗം ഇവിടെ ഉദ്ധരിക്കുന്നതായാൽ, ഗ്രന്ഥനിരൂപണസംബന്ധമായി അദ്ദേഹത്തിനുണ്ടായിരുന്ന ആശയം എന്തായിരുന്നുവെന്നു് ഏകദേശം ഊഹിക്കുവാൻ കഴിയും. അദ്ദേഹം ഇങ്ങനെയാണു് പറഞ്ഞതു്:—

"ഒരു പുസ്തകത്തിന്റെ ഗുണദോഷങ്ങളെപ്പററി പറയുന്നതിനുമുമ്പു് നാം പല കാര്യങ്ങളും ആലോചിക്കേണ്ടതായിട്ടുണ്ടു്. ഇപ്പോൾ മലയാളത്തിൽ ഉൾപ്പെട്ട ദേശങ്ങളിൽത്തന്നെ ഭാഷയ്ക്കു പദങ്ങളും പല വിധമായ പ്രകാരഭേദം കാണുന്നുണ്ടു്. ഓരോ ദിക്കിലുള്ള ഗ്രന്ഥകാരന്മാർ തങ്ങളുടെ കൃതികളിൽ അതതുദിക്കിൽ നടപ്പുള്ള പരസ്പര വിഭിന്നങ്ങളായ ഭാഷാരീതികളെ ഉപയോഗിച്ചുവരുന്നു. അങ്ങനെയുള്ള ഭാഷാഭേദങ്ങളിൽ ത്യാജ്യം ഇന്നതെന്നും ഗ്രാഹ്യം ഇന്നതെന്നും എല്ലാദിക്കിലും ഉള്ള പണ്ഡിതന്മാർ യോജിച്ചു് ആലോചിച്ചു തീർച്ചപ്പെടുത്തേണ്ടതാണു്. വടക്കേദിക്കിൽ ഉണ്ടാക്കപ്പെടുന്ന പുസ്തകങ്ങളെ തെക്കുള്ള വിചാരന്മാരും ഈ ദിക്കിൽ നിർമ്മിക്കപ്പെടുന്നവയെ വടക്കുള്ളവരും പരിശോധിച്ചു് അഭിപ്രായങ്ങളെ അന്യോന്യം ഗ്രഹിപ്പിച്ചു് ഉഭയസമ്മതപ്രകാരം ഒരു വ്യവസ്ഥ ഏർപ്പെടുത്തണം. അങ്ങനെ ചെയ്യാതെ ഒരു നിരൂപകന്റെ വിധിക്കു് അതെല്ലാം വിധേയമാക്കുന്നതു ശരിയല്ല.

ഇപ്പോൾ പുതുതായി ഉത്ഭവിക്കുന്ന മലയാളകൃതികളിൽ അനേകം ന്നപ്രകാരണ ആക്ഷേപത്തിനു് അവകാശമില്ലാത്തതായി ഞാനെങ്കിലും കാണുമെന്നു തോന്നുന്നില്ല. എന്റെ അടുക്കൽ അഭിപ്രായത്തിനായി പലരും അയച്ചുതരാറുള്ള ഗ്രന്ഥങ്ങളെ മുഴുവൻ ഞാൻ വായിച്ചുനോക്കാറുണ്ടു്; എന്നാൽ അവയിലുള്ള ന്യൂനതകളെയെല്ലാം കുറിച്ചെടുക്കുന്നതിനു് അവസരമില്ലായ്കയാലും ദോഷപ്രഖ്യാപനം ചെയ്യുന്നതിനുള്ള സഹജമായ വൈമുഖ്യത്താലും അവയിലുള്ള ഗുണങ്ങളെ ഗ്രഹിക്കമാത്രമേ പലപ്പോഴും ചെയ്യാറുള്ളു. ചില അംശങ്ങളിൽ ഭംഗിയെയും അഭംഗിയെയും കുറിച്ചു് അഭിപ്രായഭേദങ്ങളും ഉണ്ടാകാമല്ലോ."

ഒരു കാര്യം തീർച്ചതന്നെ; ഗ്രന്ഥപരിശോധനയും ഗ്രന്ഥപ്രശംസയും ഏററവും തൃപ്തികരമായ ഒരു തൊഴിലാ

യിട്ടല്ല അദ്ദേഹം കരുതിയിരുന്നതു്. പ്രശംസാവിഷയത്തിൽ ചിലപ്പോൾ സ്വന്തം മനസ്സാക്ഷിയെ വേദനപ്പെടുത്തിയുംകൂടി അദ്ദേഹത്തിനു പ്രവർത്തിക്കേണ്ടിവന്നിട്ടുണ്ടെന്നുള്ളതിനു തെളിവുകളുണ്ടു്. ഈ അവസരങ്ങളിലെല്ലാം നിഷ്കളങ്കമായ ഭാഷാപ്രണയം മാത്രമാണു് അദ്ദേഹത്തിനു സമാധാനത്തെ നല്കിയിരുന്നതു്. "പുസ്തകം ധാരാളം വായിക്കാനിടവരുന്നതു് സന്തോഷകരംതന്നെ. പക്ഷേ, അവയ്ക്കെല്ലാം ഓരോ നല്ല സർട്ടിഫിക്കേറ്റു് എഴുതിക്കൊടുക്കുക എന്നുള്ളതു് വളരെ ബുദ്ധിമുട്ടായിത്തോന്നുന്നു" എന്നു കോയിത്തമ്പുരാൻ കണ്ടത്തിൽ വറുഗീസുമാപ്പിള്ളയ്ക്കയച്ച ഒരു കത്തിൽ പ്രസ്താവിച്ചുകാണുന്നതുകൊണ്ടു്, ഗ്രന്ഥപരിശോധനാകൃത്യവും സാക്ഷ്യപത്രസമ്മാനവും തൃപ്തികരമായ ഒരു ജോലിയായിട്ടല്ല അദ്ദേഹം കരുതിയിരുന്നതെന്നു വ്യക്തമാകുന്നുണ്ടല്ലോ. മാതൃഭാഷാപ്രണയവും മലയാളത്തിലെ ഗ്രന്ഥദൗർലഭ്യം കണ്ടുണ്ടായ മനസ്താപവുംകൊണ്ടു മാത്രമാണു്, കുറെ ബുദ്ധിമുട്ടനുഭവിക്കയോ മനോവേദന സഹിക്കയോ ചെയ്യേണ്ടിവന്നാലും ഗ്രന്ഥകാരന്മാരെ പ്രോത്സാഹിപ്പിക്കേണ്ടതു് തന്റെ ഒരു ചുമതലയാണെന്നു് ആ മഹാൻ തീരുമാനിച്ചതു്. ഈ പ്രോത്സാഹനം പല അവസരങ്ങളിലും അസ്ഥാനത്തിലായിപ്പോയിട്ടുണ്ടെന്നുള്ള ഒരാക്ഷേപം അന്നും ഇന്നും പലരും പറഞ്ഞുകേൾക്കാറുണ്ടു്. എന്നാൽ അന്നത്തെ കാലസ്ഥിതിക്കു് അത്തരത്തിലുള്ള പ്രോത്സാഹനം അത്യാവശ്യമായിരുന്നുവെന്നും "ക്ഷീരമുള്ളോരകിടിൻചുവട്ടിലും ചോരതന്നെ കൊതുകിന്നു കൌതുകം" എന്ന രീതിയിലുള്ള ദോഷൈകദൃഷ്ടി അദ്ദേഹം സ്വീകരിച്ചിരുന്നുവെന്നുവരികിൽ, ഭാഷാദേവിയുടെ ഭണ്ഡാരം ഇന്നു കാണുന്ന പരിപുഷ്ടിയെപ്പോലും പ്രാപിക്കയില്ലായിരുന്നുവെന്നുമുള്ളതു് ഇക്കൂട്ടർ ഓർക്കേണ്ടതാണു്. പ്രിയംവദനും ഉദാരകല്പകം ആശ്രിതവത്സലനുമായ ആ സാഹിതീദാസന്റെ ഔദാര്യപൂർവ്വമായ പ്രോത്സാ

ഹനമില്ലായിരുന്നുവെങ്കിൽ, കേരളത്തിൽ ഇന്നു് ഇത്രയേറെ കാവ്യങ്ങളോ ആഖ്യായികകളോ ഗദ്യകാരന്മാരോ പദ്യകാരന്മാരോ പത്രങ്ങളോ മാസികകളോ ഉണ്ടാകുമായിരുന്നുവോ എന്നുള്ളതു് സംശയാവഹമത്രെ.

മഹാകവി ഉള്ളൂർ 1080-ൽ ചരിത്രനായകന്റെ ഗ്രന്ഥപരിശോധകത്വത്തെപ്പററി ഒരിടത്തു രേഖപ്പെടുത്തിയിട്ടുള്ളതു് ഇപ്രകാരമാണു്:—

“ഗ്രന്ഥപരിശോധകന്റെ നിലയിൽ നോക്കുകയാണെങ്കിൽ, കഴിഞ്ഞ അൻപതു വർഷങ്ങൾക്കിടയിൽ ഉണ്ടായിട്ടുള്ള മലയാളപുസ്തകങ്ങളിൽ നൂററിനു് എൺപതും അവിടുത്തെ പരിശോധനസ്സൂക്ഷ്മതയോ അഭിപ്രായത്തോടുകൂടിയെങ്കിലുമോ അല്ലാതെ പ്രസിദ്ധീകരിക്കപ്പെട്ടിട്ടില്ലെന്നുള്ളതു് പരബോദ്ധ്യമാകുന്നു. അതു്, എവിടെനിന്നു്, ഏതു അജ്ഞന്മാരോടുകൂടി, എന്തുമാതിരി പുസ്തകം എഴുതി അയച്ചാലും അവിടുന്നു് അതു മുഴുവൻ സൂക്ഷ്മമായി പരിശോധിക്കുന്നതിൽ ജാഗരൂകനായിരിക്കുന്നു. ഇതു കേവലം, പേരിനുമാത്രമുള്ള പരിശോധനയുമായിരിക്കയില്ല. ഉദാഹരണത്തിനു് ഞാൻ ഈയിടെ നമ്മുടെ അന്നദാതാവായ പൊന്നുതമ്പുരാൻ (മൂലംതിരുനാൾ) തിരുമേനിയെപ്പററി രചിച്ച വഞ്ചീശഗീതി നാലഞ്ചു പണ്ഡിതന്മാരെ കാണിച്ചു; അവർ എല്ലാവരും ഒന്നുപോലെ ഗ്രന്ഥം ഏററവും വിശിഷ്ടമാണെന്നും അതിൽ മാററുവാനോ തിരുത്തുവാനോ യാതൊന്നുമില്ലെന്നും അഭിപ്രായപ്പെട്ടു; പിന്നീടാണു് ആ പുസ്തകം വലിയകോയിത്തമ്പുരാൻ തിരുമനസ്സിലെ കരാംബുജങ്ങളിൽ ചെന്നുചേർന്നതു്. ഓരോ ശ്ലോകവും അവിടുന്നു സാവധാനം വായിച്ചു്, പാഠഭേദം വേണ്ടിടത്തിൽ അതു കാണിച്ചു്, അർത്ഥത്തിനു് അസ്പഷ്ടതയുണ്ടെന്നു തോന്നിയ ഭാഗത്തിൽ അതു വിശദീകരിച്ചു്—എന്നുവേണ്ട അതിനെ എന്തെല്ലാം മാർഗ്ഗത്തിൽ പരിഷ്കൃതി വേണമോ അതൊക്കെയും വരുത്തി—മൂന്നോ നാലോ ദിവസത്തിനുള്ളിൽ എന്നെ തിരിയെ ഏല്പിച്ചു—ഇതുതന്നെയാണു്, ഏതു പുസ്തകം കൈയിൽ കിട്ടിയാലും അവിടുന്നു ചെയ്യുന്നതു്. അവിടുത്തെ ദോഷപ്രഖ്യാപനവൈമുഖ്യത്തെപ്പററി പലരും ദോഷാരോപണം ചെയ്തിട്ടുണ്ടു്. എന്നാൽ,

ഗുണദോഷൗ ബുധോ ഗൃഹ്ണ-
ന്നിന്ദുക്ഷ്വേളാവിവേശ്വരഃ
ശിരസാ ശ്ലാഘതേ പൂർവ്വം-
പരം കണ്ഠേ നിയച്ഛതി.'

(ശിവൻ വിഷത്തെ കഴുത്തിൽ അടക്കി ചന്ദ്രനെ ശിരസ്സിൽ ധരിക്കുന്നതു പോലെ, വിദ്വാൻ ദോഷത്തെ മറച്ചുവെച്ചു ഗുണത്തെ ശ്ലാഘിക്കുന്നു) എന്നുള്ള ആപ്തവാക്യം ഉദ്ധരിച്ചതിൽ അവിടുത്തേക്കും സമാധാനമായുണ്ട്. എന്നു മാത്രമല്ല, കവിയശഃപ്രാർത്ഥികളായ യുവാക്കളെ ധൈര്യപ്പെടുത്തേണ്ടതു കവിസാർവ്വഭൗമന്മാരുടെ കർത്തവ്യമാകുന്നു. ദുഷ്കവികളെ നശിപ്പിക്കുവാനുള്ള വസ്തുക്കൾ പത്രാധിപന്മാരാണ്."

ഏതെങ്കിലും ഒരു പുസ്തകത്തെപ്പറ്റി തൃപ്തികരമായ ഒരഭിപ്രായം പറയുവാൻ തീരെ നിവൃത്തിയില്ലാതെ വന്നാൽ കേരളകാളിദാസൻ മൗനമവലംബിച്ചുകളയുകയായിരുന്നു പതിവ്. ശാകുന്തളനാടകത്തിന്റെ പരിഭാഷയെത്തുടർന്നു തർജ്ജിമകളാലും കല്പിതങ്ങളാലും അനവധി ഭാഷാനാടകങ്ങൾ ഒരുകാലത്തു ഭാഷയിലുണ്ടായിക്കൊണ്ടിരുന്നു. അക്കൂട്ടത്തിൽ ഒരു നാടകമെഴുതിയ ആൾ തന്റെ പുസ്തകത്തിന് ഒരു സർട്ടിഫിക്കറ്റ് കിട്ടണമെന്നു കേരളകാളിദാസനോടപേക്ഷിച്ചു. ആ നാടകം ഒട്ടും തൃപ്തികരമായി തോന്നാത്തതിനാൽ അദ്ദേഹം മൗനമവലംബിച്ചുകളഞ്ഞു. ഗ്രന്ഥകർത്താവ് അപേക്ഷ വീണ്ടുംവീണ്ടും ആവർത്തിച്ചുകൊണ്ടിരുന്നു. മലയാളമനോരമയിൽ ഒരഭിപ്രായമെഴുതിയാലും മതിയെന്നായി ഒടുവിലത്തെ അപേക്ഷ. തീരെ നിവൃത്തിയില്ലെന്നായപ്പോൾ കേരളവർമ്മ മനോരമയിൽ പുസ്തകാഭിപ്രായരൂപത്തിൽ ഒരു കുറിപ്പെഴുതി. പുസ്തകത്തെപ്പറ്റി പൊതുവെ പ്രശംസിച്ചതിനുശേഷം, തനിക്കു തോന്നിയിട്ടുള്ള എതിരഭിപ്രായത്തെ "ഭാഷാകവിതയിൽ സാധാരണങ്ങളായിക്കാണുന്ന ദോഷങ്ങളല്ലാതെ ചൂണ്ടിപ്പറയത്തക്ക

യാതൊരു ദോഷവും ഇതിൽ ഉള്ളതായി തോന്നുന്നില്ല" എന്നു വളരെ മൃദുവായ രീതിയിൽ സൂചിപ്പിക്കമാത്രമേ അദ്ദേഹം ചെയ്തുള്ളു. അമ്മാവനും മരുമകനും തമ്മിലുള്ള വ്യത്യാസം നോക്കുക!

---

## അദ്ധ്യായം 8.

## പലവക

### 1. തർജ്ജിമ

മററു ഭാഷകളുടെ സഹായം ഒട്ടുമില്ലാതെ ഒരു ഭാഷയും അഭിവൃദ്ധിയെ പ്രാപിക്കയില്ല. ഈ സഹായം പലവിധത്തിലാകാം: ചില ഭാഷകൾ പലതും കടംകൊടുത്തു മററു ഭാഷകളെ സഹായിക്കുന്നു; പുറമെനിന്നു കിട്ടുന്ന ആശയങ്ങളെക്കൊണ്ടായിരിക്കും ചില ഭാഷകൾ അഭിവൃദ്ധിയെ പ്രാപിക്കുന്നതു്; തർജ്ജിമകൊണ്ടു പുരോഗതിയെ പ്രാപിച്ചിട്ടുള്ള ഭാഷകളും അപൂർവ്വമല്ല. മലയാളത്തെ സംബന്ധിച്ചു പറയുകയാണെങ്കിൽ, ഇപ്പറഞ്ഞ എല്ലാവഴികളിലുംകൂടിയുള്ള സഹായം അതിനുണ്ടായിട്ടുണ്ടു്. ഇന്നു മലയാളഭാഷയിലുള്ള ഗ്രന്ഥങ്ങളിൽ ഭൂരിപക്ഷവും മററു ഭാഷകളിൽനിന്നു പരിഭാഷാരൂപത്തിലോ അനുകരണരൂപത്തിലോ സംക്രമിച്ചിട്ടുള്ളവയാണു്. സംസ്കൃതം, ഇംഗ്ലീഷ്, ഹിന്ദി, ബംഗാളി, തമിഴ് മുതലായ പല ഭാഷകളിൽനിന്നും അനവധി ഗ്രന്ഥങ്ങൾ മലയാളത്തിനു നേട്ടമായി കിട്ടിയിട്ടുണ്ടു്. കാവ്യമായാലും ശാസ്ത്രമായാലും ഇപ്പറഞ്ഞതിനു വ്യത്യാസമില്ല. ഈവക അനുകരണങ്ങളേയും തർജ്ജിമകളേയും ഒഴിച്ചുനോക്കിയാൽ മലയാളഭാഷയുടെ ഭണ്ഡാഗാരം വളരെ ശുഷ്കമാണെന്നു കാണാം. ഇങ്ങനെ ഭാഷാപോഷണത്തിനു് അത്യന്തം ഉപകരിച്ചി

ട്ടുള്ള പരിഭാഷാപ്രസ്ഥാനം ആദ്യമായി മലയാളത്തിൽ പ്രചരിപ്പിച്ചതും പിന്നീട് അതിനെ പരിഷ്കരിച്ചതും നമ്മുടെ ചരിത്രനായകന്മാരല്ലാതെ മററാരുമല്ല.

വിജ്ഞാനമഞ്ജരി, സന്മാർഗ്ഗസംഗ്രഹം മുതലായി പാഠശാലകളുടെ ആവശ്യത്തിനായി കേരളകാളിദാസനെഴുതിയ പാഠപുസ്തകങ്ങൾ ഇംഗ്ലീഷിലെ ചില കൃതികളെ അനുകരിച്ചുണ്ടാക്കപ്പെട്ടവയാകുന്നു. അക്ബറും മഹച്ചരിതസംഗ്രഹവും ഇംഗ്ലീഷിൽനിന്നുള്ള തർജ്ജിമകളാണെന്നു മുൻപു പറഞ്ഞിട്ടുണ്ടല്ലോ. അക്ബർ എന്ന ആഖ്യായിക മററുപല ആഖ്യായികകളുടെയും പരിഭാഷയ്ക്കു മാത്രമല്ല, ചില ചരിത്രാഖ്യായികകളുടെ ആവിർഭാവത്തിനുംകൂടി കാരണമായിത്തീർന്നു. അന്യാപദേശശതകം, അമരുകശതകം, ശാകുന്തളനാടകം എന്നീ മൂന്നു കൃതികളും സംസ്കൃതത്തിൽനിന്നുള്ള ഇറക്കുമതിയാണു്. ഇവയെ അനുകരിച്ചു് അന്നു് എത്രയെത്ര കാവ്യങ്ങളാണു് സംസ്കൃതത്തിൽനിന്നു മലയാളത്തിലേയ്ക്കു തർജ്ജിമചെയ്യപ്പെട്ടതെന്നുള്ളതിനു കൈയുംകണക്കുമില്ല. വലിയ കോയിത്തമ്പുരാന്റെ ശാകുന്തളം കണ്ടു ഭ്രമിച്ചു പലരും തർജ്ജിമകളായും കല്പിതങ്ങളായും അനവധി നാടകങ്ങളുണ്ടാക്കിയതും ഒടുവിൽ ഈ നാടകഭ്രമം അവസാനിപ്പിക്കുന്നതിനായി മുൻഷി രാമക്കുറുപ്പിന്റെ ചക്കീചങ്കരം രംഗപ്രവേശം ചെയ്യേണ്ടിവന്നതും മററും പ്രസിദ്ധമാണു്. സംസ്കൃതത്തിലുള്ള പ്രസിദ്ധനാടകങ്ങളെല്ലാം മലയാളത്തിലേയ്ക്കു തർജ്ജിമചെയ്യപ്പെട്ടതിനുള്ള കാരണം വലിയ കോയിത്തമ്പുരാന്റെ ശാകുന്തളപരിഭാഷയാകുന്നു.

മാതുലൻ വെട്ടിത്തുറന്ന ഈ പരിഭാഷാസരണിയെ മരുമകൻ പരിഷ്കരിച്ചു സുഖസഞ്ചാരയോഗ്യമാക്കിത്തീർത്തു. കേരളപാണിനിയുടെ കൃതികളിലധികവും സംസ്കൃതത്തിൽനിന്നുള്ള തർജ്ജിമകളാണെന്നു പറഞ്ഞിട്ടുണ്ടല്ലോ.

കാളിദാസന്റെ ഒരു നാടകം അമ്മാവൻ തർജ്ജിമചെയ്തതിനെത്തുടൎന്ന്, മരുമകൻ ആ കവിയുടെ രണ്ടു നാടകങ്ങളും രണ്ടു കാവ്യങ്ങളും മലയാളത്തിലേയ്ക്കു പകൎത്തി. തർജ്ജിമയുടെ കാൎയ്യത്തിൽ മാതുലനും ഭാഗിനേയനും ഒരേരീതിയല്ല അംഗീകരിച്ചിരുന്നതു്. കേരളവൎമ്മ ശബ്ദസുഖസമ്പാദനത്തിനുവേണ്ടി ആശയത്തിൽ ചില ചില്ലറ മാററങ്ങൾ വരുത്തുന്നതിനുള്ള സ്വാതന്ത്ര്യം കാണിച്ചിരുന്നു. രാജരാജവൎമ്മാവാകട്ടെ, ആശയത്തിന്റെ കാൎയ്യത്തിലാണു് കൂടുതൽ ശ്രദ്ധപതിപ്പിച്ചിരുന്നതു്. 'മാനോടൊത്തു വളൎന്ന്' (പുറം 98) എന്നിത്യാദിയായ കേരളകാളിദാസപദ്യത്തിലുള്ള 'നാഗരികാംഗനാരസികനാം' എന്ന ദുഷ്യന്തവിശേഷണം സംസ്കൃതത്തിലെ ശാകുന്തളത്തിൽ ഇല്ലാത്തതാണു്; എങ്കിലും അതു സന്ദൎഭത്തിനു വളരെ യോജിച്ചിരിക്കുന്നുവെന്നു് ആരും സമ്മതിക്കും. ഇങ്ങനെ ഔചിത്യത്തിനു ഭംഗംവരാത്ത സ്വാതന്ത്ര്യം കാണിക്കുന്നതിൽ വലിയകോയിത്തമ്പുരാൻ ഒട്ടും മടി വിചാരിച്ചിരുന്നില്ല. കേരളപാണിനിയാകട്ടെ, ഇക്കാൎയ്യത്തിൽ വിമുഖനായിരുന്നു. മേൽകാണിച്ച പദ്യത്തെ,

സ്വരക്ഷയറിയാതെ മാൻകിടാങ്ങൾ-
ക്കരികിൽ വളൎന്നവൾ ഞാനുമെന്തു ചേതം?
അരുളി കളിവചസ്സു തോഴരേ, ഞാൻ;
കരുതരുതായതു കാൎയ്യമായ് ഭവാനും.

എന്നിങ്ങനെ മൂലപദ്യത്തിനു യോജിച്ച രീതിയിൽ പരിഭാഷപ്പെടുത്തുകയാണു് അദ്ദേഹം ചെയ്തിട്ടുള്ളതു്. സംസ്കൃതത്തിലെ ആശയം ഭാഷയിൽ പകൎത്തേണ്ട ചുമതല മാത്രമേ പരിഭാഷകനുള്ളു എന്നായിരുന്നു അദ്ദേഹത്തിന്റെ അഭിപ്രായം. മൂലത്തിനോടു് അധികം യോജിച്ച തർജ്ജിമ മരുമകന്റേതാണെങ്കിലും, പാൽപായസത്തിൽ പഞ്ചസാര എന്നപോലെ, അൎത്ഥചമൽക്കാരത്തോടു ശബ്ദഭംഗി

യും കൂടിക്കലൎന്നാലുള്ള ഒരു പ്രത്യേകസുഖം അമ്മാവന്റെ തൎജ്ജിമയിലാണു് അധികമായി അനുഭവപ്പെടുന്നതു്; എന്നാൽ ഈ ശബ്ദസുഖം അമ്മാവന്റെ എല്ലാ പദ്യങ്ങളിലും ഒരുപോലെ കാണുന്നില്ലെന്നും മൂലത്തിനു യോജിച്ച തൎജ്ജിമ എന്ന നയം എല്ലാ സ്ഥലത്തും പ്രയോഗിക്കാൻ മരുമകനു സാധിച്ചിട്ടുണ്ടെന്നും ഉള്ള വാസ്തവം മറച്ചുവെയ്ക്കത്തക്കതല്ല.

മണിയും പ്രവാളവും കൂട്ടിച്ചേൎക്കുന്ന വിഷയത്തിലും മാതുലനും ഭാഗിനേയനും ഭിന്നാഭിപ്രായക്കാരായിരുന്നു. സംസ്കൃതത്തിൽനിന്നു സുപ്തിങ് പ്രത്യയാന്തങ്ങളായ പദങ്ങൾ അതുപോലെ മലയാളത്തിലേയ്ക്കു കടംവാങ്ങുന്നതിനു കേരളകാളിദാസൻ ഒട്ടും മടിച്ചിരുന്നില്ല. 'സാരാ ഭവന്തി ദിവസാഃ പരിണാമരമ്യാഃ'—'പനിമതിയലഘാം വിലോകതടിനാവാം' എന്നുംമററും പ്രയോഗിക്കുന്നതിനു വലിയകോയിത്തമ്പുരാനു യാതൊരു സങ്കോചവും ഉണ്ടായിരുന്നില്ല. മണിപ്രവാളങ്ങളിൽ മണിസ്ഥാനീയങ്ങളായ സംസ്കൃതപദങ്ങൾ തനിസ്സംസ്കൃതപദങ്ങളായിരിക്കണമെന്നുള്ള ഒരു സിദ്ധാന്തവുംകൂടി അദ്ദേഹത്തിനുണ്ടായിരുന്നുവോ എന്നു തോന്നും, അദ്ദേഹത്തിന്റെ കവിത വായിച്ചാൽ. മരുമകന്റെ അഭിപ്രായം ഇതിൽനിന്നു തീരെ ഭിന്നമായിരുന്നു. 'സംസ്കൃതപദങ്ങൾ സ്വീകരിക്കുന്നതു കൊണ്ടു വിരോധമില്ല; എന്നാൽ, അവ മലയാളപ്രത്യയാന്തങ്ങളായിരിക്കണം. നിവൃത്തിയുള്ളിടത്തോളം മലയാളപദങ്ങളെക്കൊണ്ടുതന്നെ ആവശ്യം നിൎവ്വഹിക്കുന്നതാണു് ഉചിതം.' ഇതായിരുന്നു കേരളപാണിനിയുടെ അഭിപ്രായം. സ്വന്തം കൃതികളിൽ ഈ നിയമമനുസരിച്ചാണു് അദ്ദേഹം പ്രവൎത്തിച്ചിട്ടുള്ളതു്. പല സ്ഥലങ്ങളിലും ഇതു ഫലിച്ചിട്ടുണ്ടു്; എന്നാൽ, സംസ്കൃതപദങ്ങളെ കഴിയുന്നതും അകററിനിൎത്തുന്നതിനുവേണ്ടിച്ചെയ്തു നിരന്തരപ

രിശ്രമംനിമിത്തം ചില സ്ഥലങ്ങളിൽ അദ്ദേഹത്തിന്റെ കവിതയ്ക്കു ഗൗരവവും സൗന്ദര്യവും തീരെ ഇല്ലാതെപോയിട്ടുണ്ടെന്നുംകൂടി പറയേണ്ടിയിരിക്കുന്നു. 'പാരം സുഖാവഹം മനസ്സിലെരിഞ്ഞടക്കം'— 'പാഴാക്കൊല്ലുവാംതൻമുഖത്തിലുളവാം വെള്ളാമ്പലിൽത്തട്ടിയകാർമീൻ ചാടുവതായ കണ്മിഴിമണിക്കൊണ്ടുഭ്രമച്ചെമ്മരെ' എന്നുംമററുമുള്ള പദ്യങ്ങൾ നോക്കുക. സന്ധ്യാസമയത്തെ 'എരിഞ്ഞടക്ക'മെന്നും കരിമീനിനെ 'കാർമീ'നെന്നും കടാക്ഷഭംഗിയെ 'കണ്മിഴിമണിക്കൊണ്ടുഭ്രമച്ചെമ്മ'യെന്നും മററും പറയേണ്ടിവന്നതു്, എത്രവലിയ ഭാഷാഭിമാനംകൊണ്ടായാലും, അഭിനന്ദനീയമാണെന്നു പറയാൻ നിവൃത്തിയില്ല.

ഭാഷയിൽ തർജ്ജമകൾ പലതരത്തിലുണ്ടു്. ചിലർ പദാനുപദതർജ്ജമയ്ക്കു പ്രാധാന്യം കല്പിക്കുന്നു; മററുചിലർ വൃത്താനുവൃത്തമായാലേ തർജ്ജമ ശരിയാവൂ എന്നു ശഠിക്കുന്നു; കേരളപാണിനിക്കു് ഇതുവക നിർബന്ധങ്ങളൊന്നുമില്ലായിരുന്നു. മൂലകൃതിയിലെ അർത്ഥത്തിനു് ഏററക്കുറച്ചിൽകൂടാതെ പരിഭാഷ നിർവ്വഹിക്കണമെന്നുമാത്രമേ അദ്ദേഹത്തിനു നിർബ്ബന്ധമുണ്ടായിരുന്നുള്ളു. ശബ്ദാലങ്കാരത്തിനുവേണ്ടി അർത്ഥത്തെ ബലികഴിക്കുന്ന സമ്പ്രദായം അദ്ദേഹത്തിനു തീരെ ഇഷ്ടമായിരുന്നില്ല. തന്റെ കവിതയ്ക്കു ശബ്ദഭംഗി പോരെന്നു് അദ്ദേഹംതന്നെ സമ്മതിച്ചിട്ടുണ്ടു്; എന്നാൽ അർത്ഥത്തെ സംബന്ധിച്ചിടത്തോളം കേരളപാണിനിയുടെ കവിതയിൽ എന്തെങ്കിലും കുറപറയുവാൻ ദോഷൈകദൃക്കുകൾക്കുപോലും സാധിക്കുമോ എന്നു സംശയമാണു്.

തർജ്ജമചെയ്യുമ്പോൾ മലയാളഭാഷയുടെ ശൈലിക്കു യോജിച്ചവിധം ആശയങ്ങളെ പ്രതിപാദിക്കുകയാണു് അദ്ദേഹം ചെയ്തിരുന്നതു്. സംസ്കൃതത്തിലെ 'മന്ദാനിലം' മലയാളത്തിൽ അളവുചങ്ങലയാക്കാൻ അദ്ദേഹത്തിനു്

ഉടൻ ഹരൻ ചന്ദ്രനുദിച്ചുകണ്ട-
കടൽപ്പടിക്കലെല്ലാത്ത ധൈര്യലേശത്താൻ
ചൊടിത്തുടുപ്പുറ്റുമാമുഖത്തു
നടത്തി നേരെ നയനങ്ങൾമൂന്നും.

ഉന്നിദ്രകാന്തിയണിയും മണിയേറെയുള്ളി-
ക്കുന്നിന്നു മഞ്ഞഴകകറ്റിയതില്ല തെല്ലും;
ഒന്നിച്ച നന്മകളിൽ മുങ്ങുമൊരൊറ്റദോഷം
ചന്ദ്രന്റെ രശ്മികളിലങ്കമതെന്നപോലെ.

(പുതിയ തർജ്ജിമ)

‘വ്യാപാരയാമാസ വിലോചനാനി’ എന്ന മൂലത്തിന് അക്ഷരംപ്രതിയുള്ള ശരിത്തർജ്ജിമ ‘നടത്തി നേരെ നയനങ്ങൾ മൂന്നും’ എന്നുള്ളതുതന്നെയാണ്; ആ പദ്യത്തിന് ദ്വിതീയാക്ഷരപ്രാസവുമുണ്ട്. ഇങ്ങനെയൊക്കെയാണെങ്കിലും, സ്ത്രീയുടെ ‘മുഖത്തു നയനങ്ങൾ നടത്തു’ന്നതിനെയല്ല, ‘മുഖം കണ്ണുകളാൽ നുകരു’ന്നതിനെയാണ് ഒരു സഹൃദയൻ അധികം ഇഷ്ടപ്പെടുക. ‘നുകരുക’ എന്ന പദത്തിന് ആ സന്ദർഭത്തിലുള്ള അർത്ഥപുഷ്ടി പ്രത്യേകം ശ്രദ്ധേയവുമാണ്. രണ്ടാമത്തെ പദ്യത്തിലും, സൂക്ഷിച്ചു നോക്കിയാൽ ഇതുപോലെ ചില അനൗചിത്യങ്ങളൊക്കെ കാണാൻ കഴിയും. പ്രാസക്കൊഴുപ്പോ മൂലത്തോട് അക്ഷരംപ്രതിയുള്ള യോജിപ്പോ മാത്രം തർജ്ജിമയെ ആസ്വാദ്യമാക്കിത്തീർക്കുന്നതല്ലെന്നും ശ്രവണസുഖവും അർത്ഥഗ്രഹണസൗകര്യവും സർവ്വോപരി മലയാളിക്കു യോജിച്ച പ്രതിപാദനരീതിയുമാണ് പരിഭാഷയെ സഹൃദയഹൃദയാഹ്ലാദകമാക്കിത്തീർക്കുന്ന കവിതാധർമ്മമെന്നും ഇതിൽനിന്നു തെളിയുന്നുണ്ടല്ലോ. ഈ തത്വം നല്ലതുപോലെ മനസ്സിലാക്കിക്കൊണ്ടാണ് കേരളപാണിനി തർജ്ജിമയ്ക്കു പുറപ്പെട്ടിരുന്നത്. അതുകൊണ്ടുതന്നെയാണ് അദ്ദേഹത്തിന്റെ കൃതികൾ ആസ്വാദ്യതരങ്ങളായിത്തീർന്നിട്ടുള്ളതും. ചില ദിക്കിൽ ഭാഷയെ സംബന്ധിച്ച് അല്പം വ്യത്യാസം കാണുന്നുണ്ടെങ്കിൽ

“എല്ലാം തികഞ്ഞിട്ടൊരുവസ്തുപോലും തണ്ടാർമകൻ ഹന്ത ചമച്ചിട്ടുണ്ടോ?” എന്നോൎത്തു സമാധാനിക്കയേ നിവൃത്തിയുള്ളൂ. അക്കാൎയ്യം എങ്ങനെയായിരുന്നാലും അമ്മാവൻ വെട്ടിത്തുറന്നതും മരുമകൻ പരിഷ്കരിച്ചതുമായ പരിഭാഷാപദ്ധതി മലയാളഭാഷാസാഹിത്യഭണ്ഡാഗാരത്തെ വളരെ വളരെ പോഷിപ്പിച്ചിട്ടുണ്ടെന്നുള്ളതിനു രണ്ടുപക്ഷമില്ല; മററുള്ള വിഷയങ്ങളിലെന്നപോലെ ഈ പ്രസ്ഥാനത്തിനും മാൎഗ്ഗദൎശികളായിത്തീൎന്ന ഈ സാഹിത്യനായകന്മാരെ മലയാളികൾ എന്നെന്നും കൃതജ്ഞതയോടുകൂടി സ്മരിക്കാതിരിക്കയുമില്ല.

## II വ്യാഖ്യാനം.

ടിപ്പണി, ടീക, വിവരണം, വ്യാഖ്യാനം, ഭാഷ്യം എന്നിങ്ങനെ സംസ്കൃതസാഹിത്യത്തിൽ പല അൎത്ഥപ്രതിപാദനരീതികളുമുണ്ടു്; അവയിൽ ഓരോന്നിനും ഉദാഹരണങ്ങളും സുലഭങ്ങളത്രെ. മലയാളത്തിൽ വ്യാഖ്യാനരീതി ഈ അടുത്തകാലത്തുമാത്രമാണു് ആവിൎഭവിച്ചതു്; അതും സംസ്കൃതകൃതികൾക്കു മലയാളത്തിൽ അൎത്ഥവിവരണംചെയ്തുകൊണ്ടുള്ള വ്യാഖ്യാനങ്ങളായിരുന്നു. മാതൃഭാഷയായ മലയാളത്തിലെ കാവ്യങ്ങൾക്കു വ്യാഖ്യാനമെഴുതുന്നതു് അനാവശ്യമായ ഒരു ജോലിയാണെന്നുകൂടി ഒരു പക്ഷം പണ്ടുള്ളവർ കരുതിയിരുന്നിരിക്കാം. വ്യാഖ്യാനത്തിന്റെ സഹായം കൂടാതെ സാധാരണന്മാൎക്കു വായിച്ചു രസിക്കാൻ സാധിക്കാത്ത കൃതികൾ മലയാളത്തിൽ പണ്ടുണ്ടായിരുന്നില്ലെന്നു് ഇതിനൎത്ഥമില്ല; വാസ്തവം പറയുകയാണെങ്കിൽ, ആധുനികകൃതികളെക്കാൾ വ്യാഖ്യാനത്തിന്റെ സഹായം ആവശ്യപ്പെടുന്നതു പ്രാചീനകൃതികൾതന്നെയാകുന്നു. ആട്ടക്കഥകൾ, ചമ്പുക്കൾ മുതലായവ ഇതിനുദാഹരണമാണു്. ആവക കൃതികളിൽ പലതിനും ഇനിയും നല്ല വ്യാഖ്യാനങ്ങൾ ഉണ്ടാകേണ്ടതായിത്തന്നെയാണിരിക്ക

ന്നതു്. ഇപ്പോൾ ചില ചമ്പുക്കൾക്കും ആട്ടക്കഥകൾക്കും മററും ഏതാനും നല്ല വ്യാഖ്യാനങ്ങൾ ഉണ്ടായിട്ടുണ്ടെങ്കിൽ അവയെല്ലാം മാർഗ്ഗദർശിയായിത്തീർന്നതു് കേരളപാണിനിയുടെ "കാന്താരതാരക"മത്രെ.

ഉണ്ണായിവാരിയരുടെ നളചരിതം ആട്ടക്കഥയ്ക്കു രാജരാജവർമ്മ എഴുതിയ ഒരു വ്യാഖ്യാനമാണു് കാന്താരതാരകം. ആട്ടക്കഥകളിലെ ഭാഷാരീതി തന്നെ സംസ്കൃതബഹുലമാണെന്നുള്ളതു പ്രസിദ്ധമാണു്; നളചരിതത്തിന്റെ കഥ പറയാനുമില്ല. സംസ്കൃതപദപ്രയോഗത്തിൽ മാത്രമല്ല, "അപരിഹരണീയവിധിയന്ത്രിതതിരിപ്പൂകുന്നി" എന്നും മററുമുള്ള ഭാഷാപ്രയോഗങ്ങളിലും വാരിയർ കാണിച്ചിട്ടുള്ള സ്വാതന്ത്ര്യം കവിസഹജമായ നിരങ്കുശതയെപ്പോലും അതിക്രമിച്ചിട്ടുള്ളതാണു്. ഇങ്ങനെയുള്ള ഒരു കൃതിക്കു വ്യാഖ്യാനം എത്രമാത്രം ആവശ്യമാണെന്നു പ്രത്യേകിച്ചു പറയേണ്ടതില്ലല്ലൊ.

വ്യാഖ്യാനമെന്ന പേരുംപറഞ്ഞു് ഇന്നു ചിലർ ചെയ്യുന്നതുപോലെ, കഠിനപദങ്ങൾക്കു് അർത്ഥം പറഞ്ഞുപോവുക മാത്രമല്ല കാന്താരതാരകത്തിൽ ചെയ്തിട്ടുള്ളതു്. സംശയംവരാവുന്ന ഭാഗത്തു വിശദമായ വിവരണംകൊണ്ടു് ആശയം വെളിപ്പെടുത്തി, കവിഹൃദയം ഇന്നതായിരിക്കാമെന്നു്, കാന്താരതാരകം യുക്തിയുക്തമായി സ്ഥാപിക്കുന്നു. വാസ്തവത്തിൽ അതു് ഒരു വെറും വ്യാഖ്യാനമല്ല; അതിലെ ചില ഭാഗങ്ങൾ ഭാഷ്യരീതിക്കുകൂടി ഉദാഹരണമായി ഉദ്ധരിക്കപ്പെടാവുന്നതാണു്. കാന്താരതാരകത്തിന്റെ സഹായത്തോടുകൂടി നളചരിതം വായിച്ചുതീർക്കുന്ന ഒരുവനു് ആ കൃതിയെ സംബന്ധിച്ചു് ഒരു സംശയവും ശേഷിക്കുന്നതല്ല; എന്നു മാത്രമല്ല, അയാളുടെ വിജ്ഞാനസമ്പത്തു തന്നെത്താനറിയാതെ അഭിവൃദ്ധിയെ പ്രാപിക്കുന്നതുമാണു്. അദ്ദേഹത്തിന്റെ വ്യാഖ്യാനരീതി മനസ്സിലാക്കുന്നതിനു്,

"കലയും കമലയുമെപ്പോലെ നിൻെറ കലയ മാമപി നീയപ്പോലെ!" എന്ന വരികളെ കാന്താരതാരകത്തിൽ വിശദീകരിച്ചിട്ടുള്ളത് എങ്ങനെയാണെന്ന് ഇവിടെ കാണിക്കാം:—

'കല എന്നും കമല എന്നും പറയുന്നതു ദമയന്തിയുടെ രണ്ടു സഖികളാകുന്നു. കല എന്ന ഒരു സഖിയെ നൈഷധകാവ്യത്തിൽ ശ്രീഹർഷനും പറയുന്നുണ്ട്. കമല വാരിയരുടെ സൃഷ്ടിതന്നെ ആയിരിക്കണം. കലയ = വിചാരിച്ചാലും. നിൻെറ സഖികളായ കലാകമലകളെ നീ എങ്ങനെ വിചാരിക്കുമോ, അതുപോലെ എന്നെയും വിചാരിച്ചാലും. ലജ്ജയും സങ്കോചവും വിട്ട് എന്നോടുകൂടി സല്ലപിക്കു എന്നു താല്പര്യം. ഇവിടെ കലയെയും കമലയെയും എന്നു വേണ്ടതു വൃത്തസങ്കോചം കൊണ്ട് 'കലയും കമലയും' എന്നായിത്തീർന്നു എന്നും അതു പകർപ്പെഴുത്തുകാർ ഒടുവിൽ കലയും കമലയും എന്നാക്കിത്തീർത്തുവെന്നും സമാധാനപ്പെടണം. അല്ലെങ്കിൽ, നിൻെറ കലയും കമലയും എപ്പോലെ (നിൻെറ ദൃഷ്ടിയിൽ) ഭവിക്കുന്നുവോ, അപ്പോലെ (ഇരിക്കുന്നവനായിട്ട്) നീ എന്നെയും വിചാരിച്ചാലും എന്ന് അദ്ധ്യാഹാരംചെയ്ത് അന്വയം ശരിപ്പെടുത്തണം."

വ്യാഖ്യാനത്തിൻെറ രീതി ഏകദേശം ഇതിൽനിന്നു മനസ്സിലാക്കാം. ഇത്രമാത്രം വിസ്തൃതങ്ങളും സംശയച്ഛേദികളുമായ വ്യാഖ്യാനങ്ങൾ മലയാളഭാഷയിൽ അധികമുണ്ടായിട്ടില്ല. ആ ജാതിയിൽ മലയാളത്തിലുണ്ടായ ഒന്നാമത്തെ വ്യാഖ്യാനം കാന്താരതാരകം തന്നെയാണ്. ചില പ്രാചീന കൃതികൾക്കുകൂടി ഇതുപോലെ നല്ല വ്യാഖ്യാനങ്ങളുണ്ടാകുന്നതു ഭാഷയ്ക്കു വലിയ ഒരനുഗ്രഹമായിരിക്കും; പക്ഷെ, അതെഴുതാൻ രാജരാജവർമ്മതന്നെ രണ്ടാമതു ജനിക്കേണ്ടിവരുമോ എന്നുമാത്രമേ സംശയമുള്ളു.

## III വാസനയെപ്പറ്റി.

ജന്മാന്തരസംസ്കാരജന്യമായ ഒരു ശക്തിവിശേഷത്തെയാണു വാസനയെന്നു പറയുന്നതു്. ആളുകൾക്കു കലകളിൽ സിദ്ധിക്കുന്ന നൈപുണ്യം ഈ വാസനയെ ആശ്രയിച്ചിരിക്കുന്നു. കവിതയ്ക്കും വാസന അത്യാവശ്യമാകുന്നു. പൗരസ്ത്യാലങ്കാരികന്മാരിൽ മിക്കവരും ഇതു സമ്മതിക്കുന്നു. പാശ്ചാത്യന്മാരിലും വാസനയെ അംഗീകരിക്കുന്നവരുണ്ടു്; പക്ഷെ പുനർജ്ജന്മത്തിൽ വിശ്വസിക്കാത്ത അവർ വാസന എന്ന പദത്തിന്റെ അർത്ഥം പറയുമ്പോൾ പൗരസ്ത്യന്മാരിൽനിന്നു് അകന്നുമാറുന്നുവെന്നേയുള്ളു. വാസനയെന്നു പറയുന്നതു് ഒരുതരം സംസ്കാരവിശേഷമാണെന്നു് അവരും സമ്മതിക്കുന്നു; അതു ജന്മാന്തരജന്യമാണെന്നുള്ള കാര്യം മാത്രമേ അവർക്കു സമ്മതമല്ലാതുള്ളു.

കവിതാവിഷയത്തിൽ വാസനയ്ക്കു വലിയ കൈയൊന്നുമില്ലെന്നു വാദിക്കുന്ന മറ്റൊരു കൂട്ടരുണ്ടു്. അവരുടെ അഭിപ്രായത്തിൽ സ്ഥിരപരിശ്രമമാണു് കവിതയുടെ ബീജം. അഥവാ, വാസനയ്ക്കു് അവർ കല്പിക്കുന്ന അർത്ഥം സ്ഥിരപരിശ്രമം എന്നാകുന്നു. ഈ അഭിപ്രായക്കാർ സംഖ്യയിൽ അല്പപക്ഷക്കാരായിട്ടാണു കണ്ടുവരുന്നതു്. കേരളകാളിദാസൻ ഈ അല്പപക്ഷക്കാരിൽപെട്ട ഒരാളായിരുന്നു. സ്ഥിരമായി പരിശ്രമിക്കുന്നപക്ഷം ആൎക്കും കവിയായിത്തീരാൻ സാധിക്കുമെന്നാണു് അദ്ദേഹത്തിന്റെ അഭിപ്രായം. വ്യുല്പത്തിക്കും അഭ്യാസത്തിനുമാണു് കേരളകാളിദാസൻ കവിതാവിഷയത്തിൽ പ്രാധാന്യം കല്പിക്കുന്നതു്. ഭാഷാപോഷിണിസഭയുടെ ഒരു യോഗത്തിൽവെച്ചു് സന്ദർഭവശാൽ അദ്ദേഹം ഇങ്ങനെ പറയുകയുണ്ടായി:—

"......വാസനയുണ്ടെങ്കിലല്ലാതെ കവിതയ്ക്കു വേണ്ട ഗുണം വരികയില്ലെന്നു വിചാരിക്കുന്നതു് അത്ര ശരിയല്ലെന്നാണു് എന്റെ പക്ഷം. എത്രതന്നെ വാസനയുണ്ടായിരുന്നാലും വ്യവസായംകൊണ്ടല്ലാതെ ഒന്നും

തന്നെ സാദ്ധ്യമല്ല. വാസനയെന്നു പറയുന്നതു്, സാഹിത്യത്തിലും മററും ഒരുത്തനു സവിശേഷമായ ഒരു പ്രതിപത്തി ഉണ്ടാവുക മാത്രമേ ആകുന്നുള്ളൂ എന്നാണ് മഹാന്മാരായ അനേകം പണ്ഡിതന്മാർ വിശ്വസിച്ചിട്ടുള്ളതു്. ഒരാൾ വാസനയെ 'പരിശ്രമംചെയ്യുന്നതിനുള്ള ശക്തി' എന്നു നിർവ്വചിച്ചിരിക്കുന്നു; മററൊരാൾ അതു കേവലം ഭ്രമമല്ലാതെ മററൊന്നുമല്ലെന്നു പറഞ്ഞിട്ടുണ്ടു്. ജന്മാന്തരവാസന എന്നൊന്നു് ഇല്ലാതെവരാൻ പാടില്ലെന്നു ഞാനും സമ്മതിക്കുന്നു; എന്നാൽ, അതിനെ സംഗീതസാഹിത്യാദികൾക്കു സാക്ഷാൽകാരണമായി കല്പിക്കുന്നതിനെക്കാൾ, അവയിൽ ചിലർക്കുണ്ടാകുന്ന അഭിരുചിക്കു ഹേതുവായി വിചാരിക്കുന്നതാണ് അധികം യുക്തിയുക്തമായിരിക്കുന്നതു് എന്നാണ് എന്റെ അഭിപ്രായം. ആ അഭിരുചിയെ അനുസരിച്ചുള്ള പ്രവൃത്തിയിൽ ഫലവിശേഷം കാണുന്നതു് ഒരുത്തന്റെ പരിശ്രമത്തിനു് അനുരൂപമായിട്ടേ ഇരിക്കൂ. ഇതിനു് എന്നെത്തന്നെ ഞാൻ ഒരു ഉദാഹരണമാക്കിക്കൊള്ളുന്നു......ഇപ്പോൾ (1067) എനിക്കു കവിത സ്വാധീനപ്പെട്ടിട്ടുണ്ടെന്നു പറയാമെങ്കിൽ, അതു് അഭ്യാസബലംകൊണ്ടും ബാല്യത്തിൽ മാതാവിന്റെ പ്രേരണയിൽ ജനിച്ച അഭിനിവേശത്താൽ ചോദിതമായ സതതപരിശ്രമംകൊണ്ടും മാത്രമാകുന്നു......

അഭ്യാസം വളരെ കുറച്ചുമാത്രം ഉണ്ടായിട്ടുള്ളവരായ ചില കവികൾ സഹൃദയന്മാൎക്കു് അധികം ചമല്ക്കാരം ജനിപ്പിക്കത്തക്കവണ്ണം സാഹിത്യം ചെയ്തുകാണാറുള്ളതിനെ വിചാരിക്കുമ്പോൾ ജന്മാന്തരവാസന എന്നതിനെ തീരെ നിരാകരിക്കുവാൻ പാടില്ല. ഇപ്രകാരം സഹജവാസനയുള്ള കവികൾ അതിനെ അഭ്യാസത്താൽ ദത്തഹസ്താവലംബയാക്കിച്ചെയ്യുമ്പോൾ അവരുടെ സാഹിത്യത്തിനു് അനന്യസാധാരണമായ ഒരു വിശേഷം ഉണ്ടാകുന്നതാണ്. വാസനയുണ്ടെങ്കിലും, കവിതയ്ക്കു് ഉൽകൎഷദായകമായ വ്യുൽപത്തിദാൎഢ്യം അഭ്യാസൈകലഭ്യമാകുന്നു."

എങ്ങനെയായാലും നിരന്തരാഭ്യാസം കവികൾക്കു് അത്യന്താപേക്ഷിതമാണെന്നായിരുന്നു കേരളവൎമ്മ വലിയ കോയിത്തമ്പുരാന്റെ അഭിപ്രായം. "കവിതാ ജായതേ ശക്ത്യാ വൎദ്ധതേഭ്യാസയോഗതഃ" (കവിത ശക്തികൊണ്ടു ജനിക്കുകയും അഭ്യാസംകൊണ്ടു വൎദ്ധിക്കുകയും ചെയ്യുന്നു) എന്നു പണ്ടുള്ളവരും അഭിപ്രായപ്പെട്ടിട്ടുണ്ടു്. മമ്മടൻ, ദണ്ഡി മുതലായ പ്രാചീനാചാൎയ്യന്മാർ കവിതയ്ക്കു കാരണം

ശക്തിയും പ്രതിഭയും മററുമാണെന്നു പറയുന്നുണ്ടെങ്കിലും, അവയെല്ലാം നിരന്തരമായ പ്രയത്നത്തേയും കൂടി ആ കൂട്ടത്തിൽ ഉൾപ്പെടുത്തുന്നുണ്ടെന്നുള്ളതും ഇവിടെ പ്രത്യേകം സ്മരണീയമാകുന്നു. *"കവിത്വം അല്പം കുറവായിരുന്നാലും പരിശ്രമശീലന്മാർക്ക (നല്ല കവിതകൊണ്ടു്) വിദ്വാന്മാരെ സന്തോഷിപ്പിക്കാൻ കഴിയും" എന്നു ദണ്ഡി സ്പഷ്ടമായി തന്നെ പറഞ്ഞിട്ടുണ്ടു്. ഈവക അഭിപ്രായങ്ങളെയാണു്, വലിയകോയിത്തമ്പുരാൻ അധികം ആദരിച്ചിരുന്നതെന്നു തോന്നുന്നു.

ഇക്കാര്യത്തിൽ കേരളപാണിനിയുടെ അഭിപ്രായം എന്തായിരുന്നുവെന്നു് നിർണ്ണയിക്കാൻ നിവൃത്തിയില്ല. 'വാസനയുണ്ടെങ്കിൽ സ്വല്പമായ പ്രയോഗപരിജ്ഞാനം കൊണ്ടു കവിത ചെയ്യാൻകൂടി സാധിച്ചു എന്നുവരാം' എന്നു കേരളപാണിനീയത്തിന്റെ മുഖവുരയിലും 'വാസനയുള്ളവർക്കു കവിത സ്വയം വശ്യമാകുന്നതുപോലെ' എന്നു മറെറാരു സന്ദർഭത്തിലും പറഞ്ഞുകാണുന്നതുകൊണ്ടു്, അഭിപ്രായത്തിൽ അദ്ദേഹം വാസനയ്ക്കു പ്രാധാന്യം കല്പിച്ചിരുന്ന ഒരാളായിരുന്നു എന്നു് ഊഹിക്കേണ്ടിയിരിക്കുന്നു; എന്നാൽ അദ്ദേഹത്തിന്റെ അനുഭവത്തെ അടിസ്ഥാനപ്പെടുത്തി നോക്കുകയാണെങ്കിൽ, അഭ്യാസത്തിനും വ്യുല്പത്തിക്കും തന്നെ പ്രാമാണ്യം കല്പിക്കേണ്ടതായിട്ടാണിരിക്കുന്നതു്.

---

* കൃശേ കവിത്വേപി കൃതശ്രമാഃ ജനാ
വിദഗ്ദ്ധഗോഷ്ഠീഷു വിഹർത്തുമീശതേ.

## അദ്ധ്യായം 9.

# ദ്വിതീയാക്ഷരപ്രാസം

ശബ്ദാർത്ഥങ്ങൾവഴിയായി സഹൃദയന്മാരുടെ ഹൃദയത്തെ ആഹ്ലാദിപ്പിക്കുന്ന കവിതാധർമ്മത്തെയാണു് അലങ്കാരമെന്നു പറയുന്നതു്. അലങ്കാരം ശബ്ദനിഷ്ഠമായാൽ ശബ്ദാലങ്കാരമെന്നും അർത്ഥനിഷ്ഠമായാൽ അർത്ഥാലങ്കാരമെന്നും പേരുകൾ പറയുന്നു. ഈ രണ്ടുതരം അലങ്കാരങ്ങളും എല്ലാഭാഷകളിലും കാണാറുണ്ടു്. ഭാഷാഭേദവും ദേശഭേദവുമനുസരിച്ചു് അവയുടെ നാമരൂപാദികൾക്കു മാററം വരുന്നുണ്ടെന്നേയുള്ളു.

പദ്യങ്ങളിലെ എല്ലാ വരികളിലേയും രണ്ടാമത്തെ അക്ഷരങ്ങൾ ഒരുപോലെയിരിക്കുന്ന സമ്പ്രദായത്തെയാണു് ദ്വിതീയാക്ഷരപ്രാസം എന്നു പറയുന്നതു്. കേരളീയർ പണ്ടുമുതല്ക്കുതന്നെ നിർബ്ബന്ധത്തോടുകൂടി ഈ ശബ്ദാലങ്കാരത്തെ പ്രയോഗിച്ചുവന്നിരുന്നു. മഹാരാഷ്ട്രദേശത്തിലെ കവികൾ അന്ത്യപ്രാസത്തിനാണു് പ്രാധാന്യം കല്പിക്കാറുള്ളതു്. ഇംഗ്ലീഷിലും അങ്ങനെതന്നെ. എന്നാൽ, അടുത്തുള്ള പദങ്ങളെ ഒരേവർണ്ണംകൊണ്ടു് ആരംഭിക്കുന്ന ആദ്യപ്രാസത്തിനു് ഇംഗ്ലീഷിൽ ധാരാളം പ്രചാരമുണ്ടു്. അതുകൊണ്ടു് ഈ രണ്ടുതരം പ്രാസങ്ങൾക്കു കേരളപാണിനി ക്രമേണ 'മഹാരാഷ്ട്രപ്രാസ'മെന്നും 'ആംഗലപ്രാസ'മെന്നും പേരുകൾ കൊടുത്തിരിക്കുന്നു. കേരളീയൎക്കു് അത്യന്തം പ്രിയപ്പെട്ട ദ്വിതീയാക്ഷരപ്രാസത്തിനു് 'കേരളപ്രാസ'മെന്നാണു് അദ്ദേഹം നാമകരണംചെയ്തിട്ടുള്ളതു്.

ദ്വിതീയാക്ഷരപ്രാസം മലയാളത്തിൽ കടന്നുകൂടിയതു് എവിടെനിന്നാണെന്നോ ഏതുകാലത്താണെന്നോ നിശ്ചയമില്ല. തമിഴിന്റെ സാഹചര്യവും ഒരുപക്ഷേ, ഇതിനു് ഒരു

പ്രേരകമായിരുന്നിരിക്കാം. എന്തായാലും ആ സമ്പ്രദായം എഴുത്തച്ഛന്റെ കാലത്തിനു വളരെമുമ്പുതന്നെ കേരളത്തിൽ ശ്ലഥമൂലമായിത്തീർന്നുകഴിഞ്ഞിരുന്നു. ദ്വിതീയാക്ഷരപ്രാസമില്ലാതെ കവിതയെഴുതുന്നതു് ഒരു വലിയ പോരായ്മയായിട്ടാണു് അന്നത്തെ ആളുകൾ വിചാരിച്ചുവന്നിരുന്നതു്. എഴുത്തച്ഛന്റെയോ നമ്പ്യാരുടെയോ കവിതകൾ പരിശോധിച്ചുനോക്കിയാൽ അവർ ഇക്കാര്യത്തിൽ വളരെ നിർബ്ബന്ധമുള്ളവരായിരുന്നു എന്നു കാണാം. പരന്നുകിടക്കുന്ന അവരുടെ കവിതാസമുദ്രത്തിന്റെ വല്ല മുക്കിലും മൂലയിലും തപ്പിനോക്കിയാൽ ഒന്നോ രണ്ടോ വരികൾ ദ്വിതീയാക്ഷരപ്രാസമില്ലാത്തവയായി കാണുന്നുണ്ടെങ്കിൽ അതു് ഒരു വ്യത്യസ്തമായി മാത്രമേ ഗണിക്കേണ്ടതുള്ളു. ചമ്പുകാരന്മാരുടെ സ്ഥിതിയും ഇതുതന്നെയാണു്. എന്നാൽ ദ്വിതീയാക്ഷരപ്രാസത്തിൽ സ്വരവ്യഞ്ജനങ്ങൾക്കു് ഐകരൂപ്യം വേണമെന്നുള്ള നിർബ്ബന്ധം അന്നില്ലായിരുന്നു.

പൂർണ്ണചന്ദ്രാഭമാം പുണ്ഡരീകാനനം
കാണായ് ചമഞ്ഞിതു ഭൂമന്നാഥനാം

എന്നിങ്ങനെയുള്ള പ്രയോഗങ്ങൾ അന്നു് അസാധാരണമായിരുന്നില്ല. ഒരേ വർഗ്ഗത്തിൽപെട്ട അക്ഷരങ്ങൾ ആവർത്തിക്കുന്നതും ദ്വിതീയാക്ഷരപ്രാസമായിട്ടുതന്നെയാണു് ഗണിച്ചിരുന്നതു്. അതിനാൽ,

മൂർഖതമന്നിങ്ങനെ കേരളത്തി-
ലൊരുത്തനിത്താലുകൊത്തനില്ല

എന്നിത്യാദിയായ പദ്യങ്ങളും പ്രാസനിർബ്ബന്ധപരിധികളിൽതന്നെ സസുഖം വിഹരിച്ചിരുന്നു. പ്രാസത്തിനു വേണ്ടി അംഗീകരിക്കുന്ന അക്ഷരങ്ങളിൽ സവർഗ്ഗീയത്വം മാത്രം പോരാ, സജാതീയത്വംകൂടിയുണ്ടായിരിക്കണമെന്നുള്ള ഒരു ധാരണ ഇടക്കാലത്തു ചിലരുടെ ഇടയിൽ കടന്നുകൂടി. ഈ നിയമപ്രകാരം,

ന്യായംവഴിക്കു നടകൊള്ളുമവന്നു തിര്യ-
ക്കായുള്ളവറ്റയുമഹോ തുണയായി നില്ക്കും,
പോയാൽ പിഴച്ചുവഴിയായവനെസ്സഗർഭ്യ-
നായാലുമന്നു വെടിയും മടിയേതുമെന്യേ,

എന്നു തുടങ്ങിയ പദ്യങ്ങൾ ഒന്നാംതരം ദ്വിതീയാക്ഷരപ്രാസമുള്ളവയായിട്ടാണ് അക്കാലത്തു കണക്കാക്കപ്പെട്ടിരുന്നതു്.

എന്നാൽ കേരളവർമ്മവലിയകോയിത്തമ്പുരാന്റെ കാലമായപ്പോൾ ഈ നിലയ്ക്ക് അല്പമൊരു വ്യത്യാസം വന്നു. ദ്വിതീയാക്ഷരപ്രാസത്തിനു സ്വീകരിക്കുന്ന അക്ഷരങ്ങൾ സവർഗ്ഗീയങ്ങളോ സജാതീയങ്ങളോ മാത്രമായാൽപോരെന്നും അവയിൽ സ്വരവ്യഞ്ജനൈക്യംകൂടി ഉണ്ടായിരിക്കണമെന്നും ഉള്ള അഭിപ്രായക്കാരനായിരുന്നു അദ്ദേഹം. ഈ അഭിപ്രായം പ്രായോഗികമാണെന്നു് ആ പണ്ഡിതസാർവ്വഭൗമൻ സ്വന്തം കവിതകൾവഴിയായി പ്രത്യക്ഷപ്പെടുത്തുകയുംചെയ്തു. പലരും ഈ നിയമത്തെ സസന്തോഷം സ്വീകരിച്ചു. അന്നുമുതൽ ഈ പരിഷ്കാരം കേരളീയകവികളുടെ ഇടയിൽ വേരൂന്നിത്തുടങ്ങി. ഇതിന്റെ ഫലമായിട്ടാണ്,

കട്ടിത്തരംപെട്ടൊത്ത പെട്ടിവിട്ടു പുറം
പൊട്ടിപ്പുറത്തിട്ടൊലിവാണമെന്നപോലെ
മുട്ടിൽപ്പെട്ടരിനിരയന്നവന്റെ മാറം-
കട്ടിൽ തട്ടകരം പാഞ്ഞു നാലുപാടും.

അമ്മേ! ജയിക്ക ജനതാജനനി, നിൻകിടാങ്ങൾ-
ക്കമ്മട്ടു ഭാവുകലുമിന്നു, മെൽപ്പൊരാവാൽ
ചെമ്മേ പുരാണരിൽ വിളങ്ങിയ തത്ത്വചിന്താ-
സമ്മേളനപ്രതിഭ തീരെ മറഞ്ഞതില്ല.

ഹൃദ്യാനന്ദം നിരുപമതരം നൽകാട്ടിവ്യാഗയോ.
ഉദ്യാനത്തിൽ സുഖമനുഭവിക്കേണമെന്നുണ്ടെങ്കിൽ,
ഹൃദ്യാകാര! സമിതിയൊരു നികുഞ്ജത്തിലാക്കീടണം നീ
പദ്യാവാൾപ്രാബലികളിലിറങ്ങാതെയനർഹതിരാത്ഥാ.

എന്നിങ്ങനെയുള്ള സജാതീയദ്വിതീയാക്ഷരപ്രാസപ്രയോഗം ഭാഷയിൽ നടപ്പിൽവന്നതു്.

ശബ്ദസ്വാധീനമില്ലാത്ത ചിലർക്കു് ഇതു് അല്പം ബുദ്ധിമുട്ടായിത്തീർന്നു. അങ്ങനെയുള്ള കൂട്ടർ ഒരു കക്ഷിയായിത്തിരിയുമാറായിത്തുടങ്ങി. കാലക്രമത്തിൽ ഈ അഭിപ്രായവ്യത്യാസം വർദ്ധിച്ചുവരികയും എതിർകക്ഷി ഭാഷാകവിതയ്ക്കു ദ്വിതീയാക്ഷരപ്രാസംതന്നെ ആവശ്യമില്ലെന്നു വാദിച്ചുതുടങ്ങുകയും ചെയ്തു. ഒടുവിൽ അതു വലിയ വാദപ്രതിവാദമായി. ആ "പ്രാസയുദ്ധ"ത്തിന്റെ ചരിത്രം ഇന്നത്തെ ആളുകൾക്കു രസാവഹമായിരിക്കുമെന്നു വിശ്വസിക്കുന്നു. അതു് ഇവിടെ ചുരുക്കി എഴുതാം.

‘തിരുവനന്തപുരം കോളേജ്’ മലയാളസമാജത്തിന്റെ ഒരു വാർഷികയോഗത്തിൽവെച്ചു് 1083-ൽ കെ. സി. കേശവപിള്ള വായിച്ച ഒരു ഉപന്യാസമാണു് ദ്വിതീയാക്ഷരപ്രാസസമരത്തിനു വിത്തുവിതച്ചതു്” എന്നാണു് പലരും ധരിച്ചുവെച്ചിട്ടുള്ളതു്; ഇതു ശരിയല്ല.

പ്രാസസംബന്ധമായ വഴക്കു് അതിനു പത്തുപതിനെട്ടു കൊല്ലങ്ങൾക്കു മുൻപുതന്നെ തുടങ്ങിക്കഴിഞ്ഞിരുന്നു. കേശവപിള്ള അതിനു് ഒരു കാരണമായിത്തീർന്നു എന്നേയുള്ളു. അദ്ദേഹം മേല്പറഞ്ഞ ഉപന്യാസം എഴുതുന്നതിനു മുൻപുതന്നെ ഇരുകക്ഷികളും രഹസ്യമായും പരസ്യമായും ചില പോർവിളികളും ചില്ലറക്കലഹങ്ങളും നടത്തിക്കഴിഞ്ഞിരുന്നു.

അന്നു് സാഹിത്യസംബന്ധമായ വാദപ്രതിവാദങ്ങൾക്കും ലീലാകലഹങ്ങൾക്കും വിഹാരരംഗമായി വിളങ്ങിയിരു

ന്നു്, സുഗൃഹീതനാമധേയനായ കണ്ടത്തിൽ വറുഗീസ് മാപ്പിളയുടെ 'മലയാളമനോരമ'യാണു്. ഭാഷാസംബന്ധമായി ഇന്നുണ്ടായിട്ടുള്ള അഭിവൃദ്ധിയിൽ മുക്കാൽപങ്കിനും അവകാശി ഈ മനോരമയാകുന്നു. പിന്നീടു് സാഹിത്യസാമ്രാജ്യത്തിൽ പേരുകേട്ട പ്രമാണികളായിത്തീർന്ന മഹാരഥന്മാരിൽ മിക്കവരും മലയാളമനോരമയിൽക്കൂടി സാഹിത്യലോകത്തിൽ രംഗപ്രവേശം ചെയ്തവരാണു്. കേരളവർമ്മ വലിയകോയിത്തമ്പുരാന്റെ വലത്തുകൈ എന്നുള്ള നിലയിൽ നിന്നുകൊണ്ടു്, കണ്ടത്തിൽ വറുഗീസുമാപ്പിള ഭാഷാസാമ്രാജ്യത്തെ നയിച്ചിരുന്ന ആ കാലഘട്ടം ഭാഷാചരിത്രത്തിൽ സുവർണ്ണലിപികളാൽ രേഖപ്പെടുത്തേണ്ടതത്രെ. ഭാഷയേയും സാഹിത്യത്തേയും സംബന്ധിക്കുന്ന നിർദ്ദേശങ്ങൾ, ചോദ്യോത്തരങ്ങൾ, വാദപ്രതിവാദങ്ങൾ മുതലായവ മലയാളമനോരമയിൽ അന്നു സാധാരണമായിരുന്നു. ഭാഷാസാമ്രാജ്യത്തിലെ ചക്രവർത്തിമുതൽ 'പോലീസ് കാൺസ്റ്റബിൾ' വരെയുള്ള എല്ലാവരും അതിലൊക്കെ പങ്കുകൊള്ളുകയും ചെയ്തിരുന്നു. ആ കാലമെവിടെ? ഈ കാലമെവിടെ?

1066-ൽ ഏതോ ഒരു ലേഖകൻ പേരുവെയ്ക്കാതെ മനോരമയിൽ 'മലയാളഭാഷ' എന്ന തലക്കെട്ടിൽ ഒരു ലേഖനമെഴുതി. ഭാഷയിൽ ഗദ്യത്തേയും പദ്യത്തേയും സംബന്ധിച്ചു വരുത്തേണ്ട ചില പരിഷ്കാരങ്ങളെ നിർദ്ദേശിച്ചു കൂട്ടത്തിൽ ദ്വിതീയാക്ഷരപ്രാസത്തെ സംബന്ധിച്ച നിർബ്ബന്ധം ഉപേക്ഷിക്കേണ്ടതാണെന്നുകൂടി ലേഖകൻ അഭിപ്രായപ്പെട്ടു. എല്ലാവരും ഈ അഭിപ്രായത്തെ അവജ്ഞയോടുകൂടിയാണു് അന്നു വീക്ഷിച്ചതു്. അതുകൊണ്ടു് ആരും ഒന്നും മറുപടിപറഞ്ഞില്ല. ഇതു ലേഖകനെ അല്പം കോപിഷ്ഠനാക്കിത്തീർത്തു. അദ്ദേഹം "പ്രാസം" എന്ന തലക്കെട്ടിൽ വീണ്ടും ഒരു നീണ്ട ലേഖനമെഴുതി. അതിൽ ഇങ്ങനെ പ്രസ്താവിച്ചിരുന്നു:—

"...പ്രാസം പലവിധമാകുന്നു. അതിൽ ഇപ്പോൾ മലയാളകവികൾ മുഖ്യമായി ഉപയോഗിച്ചുവരുന്ന പ്രാസം നാലുപാദത്തിലും രണ്ടാമത്തെ അക്ഷരത്തിലാണ്. ഈ അക്ഷരത്തിന് പ്രാസവിഷയത്തിൽ പഞ്ചമത്തിനോ സപ്തമത്തിനോ ഉള്ളതിനേക്കാൾ അധികമായ ഒരു അവകാശമുണ്ടെന്നു തോന്നുന്നില്ല. അതിനാൽ അതിനുമാത്രം പ്രാസം വേണമെന്നു വെച്ചിരിക്കുന്ന നിർബ്ബന്ധം കേവലം അനർത്ഥകമെന്നുതന്നെ പറയേണ്ടിയിരിക്കുന്നു. അതിരിക്കട്ടെ; ഗുണമൊന്നുമില്ലെങ്കിലും ദോഷമില്ലാതിരുന്നാൽ മതിയായിരുന്നു. അസംബന്ധമായി അവ്യയങ്ങളെ നടുവിൽവെച്ചു കുറിക്കുക, അനാവശ്യപദങ്ങളെ ചേർക്കുക മുതലായ ദോഷങ്ങൾക്കു ഹേതുവാകുന്നതുകൂടാതെ ഈ നിർബ്ബന്ധം വലുതായ മറ്റൊരു ദോഷത്തിനുകൂടി കാരണമായിത്തീരുന്നു. അർത്ഥത്തിനുവേണ്ടി ശബ്ദങ്ങൾ പ്രയോഗിക്കുക എന്ന ക്രമം വിട്ട്, ശബ്ദങ്ങൾക്ക് അർത്ഥമിടുക എന്ന സ്ഥിതിവരുന്നു. ഇങ്ങനെ യാതൊരു ഗുണമില്ലാത്തതും ശബ്ദത്തിലും അർത്ഥത്തിലും ദോഷകരവുമായ ഈ കവിതാശൃംഖലയെ പൊട്ടിച്ചു സ്വാതന്ത്ര്യത്തെ പ്രാപിപ്പാൻ ഇതുവരെയും നമ്മുടെ കവികൾക്ക് ആഗ്രഹം തോന്നാത്തത് ആശ്ചര്യംതന്നെ..."

ഈ ലേഖനം പ്രസിദ്ധീകൃതമായപ്പോൾ എതിരാളികൾ പലരും ഇളകിത്തുടങ്ങി. മേൽപറഞ്ഞ രണ്ടു ലേഖനങ്ങളെയും ഖണ്ഡിച്ചും ദ്വിതീയാക്ഷരപ്രാസം മലയാളഭാഷയുടെ സ്ഥിതിക്ക് അത്യാവശ്യമാണെന്നു സ്ഥാപിച്ചും കൊണ്ടുള്ള ലേഖനങ്ങൾ പത്രത്തിൽ പ്രത്യക്ഷപ്പെട്ടു. കാലക്രമത്തിൽ അത് ഒരു ചെറിയ വാദപ്രതിവാദമായി തീർന്നു. ഇതിനിടയ്ക്ക് ഒരു ലേഖകൻ പ്രസ്തുത വിഷയത്തിൽ കേരളവർമ്മ, രാജരാജവർമ്മ, കൊച്ചുണ്ണിത്തമ്പുരാൻ, കുഞ്ഞിക്കുട്ടൻതമ്പുരാൻ, സി. അന്തപ്പായി, പുന്നശ്ശേരി നമ്പി, ചാത്തുക്കുട്ടിമന്നാടിയാർ, നടുവത്തച്ഛൻനമ്പൂരി മുതലായവരുടെ അഭിപ്രായങ്ങളെ ക്ഷണിച്ചു. രാജരാജവർമ്മ, പുന്നശ്ശേരിനമ്പി, സി. അന്തപ്പായി ഇവർ പ്രാസത്തെ പ്രതികൂലിച്ചും കേരളവർമ്മ, നടുവത്തച്ഛൻനമ്പൂരി, കുഞ്ഞിക്കുട്ടൻതമ്പുരാൻ എന്നിവർ പ്രാസത്തെ അനുകൂലിച്ചും അഭിപ്രായങ്ങൾ പുറപ്പെടുവിച്ചു. മന്നാടിയാർ

മധ്യസ്ഥനായിട്ടാണു് പ്രത്യക്ഷപ്പെട്ടതു്. ഓരോ കക്ഷിയിൽനിന്നും ഓരോരുത്തരുടെ അഭിപ്രായം ഇവിടെ ഉദ്ധരിക്കാം:—

"മലയാളഭാഷയിൽ സാഹിത്യം ആരംഭിച്ചതുമുതൽ ഇതുവരെയും കവികൾ ആദരിച്ചുവന്നതായ പ്രാസത്തെ ത്യാജ്യമായി ഒരിക്കലും വിചാരിച്ചുകൂടാ. കവിതാവാസനയ്ക്കു താരതമ്യം ഉള്ളതുപോലെ പ്രാസം ഒപ്പിക്കുന്നതിനുള്ള ശക്തിക്കും താരതമ്യമുണ്ടു്. ഭാഷാകവിതകളിൽ ദ്വിതീയാക്ഷരപ്രാസത്തെ സ്വരവ്യഞ്ജനസമുദായത്തിനു് ഐകരൂപ്യത്തോടുകൂടിത്തന്നെ നിയമേന പ്രയോഗിക്കുന്നവർ അധികംപേരില്ല. ഏകരൂപമായ ദ്വിതീയാക്ഷരപ്രാസം പാദചതുഷ്ടയത്തിലും ഉള്ള ശ്ലോകങ്ങൾ ഇദാനീന്തനകൃതികളിൽ ഏതിലാണു് അധികമുള്ളതെന്നു് ഏതദ്വിഷയത്തിൽ രസമുള്ളവർ പരിശോധിച്ചുനോക്കട്ടെ. എന്റെ ഭാഷാശാകുന്തളത്തിൽ അനേകം ശ്ലോകങ്ങൾ ഇങ്ങനെ ഉണ്ടെന്നുള്ളതുതന്നെ, ഞാൻ പ്രാസം വേണമെന്നുള്ള പക്ഷക്കാരനാണെന്നുള്ളതിലേക്കു മതിയായ ലക്ഷ്യമാണല്ലോ. കവിതാവാസനയില്ലാത്തവർ കവിതയ്ക്കു് ആരംഭിക്കുന്നതുപോലെ പ്രാസം പ്രയാസംകൂടാതെ പ്രയോഗിക്കുന്നതിനു സാമർത്ഥ്യമില്ലാത്തവർ അതിനു പുറപ്പെടുന്നതാണു തെറ്റാകുന്നതു."

കേരളവർമ്മ

"ശാരദയിലെ ലേഖകൻ സ്ഥാപിച്ചിട്ടുള്ളേടത്തോളം ദോഷങ്ങൾ യഥാർത്ഥത്തിൽ മലയാളകവിതയ്ക്കു പ്രാസത്തിൽനിന്നു ഉണ്ടായിട്ടുണ്ടെന്നു പൂർണ്ണമായി സമ്മതിക്കാൻ പാടില്ലെങ്കിലും, പ്രാസമെന്നതു ഭാഷാകവിതയുടെ പദ്ധതിയിൽ മുള്ളുപോലെ ഒരു പ്രതിബന്ധമായിത്തീർന്നിട്ടുണ്ടെന്നുതന്നെയാണു് എന്റെയും അഭിപ്രായം. ദ്വി: പ്രാസം ഭാഷയ്ക്കു് അത്യാവശ്യമാണെന്നഭിപ്രായപ്പെടുന്നതു വെളുത്ത ആളുകൾക്കേ സൌന്ദര്യമുള്ളു എന്നു വാദിക്കുന്നതുപോലെയാണു്...... അതിനാൽ പ്രാചീനകവികൾ ഉപയോഗിച്ചിട്ടുള്ള ദ്വി: പ്രാസം മാത്രമേ ഭാഷാകവിതയ്ക്കു ഭൂഷണമാകയുള്ളു എന്നു ശഠിക്കാതെ, ശബ്ദത്തിനും അർത്ഥത്തിനും നാനാപ്രകാരങ്ങളായ വൈചിത്ര്യങ്ങളെ ഉല്പാദിപ്പിച്ചു ഭാഷാകവിതയെ പരിപോഷിപ്പിക്കുന്നതിനു ഭാഷാഭിമാനികളെല്ലാവരും ഉദ്യോഗിക്കേണ്ടതാണു്"."

രാജരാജവർമ്മ.

"കല്യാണത്തിൽ സദ്യവട്ടത്തിനുള്ള തിരക്കുംകൊണ്ടു മംഗല്യധാരണം മറന്നു എന്നു പറയുന്നതുപോലെ, ഗ്രന്ഥനിർമ്മാണത്തിൽ പ്രാസപ്രയോഗത്തിനുള്ള അത്യാസക്തിയാൽ അർത്ഥത്തെ അവഗണിക്കുന്ന വിദ്വാന്മാർ ഇപ്പോഴും ധാരാളമുണ്ടു്. ഇതു കേവലം തെറ്റുതന്നെ. അർത്ഥകല്പനയുടെ ചമത്കാരംകൊണ്ടുതന്നെ മനസ്സിന്നാഹ്ലാദം ജനിപ്പിക്കുന്നതുപോലെ, പ്രാസംകൊണ്ടും ശബ്ദസൗഷ്ഠവംകൊണ്ടും കൗതുകവും ജനിക്കുന്നതാകയാൽ പ്രാസം കേവലം ഉപേക്ഷിക്കത്തക്കതല്ല. അർത്ഥചമത്കാരത്തിനുവേണ്ടി പ്രാസത്തെ ഉപേക്ഷിക്കുന്നതു കുറവാകയില്ല; എന്നാൽ പ്രാസത്തിനുവേണ്ടി അർത്ഥചമത്കാരത്തെ ഒരിക്കലും കളഞ്ഞുകൂടാ. അർത്ഥത്തിനു ഹാനിവരാത്ത വിധത്തിൽ പ്രാസത്തെയുംകൂടി ഉപയോഗിക്കുന്നതായാൽ അധികം നന്നായിരിക്കുമെന്നർത്ഥം."

ചാത്തുക്കുട്ടിമന്നാടിയാർ

വാദപ്രതിവാദം ഇവിടെയും അവസാനിച്ചില്ല; രണ്ടു പക്ഷത്തിലും ആളുകൾ കൂടിത്തുടങ്ങി. ഒടുവിൽ പത്രാധിപക്കു്, സ്ഥലമുടക്കി വാദം അവസാനിപ്പിക്കേണ്ടിവന്നു. വാദപ്രതിവാദം ഇങ്ങനെ നിലച്ചുവെങ്കിലും, പ്രാസനിർബ്ബന്ധംകൂടാതെ കവിത എഴുതുന്നതുകൊണ്ടു വിരോധമില്ലെന്നു് അഭിപ്രായമുള്ള ഒരു പ്രബലകക്ഷിക്കാരുണ്ടെന്നു് ഇതിൽനിന്നു പ്രത്യക്ഷപ്പെട്ടു; അതോടുകൂടി മനോരമയിലെ കവിതാപംക്തിയിൽ വിഹരിക്കുന്ന കവികളുടെ സംഖ്യ വർദ്ധിച്ചു. പ്രാസനിർബ്ബന്ധമില്ലാത്ത ഒരു കവിത ആദ്യം മനോരമയിൽ ചേർത്ത അവസരത്തിൽ, "പ്രാസത്തിന്നെതിരായി വാദിച്ചിരുന്ന കക്ഷികളുടെ ഉത്സാഹവൃക്ഷത്തിന്റെ ഫലം ഇതാ, കണ്ടുതുടങ്ങിയിരിക്കുന്നു. പ്രാസമില്ലാത്ത ഒരു പദ്യം ഇപ്രാവശ്യം കിട്ടിയിട്ടുള്ളതു് എല്ലാവരും കാണുന്നതിന്നായി കവിതാപംക്തിയിൽ ചേർത്തിട്ടുണ്ടു്" എന്നു് ഒരു കുറിപ്പുംകൂടി പത്രാധിപർ ചേർക്കുകയുണ്ടായി. 71-ാം പേജിൽ കാണുന്ന 'കൃതചാ കൃത്രിമകേസരം' എന്നു തുടങ്ങുന്ന കേരളപാണിനിയുടെ പദ്യമായിരുന്നു അതു്. പ്രാസം കൂടാതെ കവിതയെഴുതാമെന്നായതിന്നുശേഷം മാത്രമാണു് മനോരമയുടെ കവിതാപംക്തിയിൽ അദ്ദേഹം പ്രത്യക്ഷ

ഇതിൽ അധോരേഖകൊണ്ടു് അടയാളപ്പെടുത്തിയിട്ടുള്ള ഭാഗവും മുന്നുദ്ധരിച്ചിട്ടുള്ള അഭിപ്രായത്തിലെ "പ്രാസമെന്നതു ഭാഷാകവിതയുടെ പദഗതിയിൽ ശൃംഖലപോലെ ഒരു പ്രതിബന്ധമായിത്തീൎന്നിട്ടുണ്ടു്" എന്ന ഭാഗവുംകൂടി യോജിപ്പിച്ചുനോക്കിയാൽ, ദ്വിതീയാക്ഷരപ്രാസപ്രയോഗവിഷയത്തിൽ അദ്ദേഹത്തിനുണ്ടായിരുന്ന അശക്തി നല്ലപോലെ വെളിപ്പെടുന്നുണ്ടു്. മനോരമയിലെ കവിതാപംക്തിയിൽ നാലുവരിയിലും സജാതീയദ്വിതീയാക്ഷരപ്രാസം ഉപയോഗിച്ചു് ഒരൊററപ്പദ്യമെങ്കിലും അദ്ദേഹം എഴുതിക്കണ്ടിട്ടില്ല; എന്നുമാത്രമല്ല, എഴുതീട്ടുള്ളവയിലധികവും പ്രാസമൊന്നുമില്ലാത്തവയുമായിരുന്നു. ആയിടയ്ക്കു നടുവത്തച്ഛൻനമ്പൂരി മനോരമവഴിയായി,

വാസന തികവുള്ള ഭവാൻ
പ്രാസമുപേക്ഷിച്ചതെന്താവശ്യം?
കുസലുകൊണ്ടാണെന്നാ-
ലാസന്മാരിൽ ഭ്രമം വരുത്താനോ?

എന്നു് ഒരു സംശയം ചോദിച്ചതിനു മറുപടിയായി, താൻ പ്രാസം ഉപയോഗിക്കാത്തതു കുസലുകൊണ്ടല്ലെന്നും മററും വിവരിച്ചുകൊണ്ടെഴുതിയ,

ശിഷ്യസമനാകുന്ന ഭവാനുമെന്താ-
ത്യുത്തമം വന്നതു പക്ഷപാതം!
പഥ്യം പിഴച്ചിട്ടൊരു രോഗിക്കു
വൈദ്യനെത്തന്നെ പിടിപെട്ടപോലെയോ?

എന്നതുടങ്ങിയ പദ്യങ്ങളിൽപോലും സജാതീയദ്വിതീയാക്ഷരപ്രാസം പ്രയോഗിക്കാൻ അദ്ദേഹത്തിനു സാധിച്ചില്ല. 1067-ലെ കഥയാണു് ഇപ്പറഞ്ഞതു്.

കൊല്ലം മൂന്നുനാലുകഴിഞ്ഞു; പ്രാസത്തിനെതിരായുള്ള കേരളപാണിനിയുടെ പ്രചാരണവേലയും കവിതാചരിത്ര

മവും തുടർന്നുകൊണ്ടുതന്നെയിരുന്നു. 1070-ൽ പ്രസിദ്ധപ്പെടുത്തിയ മേഘസന്ദേശതർജ്ജമ പ്രാസപക്ഷപാതികളെ വല്ലാതെ മുഷിപ്പിച്ചു. ആ കൃതിയിൽ അദ്ദേഹം ദ്വി: പ്രാസം പ്രയോഗിച്ചില്ലെന്നു മാത്രമല്ല, അതിന്റെ മുഖവുരയിൽ പ്രാസപക്ഷപാതികളെ അല്പം കളിയാക്കുകകൂടി ചെയ്തു.

"ഭാഷാവൃത്തങ്ങളിൽ ദ്വിതീയാക്ഷരപ്രാസം ചെയ്യാത്തതിനു് എനിക്കു സ്വഭാവേന അതിന്റെ നേരെയുള്ള ഉദാസീനബുദ്ധി മാത്രമല്ല, തർജ്ജമകളിൽ ഇതു് ഒട്ടും ആവശ്യകമല്ലെന്നുള്ള വിചാരവും കാരണമാകുന്നു. കാവ്യസാമാന്യധർമ്മമായ വൃത്ത്യനുപ്രാസം മിക്കേടത്തിലും ചെയ്തിട്ടുള്ളതിനാൽ പ്രാസഭംഗിയേ ഇക്കവിതയ്ക്കില്ലെന്നു് ഒരിക്കലും വരുന്നതല്ല. ദ്വിതീയാക്ഷരപ്രാസം ഉപേക്ഷിച്ചാൽ ഭാഷാശ്ലോകം ശ്ലോകമേ അല്ലെന്നു വിചാരിക്കുന്നപക്ഷം, സരസങ്ങളായ പല പ്രാചീനശ്ലോകങ്ങളും കവിതയല്ലാതെപോകയാകും. അതിനാൽ ദ്വിതീയാക്ഷരപ്രാസത്തിന്റെ ആഗമം ആലോചിച്ചാൽ, ആദ്യത്തിൽ, ഒരു ചമൽക്കാരവുമില്ലാത്ത പക്ഷം, ഈ പ്രാസമെങ്കിലുമിരിക്കണമെന്നു് ഒരേർപ്പാടുണ്ടായി എന്നും, പിന്നീടു് അനുഗതന്മാരായ കവികൾ പ്രാസം ചെയ്യാഞ്ഞാൽ തങ്ങളുടെ കവിത സ്വതേ ചമൽക്കാരിയാണെന്നു തങ്ങൾ തന്നെ നിശ്ചയിച്ചുവെന്നു വരേണ്ടുമോ എന്നു ഭയപ്പെട്ടു് വേറെ ചമൽക്കാരമുള്ളപക്ഷവും പ്രാസംകൂടി ചെയ്തുതുടങ്ങി എന്നും, ക്രമേണ ഈ വാസ്തവാഗമം മറന്നു ഗതാനുഗതികന്യായേന കവികൾ പ്രാസത്തെ മണിപ്രവാളത്തിന്റെ ലക്ഷണകോടിയിൽ പ്രവേശിപ്പിച്ചുകളഞ്ഞുവെന്നും ആയിരിക്കാമെന്നു് ഊഹിക്കേണ്ടിയിരിക്കുന്നു. പരിഷ്കാരോന്മുഖമായ ഇക്കാലത്തു കവിതാമാർഗ്ഗത്തിലും ഏതാനും ഭേദഗതികളാരംഭിച്ചാൽ പിൻതാങ്ങാൻ ചിലർ പുറപ്പെടാതിരിക്കയില്ലെന്നു വിശ്വസിക്കാമല്ലോ."

ഇങ്ങനെയാണു് ആ മുഖവുരയിൽ പരിഭാഷകൻ പറഞ്ഞിട്ടുള്ളതു്. പ്രാസമില്ലാത്ത ഒറ്റശ്ലോകങ്ങളും മറ്റും ചിലർ രചിച്ചിരുന്നുവെങ്കിലും ഒരു കൃതി മുഴുവൻ പ്രാസരഹിതമായി അതുവരെ ആരും എഴുതിയിരുന്നില്ല. മാതുലന്റെ സരസപ്രാസസമൃദ്ധമായ മയൂരസന്ദേശത്തെത്തുടർന്നു

കൊണ്ടാണു് ഭാഗിനേയന്റെ മേഘസന്ദേശം പുറത്തുവന്നതു്. അതോടുകൂടി രണ്ടുപേരും പ്രാസവിഷയത്തിൽ അകമേ എതിരാളികളായിത്തീൎന്നു. പ്രാസപക്ഷപാതികൾ മേഘസന്ദേശപരിഭാഷകന്റെ നേരെ ചില ആക്ഷേപശരങ്ങൾ പ്രയോഗിച്ചുതുടങ്ങി. 'ശക്തിയുണ്ടെങ്കിൽ മയൂരസന്ദേശത്തെപ്പോലെ പ്രാസാലംകൃതമായ ഒരു കാവ്യം അദ്ദേഹം എഴുതിക്കാണിക്കട്ടെ' എന്നുപോലും ചിലർ തുറന്നുപറഞ്ഞു. ഇതു കേരളപാണിനിക്കു തീരെ രസിച്ചില്ലെന്നു പ്രത്യേകം പറയേണ്ടതില്ലല്ലോ. 1077-ൽ പുറപ്പെട്ട ഭാഷാഭൂഷണത്തിൽ ഒരു സന്ദൎഭമുണ്ടാക്കി അദ്ദേഹം എതിരാളികളെ ശകാരിച്ചിരിക്കുന്നതു നോക്കുക:—

“ദ്വിതീയാക്ഷരപ്രാസത്തെ ഭാഷാകവികൾ തങ്ങളുടെ കവിതാവനിതയ്ക്കു് ഒരു തിലകംശല്യമെന്നു വിചാരിച്ചുപോരുന്നു. വേറെ അലങ്കാരങ്ങൾ എത്രതന്നെ ഇല്ലാഞ്ഞാലും ദ്വിതീയാക്ഷരപ്രാസമില്ലെങ്കിൽ ശ്ലോകം ശ്ലോകമേ അല്ല എന്നുകൂടി ശഠിക്കാൻ അവർ മടിക്കുന്നില്ല. ഈ നാലക്ഷരങ്ങളെ ഒപ്പിക്കാൻവേണ്ടി കവികളെന്നവർ കാട്ടിക്കൂട്ടുന്ന ഗോഷ്ടികൾ കാണുമ്പോൾ കോപത്തിലും ഉപരി ഹാസമാണുണ്ടാകുന്നതു്. ചിലർ യതികളെയെല്ലാം നിശ്ശേഷം ഗളഹസ്തംചെയ്യുന്നു; മറ്റുചിലർ സാധുക്കളായ ശബ്ദങ്ങളുടെ കഴുത്തറുക്കുന്നു; എന്നുവേണ്ട കോലാഹലം പലതും കാണാം. ഈ പ്രാസത്തെ ഉപേക്ഷിച്ചാലല്ലാതെ നിരൎത്ഥകശബ്ദപ്രയോഗം ഭാഷാകവിതയിൽനിന്നു് ഒരിക്കലും ഒഴിഞ്ഞുനീങ്ങുന്നതല്ല···എല്ലാ ഭാഷകൾക്കും ബാല്യത്തിൽ പ്രാസപക്ഷപാതം ഉണ്ടായിരുന്നതായി ലക്ഷ്യമുണ്ടു്. ഭാഷയ്ക്കു പ്രൗഢത വരുന്തോറും പദ്യകാരന്മാൎക്കു പ്രാസത്തിൽ പ്രീതി കുറയുമെന്നു ചരിത്രകാരന്മാർ സമ്മതിക്കുന്നു. നമ്മുടെ ഭാഷയ്ക്കു് ഈ പ്രൗഢതയും ഇതുവരെ സിദ്ധിച്ചിട്ടില്ലല്ലോ എന്നുള്ള പരിതാപത്താലാണു് ഇവിടെ ഇത്രയും വിസ്തരിച്ചതു്”......

“കിളിപ്പാട്ടു മുതലായ ദ്രാവിഡവൃത്തങ്ങളിൽ പാദാവസാനത്തിനു ദാൎഢ്യം കുറയുന്നതിനാലും ആ മാതിരി കവിതകൾ ജനിച്ചകാലത്തിൽ അച്ചടിയന്ത്രം മുതലായ സൗകൎയ്യങ്ങൾ ഇല്ലാതിരുന്നതിനാലും പാദങ്ങളെ തിരിച്ചറിയുന്നതിനും മറ്റും ഇതു് ഒരുവിധം ഉപകാരമായിരുന്നു. ആ പൂൎവ്വാചാരത്തെ പ്രമാണമാക്കി ഇക്കാലത്തു സംസ്കൃതവൃത്തങ്ങ

ത്തിൽ പദ്യങ്ങൾ രചിക്കുന്ന കവികൾ പ്രാസത്തിനുവേണ്ടി പ്രയാസപ്പെടുന്നതു വ്യർത്ഥമാകുന്നു. പ്രാചീനകവികൾ ദ്വിതീയാക്ഷരപ്രാസത്തെ അലംഘനീയമായി വിചാരിച്ചിരുന്നു എന്നും പറയാൻ പാടില്ല. ഇരുപത്തിനാലുവൃത്തത്തിൽ പല പദ്യങ്ങളിലും ഈ പ്രാസം കാണുന്നില്ല. ഉദാഹരണം:—

മമ തരുണി സീതേ! പുനരെവിടെ നീ പോ-
യരികിൽ മമ വാ വാ സകലഗുണപൂർണ്ണേ!
തവ മുഖസരോജം തരളമിഴി! കാണാ-
ഞ്ഞുഴൽ മനസി പാരം പരമശിവശംഭോ!

ശ്രീകൃഷ്ണചരിതം മണിപ്രവാളത്തിൽ കുഞ്ചൻനമ്പ്യാർ ചില സന്ദർഭങ്ങളിൽ,

കാരസ്കരത്തിൻ കുരു പാലിലിട്ടാൽ
കാലാന്തരെ കയ്പ് ശമിപ്പതുണ്ടോ?

എന്നിങ്ങനെ പ്രാസം പ്രഥമാക്ഷരത്തിലാക്കുന്നതു്. അതിനാൽ പ്രാസത്യാഗം പൂർവ്വാചാരലംഘനമാണെന്നും പറയാനില്ല......എല്ലാംകൂടി ആലോചിച്ചുനോക്കുമ്പോൾ സ്വതേ അഴകുള്ള ആകൃതിയെ അലങ്കാരം അലങ്കരിക്കും; അതില്ലാത്തിടത്തു് അലങ്കാരം ഒരു വൃഥാഭാരമാവുകയേയുള്ളൂ എന്നുമാത്രമേ പറയാൻ തോന്നുന്നുള്ളൂ.*

പ്രാസവിരോധികൾക്കു് ഈ അഭിപ്രായം വലിയ ഒരു താങ്ങായിത്തീർന്നു. മേഘസന്ദേശതർജ്ജിമയിൽ പ്രാസം പ്രയോഗിക്കാത്തതു് അശക്തികൊണ്ടാണെന്നു പറഞ്ഞു തങ്ങളുടെ നായകനെ ആക്ഷേപിച്ചതിനു പകരംവീട്ടാനായിട്ടെന്നപോലെ, അവർ, മയൂരസന്ദേശം ഒരു സ്വതന്ത്രകൃതിയായതിനാലാണു് അതിൽ ആദ്യവസാനം പ്രാസം പ്രയോഗിക്കാൻ സാധിച്ചതെന്നും ഒരു തർജ്ജിമയിൽ അതു് ഒരിക്കലും സാധിക്കയില്ലെന്നും അഭിപ്രായപ്പെട്ടുതുടങ്ങി. ഇതിനു ദൃഷ്ടാന്തമായി അവർ ഭാഷാശാകുന്തളത്തെയും അമരുകശതകത്തെയും ചൂണ്ടിക്കാണിക്കുകയും ചെയ്തു. ഈവക അപവാദങ്ങൾക്കു് ഒരു മറുപടിയായിട്ടുകൂടിയാണു് വലിയകോയിത്തമ്പുരാൻ അന്യാപദേശശതകം തർജ്ജിമ

ചെയ്തു്. 1077-ൽ അതു പ്രസിദ്ധപ്പെടുത്തിയ അവസരത്തിൽ അദ്ദേഹം അതിന്റെ പ്രസ്താവനയിൽ ഈവിധം എഴുതിക്കാണുന്നു:—

“എന്റെ ആദ്യഭാഷാകൃതിയായ കേരളീയഭാഷാശാകുന്തളത്തിലും അനന്തരഭാഷാകൃതിയായ അമരുകമണിപ്രവാളത്തിലും ദ്വിതീയാക്ഷരപ്രാസത്തിൽ വ്യഞ്ജനങ്ങൾക്കു സ്വരങ്ങൾക്കും ഐകരൂപ്യം ഉണ്ടായിരിക്കണമെന്നുള്ള നിർബ്ബന്ധത്തെ അനേകം പദ്യങ്ങളിൽ ശരിയാക്കിക്കൊണ്ടു പോയിട്ടുണ്ടായിരുന്നുവെങ്കിലും, സാർവ്വത്രികമായി ഞാൻ ആ നിർബ്ബന്ധത്തെ അതിൽ രണ്ടിലും അനുവർത്തിച്ചിട്ടുണ്ടായിരുന്നില്ല. അതു് ഉദാസീനതകൊണ്ടു മാത്രമല്ലാതെ, അശക്തികൊണ്ടുകൂടിയായിരുന്നു എന്നു പറയുന്നതിൽ ആത്മപ്രശംസ സ്ഫുരിക്കുന്നുണ്ടെങ്കിൽ മഹാന്മാർ അതു ക്ഷമിച്ചുകൊള്ളുമാറാകണം. ദ്വിതീയാക്ഷരപ്രാസം തന്നെ അത്ര ആദരണീയമല്ലെന്നുള്ള അഭിപ്രായത്തോടുകൂടി എന്റെ പ്രിയശിഷ്യനായ ഭാഗിനേയൻ രാജരാജവർമ്മ എം. ഏ., എം. ആർ. ഏ. എസ്. കോയിത്തമ്പുരാൻ ഭാഷാമയൂരസന്ദേശവും ഭാഷാകുമാരസംഭവവും ചമച്ചു് സഹൃദയഹൃദയാഹ്ലാദം ജനിപ്പിച്ചപ്പോൾ, ദ്വിതീയാക്ഷരപ്രാസത്തെക്കുറിച്ചുള്ള എന്റെ അസാമാന്യമായ നിർബ്ബന്ധത്തെ ഉപേക്ഷിക്കാതെതന്നെ ഒരു സരസകാവ്യം നിർമ്മിക്കാവുന്നതല്ലയോ എന്നു് ഒന്നു പരീക്ഷിക്കാനായിട്ടാണു് ഞാൻ മയൂരസന്ദേശം എന്ന സ്വതന്ത്രകൃതിയെ അക്കാലത്തുണ്ടാക്കിയതു്. എന്നാൽ ഒരു സ്വതന്ത്രകാവ്യത്തിലെന്നപോലെ തന്നെ ഒരു ഭാഷാന്തരകൃതിയിൽ ചെല്ലുന്ന ദ്വിതീയാക്ഷരപ്രാസവിഷയമായ നിർബ്ബന്ധം സാർവ്വത്രികമായി ഫലിപ്പിക്കാവുന്നതാണോ എന്നു പരീക്ഷിക്കാൻ ഈ അന്യാപദേശമണിപ്രവാളത്തിൽ ഞാൻ ചെയ്തിട്ടുള്ള ശ്രമം അനായാസേന സഫലമായിത്തീർന്നിരിക്കുന്നു എന്നുള്ള ബോധം സാമാന്യന്മാരായ സഹൃദയന്മാർക്കെല്ലാവർക്കും ഉണ്ടാകാതിരിക്കയില്ലെന്നാണു് എന്റെ വിശ്വാസം.

“ഏവംവിധന്മാരും കേരളീയന്മാരുമായ പ്രാചീനഭാഷാകവികൾ അവ്യഭിചാരേണ ആദരിച്ചിരുന്നതായ ദ്വിതീയാക്ഷരപ്രാസത്തെ തീരെ ഉപേക്ഷിക്കുന്നതിനേക്കാൾ, അതിൽ യഥാശക്തി സ്വരവ്യഞ്ജനങ്ങൾക്കു് സാരൂപ്യത്തെ ഉണ്ടാക്കാൻ ശ്രമിക്കയാണു് ആധുനികകവികളിൽ ശക്തിമാന്മാർ ചെയ്യേണ്ടതെന്നുള്ള എന്റെ അഭിപ്രായത്തെ ഉദാസീനന്മാരായ സൽകവികളിൽ ചിലർ ആദരിക്കാതിരിക്കുന്നില്ലെന്നുള്ളതു്

എനിക്കു് അനല്പമായ ചാരിതാൎത്ഥ്യത്തിന്ന കാരണമാണു്. ഭാഷാകവിതയിൽ പ്രാസനിൎബ്ബന്ധം കൂടാതിരുന്നാൽ പദ്യങ്ങൾക്കു് അധികം ലാളിത്യമുണ്ടായിരിക്കുമെന്നുള്ളതു് വാസ്തവമാണെങ്കിൽ, ഭാഷാഗദ്യങ്ങൾക്കു് അധികമായ ലാളിത്യമുണ്ടായിരിക്കുമെന്നുള്ളതു് അതിലുമധികം വാസ്തവമാകകൊണ്ടു്, ഭാഷാപണ്ഡിതന്മാർ പദ്യനിൎമ്മാണത്തിൽ പ്രവൎത്തിക്കാതിരിക്കയാണു വേണ്ടതു്. അതു ചെയ്യാതിരിക്കുന്ന സ്ഥിതിക്കു്, ഭാഷാകവിതയിൽ യഥാശക്തി പ്രാസത്തെ നിൎവ്വഹിച്ചുകൊണ്ടുപോകതന്നെയാണു വേണ്ടതു് എന്നാണു് എന്റെ പക്ഷം.''

ഇതിൽ മരുമകന്റെ നേരെ ചില ഒളിയമ്പുകൾകൂടി അന്തൎഭവിച്ചിട്ടുണ്ടെന്നുള്ളതു സ്പഷ്ടമാണല്ലോ. അദ്ദേഹത്തിനു് അതു തീരെ സഹിച്ചില്ല. അമ്മാവനോടു നേരിട്ടെതിരിടുന്നതിനു് ആ ഉത്തമന്റെ മനസ്സു വന്നതുമില്ല; ഇങ്ങനെ അദ്ദേഹം അവസരവും കാത്തു് അടങ്ങിയൊതുങ്ങി ഇരിപ്പായി.

കെ. സി. കേശവപിള്ള ഒരു വലിയ രാജഭക്തനായിരുന്നു. പ്രാസത്തിനെതിരായുള്ള ശ്രമങ്ങളിൽ കേരളപാണിനിക്കു് അനുകൂലമായി നിന്നുകൊണ്ടു പ്രത്യക്ഷമായും പരോക്ഷമായും പ്രവൎത്തിച്ചവരുടെ കൂട്ടത്തിൽ പ്രധാനി ഇദ്ദേഹമത്രെ. തിരശ്ശീലകളിൽ നിന്നുകൊണ്ടുള്ള പോരാട്ടം മതിയാക്കി അരങ്ങത്തിറങ്ങേണ്ട സമയമായി എന്നു രണ്ടുപേരും മനസ്സിലാക്കി. എന്തുകൊണ്ടെന്നാൽ, പ്രാസത്തിനു് അനുകൂലമായും പ്രതികൂലമായും രണ്ടു കക്ഷികളുണ്ടാവുകയും രണ്ടുകൂട്ടരും പ്രവൃത്തിപഥത്തിൽ ഏൎപ്പെടുകയും ചെയ്തിരുന്നുവെങ്കിലും, രാജഭക്തികൊണ്ടും മാമൂൽഭ്രമം കൊണ്ടും അധികംപേരും പഴയരീതിയിൽത്തന്നെ കഴിഞ്ഞുപോരികയാണു ചെയ്തിരുന്നതു്. അതുകൊണ്ടു് പ്രത്യക്ഷമായ ഒരു പോരാട്ടം നടത്തി രണ്ടിലൊന്നു തീൎച്ചപ്പെടുത്തേണ്ടതു് അത്യാവശ്യമായിത്തീൎന്നു. പ്രാസപക്ഷപാതികളുടെ നേതാവായ വലിയകോയിത്തമ്പുരാൻ ഇടയ്ക്കിടയ്ക്കു പ്രയോഗിച്ചിരുന്ന ഒളിയമ്പുകൾ അസഹ്യങ്ങളായിത്തീരുക

കൂടി ചെയ്തപ്പോൾ ഇതിന്റെ ആവശ്യകത ഒന്നുകൂടി വൎദ്ധിച്ചു. ഇതുസംബന്ധിച്ച സമരം അമ്മാവന്റെ മുമ്പിൽവെച്ചുതന്നെ തുടങ്ങണമെന്ന് മരുമകന് അതിയായ മോഹമുണ്ടായിരുന്നു. താമസിയാതെ അതിന് ഒരവസരമുണ്ടായി. 1088-ൽ തിരുവനന്തപുരത്തു കോളേജ് മലയാളസമാജത്തിന്റെ വാൎഷികദിനം കൊണ്ടാടേണ്ട ഘട്ടം വന്നു. സമാജത്തിന്റെ കാൎയ്യദൎശി, അന്ന് ഒരു വിദ്യാൎത്ഥിയായിരുന്ന ശ്രീമാൻ പി. അനന്തൻപിള്ള എം. എ. ആയിരുന്നു. യോഗത്തിൽ അദ്ധ്യക്ഷനായി വലിയകോയിത്തമ്പുരാനെ ക്ഷണിക്കണമെന്നു രാജരാജവൎമ്മ അഭിപ്രായപ്പെട്ടു. അതിനു മുമ്പിലത്തെ കൊല്ലത്തിൽ അദ്ധ്യക്ഷനായിരുന്നതു് അദ്ദേഹംതന്നെയാകയാൽ ആ കൊല്ലവും അദ്ദേഹത്തെത്തന്നെ ക്ഷണിക്കുന്നതു ഭംഗിയാണോ എന്നു കാൎയ്യദൎശി സംശയിച്ചു; പക്ഷേ "അമ്മാവനെ ക്ഷണിക്കുന്ന കാൎയ്യം ഞാനേറ്റു" എന്നുപറഞ്ഞു് ഈ ശിഷ്യനെ സമാധാനിപ്പിക്കുകയാണു ചെയ്തതു്.

യോഗത്തിനുള്ള ഒരുക്കങ്ങളെല്ലാംകൂടെ ഭംഗിയായി ചെയ്യുകയും പ്രാസംഗികനായി കെ. സി. കേശവപിള്ളയെ നിശ്ചയിക്കുകയുംചെയ്തു. "ഭാഷാകവിത" എന്നുള്ളതായിരുന്നു പ്രസംഗവിഷയം. പക്ഷേ, തലക്കെട്ടുകൊണ്ടു് ഊഹിക്കാവുന്നതായിരുന്നില്ല അതിലെ അടിക്കെട്ട്. "ഭാഷാകവിത എന്ന തലവാചകം കേൾക്കുമ്പോൾ അതിവിശാലമായ ഈ വിഷയത്തെക്കുറിച്ചു പരിമിതമായ സമയത്തിനുള്ളിൽ എന്താണു ഉപന്യസിക്കാൻപോകുന്നതു് എന്നൊരു ജിജ്ഞാസ മാന്യന്മാരായ സദസ്യന്മാൎക്കുണ്ടാകാവുന്നതാണു്. എന്നാൽ ഈ വിഷയത്തിൽ പറയേണ്ടവയായ അംശങ്ങളെല്ലാം വിവരിക്കുന്ന ഒരു ഉപന്യാസം ചെയ്യുന്നതിനു ഞാനിപ്പോൾ ഒരുങ്ങീട്ടില്ലെന്നും ഭാഷാകവിതയെ സംബന്ധിച്ചു വക്തവ്യമെന്നു് എനിക്കു തോന്നിയിട്ടുള്ള ഒരു വിഷയ

ത്തെ സംക്ഷിപ്തമായി പ്രസ്താവിക്കണമെന്നു മാത്രമേ ഇവിടെ ഉദ്ദേശിക്കുന്നുള്ളുവെന്നും മുൻകൂട്ടി അറിയിച്ചുകൊള്ളട്ടെ" എന്നുള്ള മുഖവുരയോടുകൂടി ആരംഭിച്ച സുദീർഘമായ ആ ഉപന്യാസത്തിൽ ദ്വിതീയാക്ഷരപ്രാസത്തിനു പ്രതികൂലമായി അനവധി യുക്തികളെ വിശദീകരിക്കയാണു് ചെയ്തിരുന്നതു്. ഉപന്യാസം വായിച്ചുതുടങ്ങിയപ്പോൾതന്നെ, രാഗിണേയൻ തന്നെ ചതിക്കയാണു് ചെയ്തതെന്നു് അദ്ധ്യക്ഷനു മനസ്സിലായി. എങ്കിലും, "ആയതിനാൽ ഈ ദ്വിതീയാക്ഷരപ്രാസവും അതിന്റെ ഐകരൂപ്യവുമാണു് ശ്ലോകങ്ങളുടെ ജീവിതസർവ്വസ്വം എന്നുള്ള വിചാരത്തെ ഉപേക്ഷിച്ചു്, സന്ദർഭോചിതമായും രസാനുഗുണമായും മാത്രം പ്രാസാദിശബ്ദാലങ്കാരങ്ങളെ പ്രയോഗിക്കുന്നതിനും, സർവ്വപ്രധാനമായി അർത്ഥചമൽക്കാരത്തെ ദീക്ഷിക്കുന്നതിനും നമ്മുടെകവികൾ ഇനിയെങ്കിലും തുനിയുന്നപക്ഷം, മലയാളഭാഷയുടെ ശുക്രദശ ദൂരത്തിലല്ലെന്നു പ്രതിജ്ഞചെയ്യാവുന്നതാണു്"" എന്നുള്ള ഉപന്യാസത്തിലെ അവസാനവാക്യംവരെ അദ്ദേഹം ശ്രദ്ധിച്ചു കേട്ടുകൊണ്ടിരുന്നു. ഉപസംഹാരപ്രസംഗഘട്ടമായപ്പോൾ അദ്ധ്യക്ഷന്റെ ക്ഷോഭം പ്രത്യക്ഷമായി. ഒരു സംഹാരമൂർത്തിയെപ്പോലെ എഴുന്നേറ്റുനിന്നുകൊണ്ടു് ഉപന്യാസത്തിലെ ഓരോ അംശത്തെയും അദ്ദേഹം പ്രത്യക്ഷരം ഖണ്ഡിച്ചു.

ഇതിനുശേഷമാണു് പ്രത്യക്ഷമായ "പ്രാസയുദ്ധം" ആരംഭിച്ചതു്. മഹാകവി ഉള്ളൂർ പ്രാസത്തെ അനുകൂലിക്കുന്ന കക്ഷിക്കാരുടെ പ്രധാനിയായി അരങ്ങത്തിറങ്ങി. വാസ്തവം പറയുകയാണെങ്കിൽ രണ്ടുകൂട്ടരുടെയും അഭിപ്രായങ്ങൾക്കുതമ്മിൽ കാര്യഭാഗത്തെ സംബന്ധിച്ചിടത്തോളം വലിയ വ്യത്യാസമുണ്ടായിരുന്നില്ല. ദ്വിതീയാക്ഷരപ്രാസമില്ലെന്നുള്ള ഒരൊററക്കാരണംകൊണ്ടു് കവിതയെ അപലപിക്കുന്നതു ശരിയല്ലെന്നും, ആദിപ്രാസം, അന്ത്യപ്രാസം,

യമകം തുടങ്ങി അനേകം ശബ്ദാലങ്കാരങ്ങളുള്ളതിൽ ഒന്നാ യിമാത്രം ദ്വിതീയാക്ഷരപ്രാസത്തെയും വകവെച്ചാൽ മതി യെന്നായിരുന്നു കെ. സി. കേശവപിള്ളയുടെയും മററും വാദം. ഓരോ ഭാഷയ്ക്കു് ഓരോ പ്രത്യേകതയുള്ള കൂട്ടത്തിൽ മലയാളത്തിനു ദ്വിതീയാക്ഷരപ്രാസം പ്രത്യേകമായി സി ദ്ധിച്ചിട്ടുള്ളതാണെന്നും, എന്നാൽ ദ്വിതീയാക്ഷരപ്രാസം നിർബ്ബന്ധപൂർവ്വം പ്രയോഗിച്ചതുകൊണ്ടുമാത്രം അതു കവി തയാകുമെന്നു് ആരും അഭിപ്രായപ്പെടുന്നില്ലെന്നും, കവികൾ കവിതാനിർമ്മാണത്തിൽ മററുപല നിയമങ്ങളും അനുഷ്ഠി ക്കുന്ന കൂട്ടത്തിൽ നിവൃത്തിയുള്ളിടത്തോളം ദ്വിതീയാക്ഷര പ്രാസനിയമവുംകൂടി അനുസരിക്കേണ്ടതു് അത്യാവശ്യമാ ണെന്നു മാത്രമേ പറയുന്നുള്ളുവെന്നും സംസ്കൃതത്തിൽ വൃത്ത്യ നുപ്രാസത്തിനാണു് പ്രാധാന്യമെന്നുവെച്ചു്, മലയാളകവി തയിലും ആ രീതിതന്നെ മതിയെന്നു പറയുന്നതു ശരിയ ല്ലെന്നും ഉള്ളൂർപ്രഭൃതികളും വാദിച്ചു. ഇരുഭാഗത്തും അനേ കം ആളുകൾ ചേർന്നു. യുദ്ധം വളരെ വീറോടുകൂടി നടന്നു. അവസാനമായപ്പോൾ വാദപ്രതിവാദം വ്യക്തിവിദ്വേഷ മായി മാറിത്തുടങ്ങി. ഈ അവസരത്തിൽപോലും വലിയ കോയിത്തമ്പുരാൻ,

വാസനാവിഹീനന്മാർ വാക്കിനു സമ്പാ-
ദിയദ്വിതീയാക്ഷര-
പ്രാസം തീർപ്പതു കൈകാഴ്ചമാറിലതു
കഷ്ടമാണോർക്കണം;
ഓരോ സദസ്സിലസംശയം പരിഷയിൽ
പാട്ടായ് പറഞ്ഞാൽ പരി-
ഹാസം സത്തുക്കൾക്കടത്തിപതിയായ്
ചെയ്ക്കൊലാശ്ലിഷ്ടമാം

എന്നുള്ള തന്റെ പണ്ടത്തെ അഭിപ്രായത്തെത്തന്നെ മുറു കെപ്പിടിച്ചുകൊണ്ടിരിക്കയാണു് ചെയ്തതു്. വാദം എന്തെ ങ്കിലുംവിധത്തിൽ അവസാനിപ്പിച്ചില്ലെങ്കിൽ ഭാഷാസാ

യാക്ഷരപ്രാസം വിട്ടു വൃത്ത്യന്തപ്രാസം സ്വീകരിച്ചാൽ ഒരു കേരളസ്ത്രീയെ പരദേശസ്ത്രീയുടെ വേഷം കെട്ടിച്ചാൽ തോന്നുന്നതുപോലെയുള്ള അസ്വാരസ്യത്തിനിടയാകും.

വേഷഭൂഷാദികളെല്ലാം നിത്യമെന്നപോലെ പരിഷ്കരിച്ചുവരുന്ന ഇക്കാലത്തിൽ മലയാളത്തിൽ ചിലർ സ്വതന്ത്രസമ്പ്രദായമുപേക്ഷിച്ചു യൂറോപ്യന്മാരുടെ വേഷം സ്വീകരിപ്പാൻ തുടങ്ങിയിട്ടുള്ളതിനാൽ, അവരുടെ കവിതാരീതിയിലും പുതിയ രീതികൾ ആരംഭിക്കുന്നതു കാലഗതിക്കു് ഉചിതംതന്നെയെന്നു സമ്മതിക്കുന്നതിനും വിരോധമില്ല. നാട്ടുനടപ്പു് ഉപേക്ഷിക്കുന്നതു ശരിയല്ലെന്നും കഴിയുന്നതും അതിനെ വൃത്തിയായി അനുസരിക്കണമെന്നുമുള്ള അഭിപ്രായത്തിന്മേലാണു് എന്റെ ഗുരുവായ മാതുലപാദർ ദ്വിതീയാക്ഷരപ്രാസത്തിൽ സ്വാരസ്യഭഞ്ജനമെന്ന കൃത്യം ചെയ്യാൻ തുടങ്ങിയതു്. കേശവപിള്ളപ്രഭൃതികൾക്കു പരിഷ്കാരികളാകുവാൻ പരിഭ്രമമാണെങ്കിൽ പ്രകൃതപ്രാസത്തെ അവർ നിശ്ശേഷം ഉപേക്ഷിച്ചുകൊള്ളട്ടെ. പരദേശക്കാരുടെ മുതൽപോലെ ഈ പ്രാസം രസിക്കുന്നപക്ഷം അവർ അതിനെ പരിഷ്കരിച്ചു മട്ടിൽതന്നെ ഉപയോഗിച്ചുകൊള്ളുകയും ചെയ്യട്ടെ.........”

ഇലയ്ക്കും മുള്ളിനും കേടില്ലാത്ത വിധത്തിൽ എഴുതിയ ഈ വിധിയോടുകൂടി ദ്വിതീയാക്ഷരപ്രാസസമരം അവസാനിച്ചു. അതോടുകൂടി പ്രാസനിർബ്ബന്ധമില്ലാത്ത കവിത പരിഹാസ്യമല്ലെന്നുള്ള ധാരണ പരക്കെ പരക്കുകയാൽ എല്ലാവരും അത്തരത്തിലുള്ള കവിത എഴുതിത്തുടങ്ങുകയും ചെയ്തു. “പ്രാസപ്രയോഗനിയമത്തെയൊഴിച്ചു നവ്യം കാവ്യം ചമച്ചുവതിനു” പ്രിയഭാഗിനേയനായ ശിഷ്യാഗ്രഗണ്യൻ ആവശ്യപ്പെട്ടതനുസരിച്ചു് വലിയകോയിത്തമ്പുരാൻ അതിനു് എത്രയോ മുൻപുതന്നെ “ദൈവയോഗം” എഴുതിക്കഴിഞ്ഞിരുന്നു. പ്രാസത്തിനുവേണ്ടി ധീരധീരം പോരാടിയ ഉള്ളൂർപ്രഭൃതികൾപോലും പിന്നീടു് ആ വഴിയെ സഞ്ചരിച്ചിട്ടുണ്ടു്. ഇന്നത്തെ നില നമുക്കെല്ലാവർക്കും നിശ്ചയമുള്ളതാണല്ലോ. “മലയാളത്തിലെ അത്യുത്തമങ്ങളായ രണ്ടു മഹാകാവ്യങ്ങൾ” എന്നുള്ള പ്രശംസയ്ക്കു പാത്രമായിട്ടുള്ള ഉമാകേരളവും കേശവീയവും, ഒരുവിധം

നോക്കിയാൽ, ഈ പ്രാസസമരത്തിന്റെ സൽഫലങ്ങളൊന്നുവേണം പറയുവാൻ.

കേരളപാണിനി പ്രാസത്തിനു തീരെ വിരോധിയായിരുന്നു എന്നു പറയുന്നതു് ഒരിക്കലും ശരിയല്ല; എന്തുകൊണ്ടെന്നാൽ, അദ്ദേഹം ചില കൃതികളിൽ പ്രാസം പ്രയോഗിക്കാൻ ശ്രമംചെയ്തിട്ടുള്ളതായി കാണുന്നുണ്ടു്. അതു് സാർവ്വത്രികമായി ഫലിക്കാത്തതു് അശക്തികൊണ്ടോ അനാസ്ഥകൊണ്ടോ എന്ന കാര്യത്തിൽമാത്രമേ സംശയമുള്ളു. അശക്തികൊണ്ടാണെന്നു പറയുന്നതായിരിക്കും കൂടുതൽ പരമാർത്ഥം. പ്രാസവഴക്കിലെ പ്രധാനകക്ഷികളിൽ കേരളപാണിനിയെ ഒഴിച്ചു ബാക്കിമൂന്നുപേരും—കേരളവർമ്മ, ഉള്ളൂർ, കെ. സി. എന്നിവർ—സജാതീയദ്വിതീയാക്ഷരപ്രാസം ഉപയോഗിച്ചും തീരെ പ്രാസമില്ലാതെയും പല നല്ല കവിതകളുമെഴുതിയിട്ടുണ്ടു്. ആ സ്ഥിതിയ്ക്കു് ഈവക വഴക്കുകൾക്കെല്ലാം കാരണഭൂതനായ കേരളപാണിനി, കഴിയുമായിരുന്നെങ്കിൽ നിശ്ചയമായും പ്രാസനിഷ്കർഷയോടുകൂടി ഒരു കൃതിയെങ്കിലും എഴുതാതിരിക്കയില്ലായിരുന്നു. അവസാനകൃതിയായ ചാരുദത്തനിൽ അദ്ദേഹം പ്രാസദീക്ഷയ്ക്കുവേണ്ടി പൂർവ്വാധികം ശ്രമിച്ചുകാണുന്നുണ്ടു്. "കേരംവിക്കാർ ബലേ! പറയുന്തോറും ഭാഗവതന്മാർ സ്വരം മുറുക്കുംപോലെ, പന്തളത്തു രാജാവു് (സാക്ഷാൽ പന്തളത്തു തമ്പുരാൻ) തലകുലുക്കുംതോറും പ്രാസനിഷ്കർഷത്തിനു ഞാൻ വശംവദനായിപ്പോയി. അതിനാൽ എന്റെ പ്രകൃതകൃതിയിൽ പൂർവ്വാധികമായ പ്രാസപ്രാചുര്യം കാണുന്നുണ്ടെങ്കിൽ അതിനു സാക്ഷാൽ ഉത്തരവാദി എന്റെ സ്നേഹിതനാകുന്നു" എന്നു് ആ പുസ്തകത്തിന്റെ ആമുഖത്തിൽ ഗ്രന്ഥകർത്താവുതന്നെ പറഞ്ഞിരിക്കുന്നു.

ഒരു ന്യൂനതയായി ഗണിക്കപ്പെടും. സംസ്കൃതവൃത്തങ്ങളിൽ അതിന്റെ സ്ഥാനം വൃത്ത്യനുപ്രാസത്തിനാണ്. അതുകൊണ്ട് ഈവക ദ്വിതീയാക്ഷരപ്രാസംകൊണ്ട് എത്ര ശോഭിക്കുമോ, അത്രയും സംസ്കൃതവൃത്തങ്ങൾ വൃത്ത്യനുപ്രാസംകൊണ്ടു ശോഭിക്കും. സംസ്കൃതത്തിൽനിന്നു വൃത്തശരീരം എടുക്കുന്നപക്ഷം, അതിനുള്ള അലങ്കാരവും ആ ഭാഷയിൽനിന്നുതന്നെ സ്വീകരിക്കയല്ലയോ നല്ലതു്? പാദങ്ങൾക്കെല്ലാമുള്ളപോലെ, അലങ്കാരത്തെമാത്രം വൃത്തങ്ങൾക്കെല്ലാം കല്പിക്കുന്നതായാലും, ഇതിനെ അനുസരിച്ച് അർത്ഥത്തിനല്ലാതെ ചമത്കൃതിക്കു പ്രാസവിനിയോഗം ചെയ്താൽ ന്യായം മതിയാകുന്നില്ല. ഭാഷയിൽ ധാരാളം പ്രചാരംവന്നിട്ടുള്ള വൃത്തങ്ങളെ മാത്രമേ തദ്വചനാനുസാരം കല്പിക്കുവാനും പാടുള്ളു. അതിനാൽ 'പെരുത്താനം' എന്ന മലയാളവ്യാകരണപ്രകാരം സമാസം ചെയ്യുംപോലെ, ഏതാനുംചില വൃത്തങ്ങളിൽ ദ്വിതീയാക്ഷരപ്രാസനിയമം കല്പിക്കുന്നതിനു വക കാണുന്നു്. ഇങ്ങനെ യുക്തി നോക്കിവരുമ്പോൾ സംസ്കൃതവൃത്തങ്ങളിൽ പ്രാസനിർബ്ബന്ധവും ഉപേക്ഷിക്കാൻ ന്യായമുണ്ടു്."

ദ്രാവിഡവൃത്തങ്ങൾക്കു പ്രാസം ആവശ്യമാണ്; സംസ്കൃതവൃത്തങ്ങൾക്ക് കവിത സ്വാതന്ത്ര്യമാണെങ്കിൽ, പ്രാസമാകാം; നിർബ്ബന്ധമില്ല; മലയാളത്തിൽ ധാരാളം പ്രചാരമുള്ള സംസ്കൃതവൃത്തങ്ങൾക്കു പ്രാസം ഈരടിയിൽ മാത്രമായാലും മതി; തജ്ജിനകളിൽ പ്രാസമേ വേണ്ട. ഇതായിരുന്നു പ്രാസത്തെ സംബന്ധിച്ച് അവസാനകാലത്തു കേരളപാണിനിക്കുണ്ടായിരുന്ന അഭിപ്രായം. സ്വന്തം കാവ്യത്തെ സംബന്ധിച്ചിടത്തോളം അദ്ദേഹത്തിന്ന് എല്ലാ വൃത്തങ്ങളും എല്ലാത്തരം കൃതികളും ഒരുപോലെയായിരുന്നു. എന്തുകൊണ്ടെന്നാൽ, അദ്ദേഹം പരിഭാഷപ്പെടുത്തിയ കാവ്യങ്ങളിലോ, ദ്രാവിഡവൃത്തങ്ങളുംകൂടി ഉൾപ്പെടുന്ന പ്രസാദമാലയിലോ, സംസ്കൃതവൃത്തത്തിലുള്ള സ്വത

ന്ത്രകൃതിയായ മലയവിലാസത്തിലോ, സജാതീയദ്വിതീയാക്ഷരപ്രാസം സാൎവ്വത്രികമായി പ്രയോഗിച്ചിട്ടുള്ളതായി കാണുന്നില്ല. "അങ്കിമയിൽ സ്വീകരിച്ചിട്ടുള്ള സ്വാതന്ത്ര്യവുംകൂടി ഇതിലെ പ്രാസപ്രാചുൎയ്യത്തിനു കാരണമായിത്തീൎന്നിട്ടുണ്ടെ"ന്നു പരിഭാഷകൻതന്നെ സമ്മതിക്കുന്ന ചാതുര്യത്തിലെ നില ഏന്താണെന്നു മുമ്പു സൂചിപ്പിച്ചിട്ടുണ്ടല്ലോ.

ജീവചരിത്രമെഴുതുമ്പോൾ, സ്മൎയ്യപുരുഷന്റെ ജീവിതചൎയ്യകളെ ഏറ്റക്കുറച്ചിൽ കൂടാതെ രേഖപ്പെടുത്തുകയാണു് ചരിത്രലേഖകന്റെ കൃത്യം. അന്ധമായ ഭക്തികൊണ്ടു ചരിത്രാംശങ്ങൾക്കു ചായംകൊടുക്കുന്നപക്ഷം, അതു വായനക്കാരുടെനേരെ കാണിക്കുന്ന ഒരു വഞ്ചനയായിരിക്കും. ഈ തത്വമനുസരിച്ചു് ഒരു വഞ്ചകനാകാതിരിക്കാൻവേണ്ടി പ്രാസവഴക്കിനെ സംബന്ധിച്ച ചരിത്രം അതിന്റെ യഥാൎത്ഥരൂപത്തിൽ രേഖപ്പെടുത്തുകമാത്രമേ ഇവിടെ ചെയ്തിട്ടുള്ളു. പ്രാസത്തെ സംബന്ധിച്ച വാദപ്രതിവാദം, ഭാഷാകവിതയിൽ വരുത്തിയിട്ടുള്ള അസാമാന്യമായ പരിഷ്കാരത്തെപ്പറ്റി ഇവിടെ എതിരഭിപ്രായമില്ല; ഇക്കാൎയ്യത്തിൽ ഒരു നൂററാണ്ടുകൊണ്ടു വരാവുന്ന പുരോഗതിയാണു്, കേരളപാണിനിയുടെ പരിശ്രമംകൊണ്ടു് അല്പകാലത്തിനിടയിൽ വന്നുചേൎന്നിട്ടുള്ളതെന്നു് ഏതു ഭാഷാഭിമാനിയും സമ്മതിക്കാതിരിക്കയുമില്ല.

---

## അദ്ധ്യായം 10

# താരതമ്യപഠനം

ഭാഷയുടെയും സാഹിത്യത്തിൻെറയും കാൎയ്യത്തിൽ കേരളകാളിദാസൻെറയും കേരളപാണിനിയുടെയും ലക്ഷ്യം ഒന്നുതന്നെയായിരുന്നുവെന്നുവരികിലും, ആ ലക്ഷ്യത്തിൽ എത്തുന്നതിനുവേണ്ടിയുള്ള അവരുടെ സഞ്ചാരം പരസ്പരഭിന്നങ്ങളായ മാൎഗ്ഗങ്ങളിൽകൂടിയായിരുന്നു. ഗദ്യമെന്നോ പദ്യമെന്നോ, കാവ്യമെന്നോ ശാസ്ത്രമെന്നോ, സ്വതന്ത്രകൃതികളെന്നോ പരിഭാഷകളെന്നോ ഉള്ള വ്യത്യാസമില്ലാതെ എല്ലാ വിഷയങ്ങളിലും ഈ മാൎഗ്ഗഭേദം വിശദമായി പ്രത്യക്ഷപ്പെടുകയും ചെയ്തിരുന്നു. മുന്നദ്ധ്യായങ്ങളിൽ അതാതുദിക്കിൽ ഈ വിഷയത്തെപ്പററിയുള്ള സൂചന നല്കപ്പെട്ടിട്ടുണ്ടു്. ആവക സൂചനകളെ അല്പമൊന്നു വിശദീകരിക്കുന്നതു പ്രകരണപൂൎത്തിക്കു പ്രയോജനപ്പെടുമെന്നു വിശ്വസിക്കുന്നു.

ഇക്കാൎയ്യത്തെപ്പററി ഓൎക്കുമ്പോഴാം ആ രണ്ടുപേരുടേയും ഭാഷാശൈലിയിലുള്ള വ്യത്യാസമാണു് ഒന്നാമതായി ഓൎമ്മയിൽവരുന്നതു്. അമ്മാവൻെറ ഉദാത്തമായ ശൈലിക്കു് സംസ്കൃതഭാഷയും, മരുമകൻെറ സൗമ്യരീതിക്കു് ആംഗലഭാഷയും ആണു് മാൎഗ്ഗദൎശനംചെയ്തതെന്നു് സാമാന്യമായി പറയാമെങ്കിലും, ആ കാൎയ്യത്തിൽ ആ ഭാഷകളെമാത്രം ഉത്തരവാദികളാക്കുന്നതു ശരിയായിരിക്കുമെന്നു തോന്നുന്നില്ല. ഇംഗ്ലീഷിൽ ജ്രൂരാട്ടിനെപ്പോലെ ഉദാത്തവും കഠിനവുമായ ഭാഷാശൈലി ഉപയോഗിച്ചിരുന്ന സാഹിത്യകാരന്മാരുള്ളതുപോലെ, സംസ്കൃതത്തിൽ സൗമ്യവും ലളിതവുമായ രീതിയിൽ കവിതയെഴുതിയ കാളിദാസാദികളും ഉണ്ടായിട്ടുണ്ടല്ലോ. എന്നു മാത്രമല്ല,

മാധുര്യമഭിവാഞ്ഛന്തഃ പ്രസാദം ച സുമേധസഃ
സമാസവന്തി ഭൂയാംസി ന പദാനി പ്രയുഞ്ജതേ
ശ്രവ്യം നാതിസമസ്താർത്ഥം കാവ്യം മധുരമിഷ്യതേ
ആവിദ്വദംഗനാബാലപ്രതീതാർത്ഥം പ്രസാദവത് *

എന്നിങ്ങനെ കാവ്യത്തിലെ മാധുര്യഗുണത്തിന് ഭാമഹൻ ലക്ഷണം പറഞ്ഞിട്ടുള്ളതോർത്താൽ, ആരംഭകാലത്തു് ലളിതവും പ്രസന്നവുമായ രീതി സംസ്കൃതഭാഷയിൽ സാധാരണമായിരുന്നുവെന്നും, കാലാന്തരത്തിൽ ഇങ്ങനെയുള്ള രീതിക്ക് ഒരു സമൂലപരിവർത്തനം വന്നതായിരിക്കണമെന്നും വിചാരിക്കുവാനും ന്യായം കാണുന്നുണ്ട്.

കേരളകാളിദാസൻ കവിതയിൽ കാളിദാസനെയാണ് ബഹുമാനിച്ചിരുന്നതെങ്കിലും, ശൈലിയെ സംബന്ധിച്ചിടത്തോളം അദ്ദേഹത്തിന്റെ ആരാധ്യപുരുഷൻ ശ്രീഹർഷനായിരുന്നു. ഇംഗ്ലീഷുഭാഷയിൽ നല്ല പാണ്ഡിത്യമുണ്ടായിരുന്നിട്ടും അദ്ദേഹത്തിന്റെ ഭാഷാശൈലി ഉദാത്തമായിത്തീർന്നതു് ഈ കാരണത്താലാണ്. ശിഷ്യന്മാരാകട്ടെ, കവിതാവിഷയത്തിൽ മാത്രമല്ല, ശൈലിയുടെ കാര്യത്തിലും കാളിദാസനെത്തന്നെ അനുകരിച്ചു. ആംഗലഭാഷാപരിചയം ആ കാര്യത്തിൽ അദ്ദേഹത്തിനു സഹായകമായിത്തീരുകയും ചെയ്തു.

ശൈലിയുടെ കാര്യത്തിലെന്നപോലെ ഭാഷയുടെ കാര്യത്തിലും രണ്ടുപേരുടെയും നില വളരെ വ്യത്യസ്തമായിരുന്നു. സംസ്കൃതത്തിന്റെ സഹായംകൂടാതെ മലയാളത്തിനു കഴിഞ്ഞുകൂടാൻ സാധിക്കയില്ലെന്നുള്ള വിചാരമാണ്

* മാധുര്യം, പ്രസാദം എന്നീ കാവ്യഗുണങ്ങളെ ആഗ്രഹിക്കുന്ന ബുദ്ധിമാന്മാർ ദീർഘങ്ങളായ സമസ്തപദങ്ങളെ ധാരാളമായി ഒരിക്കലും പ്രയോഗിക്കരുത്. സമസ്തപദങ്ങളധികമില്ലാത്തതും പണ്ഡിതന്മാർക്കും സ്ത്രീകൾക്കും കുട്ടികൾക്കും എളുപ്പത്തിൽ മനസ്സിലാക്കാൻ കഴിയുന്നതും പ്രസന്നവുമായ കാവ്യത്തെയാണ് മധുരമെന്നു പറയേണ്ടതു്.

അമ്മാവനെന്നായിരുന്നു്. പലപ്പോഴും അദ്ദേഹം അതു തുറന്നുപറഞ്ഞിട്ടുമുണ്ടു്. ഗദ്യപദ്യഭേദംകൂടാതെ സംസ്കൃതപദപ്രചുരമായ ഒരു ഭാഷാരീതിയാണു് അദ്ദേഹത്തിന്റെ കൃതികളിൽ ആദ്യാവസാനം കാണുന്നതു്. നല്ല മലയാളപദങ്ങളെക്കൊണ്ടു കാര്യംകാണാവുന്ന സ്ഥലങ്ങളിൽപോലും, ധാരാളം സംസ്കൃതപദങ്ങൾ പ്രയോഗിച്ചിട്ടുള്ളതിനു് ആ കൃതികളിൽനിന്നു് എത്ര ഉദാഹരണം വേണമെങ്കിലും ചൂണ്ടിക്കാണിക്കാൻ കഴിയും. മരുമകന്റെ നില ഇതിൽനിന്നു തീരെ വ്യത്യസ്തമായിരുന്നു. സംസ്കൃതത്തെ വെറുത്തിരുന്നില്ലെങ്കിലും, മലയാളത്തെ കൂടുതൽ സ്നേഹിച്ചിരുന്നതുകൊണ്ടു്, അനാവശ്യമായി പദങ്ങളെ കടംവാങ്ങി തറവാടു മുടിക്കാൻ അദ്ദേഹം ഒരുങ്ങിയിരുന്നില്ല. അമ്മാവൻ ആയുധവേദത്തിലുംകൂടി ശ്രമിച്ചിരുന്നുവെന്നും, മരുമകൻ കാവ്യമാത്രപ്രസക്തനായിട്ടാണു് കഴിഞ്ഞിരുന്നതെന്നും, ചുരുക്കത്തിൽ പറയാം. ഇരുവരുടെയും പരസ്പരഭിന്നങ്ങളായ പരിതഃസ്ഥിതികളുംകൂടി ഇക്കാര്യത്തിൽ ഗണ്യമായ പ്രേരകത്വം വഹിച്ചിരുന്നിരിക്കണം. കേരളവർമ്മ വലിയ കോയിത്തമ്പുരാൻ സമുദായത്തിലെ ഉയർന്ന നിലയിലുള്ള ആളുകളുമായി മാത്രം സമ്പർക്കംപുലർത്തി രാജകീയമായ നിലയിൽ കഴിഞ്ഞുകൂടിയ ഒരാളായിരുന്നല്ലോ. ഭാഷയുടെ സംസ്കൃതപദാവിയിൽനിന്നു് താഴോട്ടിറങ്ങേണ്ട ആവശ്യം അദ്ദേഹത്തിനുണ്ടായിരുന്നില്ല. എന്നാൽ ആദ്യം വിദ്യാർത്ഥിയുടെ നിലയിലും, പിന്നീടു് അദ്ധ്യാപകന്റെയും ഉദ്യോഗസ്ഥന്റെയും നിലകളിലും, സാധാരണക്കാരുമായി ഇടപെടേണ്ടിവന്ന രാജരാജവർമ്മയ്ക്കാകട്ടെ, അപണ്ഡിതന്മാരുടെ ഭാഷയുമായി കൂടുതൽ അടുക്കാനും സാധാരണജനങ്ങളെ ലക്ഷ്യീകരിച്ചു് എഴുതപ്പെടുന്ന ഗ്രന്ഥങ്ങളിലെ ഭാഷ ലളിതമാക്കിത്തീർക്കേണ്ടതിന്റെ അത്യാവശ്യകത മനസ്സിലാക്കാനും സൗകര്യം സിദ്ധിച്ചു.

ഇതിനെല്ലാററിനും പുറമെ, വൈചിത്ര്യംകൂടി രാജരാജവർമ്മയുടെ ഇക്കാര്യത്തിൽ മാർഗ്ഗദർശകമായിരിക്കണമെന്നു തോന്നുന്നു. ശബ്ദകോശസമ്മതിമാത്രം നോക്കി പദങ്ങൾ പ്രയോഗിക്കുന്നതു് പലപ്പോഴും അവതാളത്തിൽ കലാശിച്ചു എന്നു വരാം. കാവ്യം വികാരപ്രധാനമാണു്; വിചാരപ്രധാനമല്ലല്ലൊ. ആ സ്ഥിതിക്കു് കവി തിരഞ്ഞെടുക്കുന്ന പദങ്ങൾ വികാരജനകങ്ങളായിരിക്കണം; ശബ്ദകോശസമ്മതങ്ങളായാൽമാത്രം പോരാ. ഉദാഹരണത്തിനു് അകലെ തേടിപ്പോകേണ്ട ആവശ്യമില്ല. 'അമ്മ' എന്ന പദത്തെത്തന്നെ എടുക്കുക. യഥാർത്ഥം നോക്കുന്നപക്ഷം ജനയിത്രി, പ്രസൂ എന്നു തുടങ്ങിയ പദങ്ങൾക്കു് കൂടുതൽ കനം തൂങ്ങിയേക്കാമെങ്കിലും, 'അമ്മ' എന്ന വാക്കിനുള്ള വികാരജനകത്വം, ഒരു മലയാളിയെ സംബന്ധിച്ചിടത്തോളം, ഒരിക്കലും ആ പദങ്ങൾക്കു കിട്ടാൻപോകുന്നില്ല. ഇതുപോലെയുള്ള മറെറാരു പദമാണു് 'ചന്ദ്രമുഖി' എന്നതു്. ഈ പദം കേൾക്കുമ്പോഴുണ്ടാകുന്ന സൗന്ദര്യബോധം, ചന്ദ്രന്റെ ഏതെങ്കിലും പര്യായങ്ങളോടുകൂടി മുഖശബ്ദം കൂട്ടിച്ചേർത്താൽ ഉണ്ടാകുമെന്നു നിങ്ങൾ വിചാരിക്കുന്നുണ്ടോ? ഉദാഹരണത്തിനു് 'സുധാകരസമാനന'—'രാത്രിനേത്രസമുൽഭൂതതേജോഗോളനിഭാനന' എന്നീ പദങ്ങൾ നോക്കുക. 'ചന്ദ്രമുഖി' എന്ന ശബ്ദശ്രവണത്തിൽ ഉണ്ടാകുന്ന വികാരം ഈ പദങ്ങളിൽനിന്നു ജനിക്കുന്നില്ലെന്നു മാത്രമല്ല; പദങ്ങളുടെ അർത്ഥം മനസ്സിലാക്കുന്നതിനുവേണ്ടി നിഘണ്ടുക്കൾ തേടിപ്പിടിച്ചു് പരിശോധിച്ചുവരുമ്പോഴേയ്ക്കും വർണ്ണനാവിഷയമായ വ്യക്തിയെത്തന്നെ നാം വിസ്മരിച്ചുപോയി എന്നു വരാം. "കവിത വികാരജീവിതമാകയാൽ ശബ്ദകോശത്തിന്റെ ദൃഷ്ടിയിൽ സാധുക്കളായ സകല പദങ്ങളും കാവ്യലോകത്തിൽ പ്രവേശം അർഹിക്കുന്നില്ലെ"ന്നു് ഇതിൽനിന്നു സ്പഷ്ടമാകുന്നുണ്ടല്ലോ. ഈവക

കാരണങ്ങളാലാണു് മാതുലനും ഭാഗിനേയനും ഭാഷാവിഷയത്തിൽ ഭിന്നമാൎഗ്ഗങ്ങളിൽക്കൂടി സഞ്ചരിക്കാനിടയായതു്.

സംസ്കൃതപദങ്ങൾ ധാരാളം പ്രയോഗിച്ചിട്ടുണ്ടെങ്കിലും, പുതിയ ഗദ്യരീതിയുടെ ഒരു നേരിയ അങ്കുരം കേരളവൎമ്മയുടെ കൃതികളിൽ നമുക്കു കാണാം. വിജ്ഞാനമഞ്ജരി, അക്ബർ എന്ന ആഖ്യായികയുടെ അവസാനഭാഗങ്ങൾ, പല പാഠപുസ്തകങ്ങൾ എന്നിവ സൂക്ഷ്മമായി പരിശോധിച്ചുനോക്കുന്ന ഒരാൾക്കു്, നവീനഗദ്യരീതി അതിൽ മൊട്ടിട്ടു നില്ക്കുന്നതായി കാണാൻ കഴിയും. സംസ്കൃതപദപ്രാചുൎയ്യം കൊണ്ടു് രീതി ഉദാത്തമായിപ്പോയിട്ടുണ്ടെന്നുമാത്രമേയുള്ളു. കേരളവൎമ്മയുടെ കാലത്തിനുമുമ്പു് ഇവിടെ പ്രചാരത്തിലിരുന്നിരുന്ന ഗദ്യരീതിയുമായി താരതമ്യപ്പെടുത്തിനോക്കിയാൽമാത്രമേ, അദ്ദേഹം ആ കാൎയ്യത്തിൽ എത്രമാത്രം പുരോഗമിച്ചിട്ടുണ്ടെന്നു കാണാൻ കഴിയൂ. സംസ്കൃതപദങ്ങളുടെ ആധിക്യം ഒരു ദോഷമായി ഇന്നു നമുക്കു തോന്നുന്നതെന്നുള്ളതു ശരിതന്നെ. പക്ഷേ, മിക്ക ഭാരതീയഭാഷകളിലെയും ആദ്യകാലത്തെ ഗദ്യം സംസ്കൃതപദപ്രചുരമായിരുന്നു എന്നുള്ള പരമാൎത്ഥം ആലോചിച്ചാൽ, കേരളവൎമ്മയെ ആ കാൎയ്യത്തിൽ കുററപ്പെടുത്തേണ്ടതുണ്ടെന്നു തോന്നുന്നില്ല. ബംഗാളിയിലെ ആദ്യകാലഗദ്യം—ഈശ്വരചന്ദ്രവിദ്യാസാഗരൻ മുതലായവരുടേതു്—കേരളകാളിദാസന്റെ ഗദ്യംപോലെതന്നെ സംസ്കൃതപ്രചുരമായിരുന്നു. എന്നിരിക്കിലും, നവീനഗദ്യരീതിയുടെ പ്രാരംഭപ്രചാരകൻ എന്ന നിലയിൽ അദ്ദേഹത്തിനു് ആ ഭാഷയുടെ സാഹിത്യചരിത്രത്തിൽ ഉയൎന്ന സ്ഥാനം നല്കപ്പെട്ടിട്ടുണ്ടു്. അതേ സ്ഥാനമാണു് ഭാഷാസാഹിത്യചരിത്രത്തിൽ കേരളവൎമ്മയ്ക്കും കല്പിക്കേണ്ടതായിരിക്കുന്നതു്. അമ്മാവൻ തുടങ്ങിവെച്ച ആ ശ്രമം മരുമകൻ കാലാനുകൂലമായി ഔചിത്യപൂൎവ്വം തുടരുകയും, വളരെ വേഗത്തിൽ വേണ്ടപോലെ

പുരോഗമിക്കുകയും ചെയ്തു. സംസ്കൃതത്തിന്റെ ദാസ്യം വഹിക്കാതെതന്നെ ഭാഷാഗദ്യത്തിനു് സ്വതന്ത്രമായി പുരോഗമിക്കാൻ കഴിയുമെന്നു് അദ്ദേഹം തെളിയിച്ചു. മലയാളത്തിലെ ഗദ്യരീതി ഇന്നു കാണുന്ന നിലയിൽ ലളിതവും സരളവുമായിത്തീർന്നതു് രാജരാജവർമ്മയുടെ ശ്രമഫലമായിട്ടാണെന്നു സമ്മതിച്ചേ തീരൂ. ഇംഗ്ലീഷുഭാഷയാണു് അക്കാര്യത്തിൽ അദ്ദേഹത്തിനു മാർഗ്ഗദർശനം ചെയ്തതെന്നുള്ളതും നിസ്സംശയമത്രെ.

കേരളവർമ്മ വലിയകോയിത്തമ്പുരാനു് ഇംഗ്ലീഷ് ഭാഷയിലും ആ ഭാഷയിലെ സാഹിത്യത്തിലും നല്ല പരിചയമുണ്ടായിരുന്നു എന്നുവരികിലും, സംസ്കൃതഭാഷയും ആ ഭാഷയിലെ സാഹിത്യവുമാണു് അദ്ദേഹത്തിൽ കൂടുതൽ സ്വാധീനശക്തി ചെലുത്തിയിരുന്നതു്. സംസ്കൃതാലങ്കാരികനിയമങ്ങളെ അക്ഷരംപ്രതി അനുസരിച്ചു് പഴയ സാങ്കേതികപ്രസ്ഥാനത്തിൽക്കൂടി സഞ്ചരിക്കാൻ അദ്ദേഹത്തെ പ്രേരിപ്പിച്ചതു് ഈ സംസ്കൃതപ്രതിപത്തിയത്രെ. സ്വതന്ത്രമായും തർജ്ജമകളായും ആ പണ്ഡിതശ്രേഷ്ഠനെഴുതിയ എല്ലാ കൃതികളിലും സാങ്കേതികപ്രസ്ഥാനത്തിന്റെ പാദമുദ്രകൾ വ്യക്തമായി പതിഞ്ഞുകാണാം. “സ്വന്തം ജീവിതത്തിലെ ഹൃദയസ്പർശിയായിരിക്കണം, ഭാവാത്മകത തെളിഞ്ഞുകാണാൻ സൗകര്യമുള്ള, ഒരു സംഭവത്തെ ആസ്പദമാക്കിയാണു് കേരളവർമ്മ മയൂരസന്ദേശം രചിച്ചിരിക്കുന്നതെങ്കിലും, ‘മേഘ’ത്തെ അനുപദം അനുഗമിക്കാനുള്ള വാസനയേ അദ്ദേഹത്തിന്റെ മയൂരം പ്രകടിപ്പിക്കുന്നുള്ളു. കാളിദാസമേഘം എപ്പോഴും വികാരലോലനതമായ ഒരന്തരീക്ഷത്തിലാണു്. വികാരം അതിനു മധുരഗംഭീരമായ ചലനവും, ഭാവന പ്രതിനിമിഷം നൂതനസൗന്ദര്യത്തെ ആവിഷ്കരിക്കുന്ന ദർശനവും, നല്കുന്നു. മയൂരം മിക്കപ്പോഴും നിലത്താണു്; നിലത്തുകൂടി നടക്കുകയാണു്. വൃത്ത

ത്തിൽ നൃത്തംചെയ്ത് കേകാരവത്തോടെ ഇടയ്ക്കു കതിച്ചുയരുന്ന എന്നമാത്രം. വർണ്ണതരംഗിയാണ് അധികം. 'ലീലാരണ്യ വിഹഗ ഗ്രാമാലാപ നാദകോ തേൻ' എന്നതുടങ്ങിയ ചില പദ്യങ്ങളിൽ ഭാവതരംഗിതമായ ലയം അനുഭവഗോചരമാകുന്നില്ലെന്നില്ല. പക്ഷേ, അങ്ങനെയുള്ള സന്ദർഭങ്ങൾ അധികമില്ല" ഭാഗിനേയന്റെ നിർബ്ബന്ധമനുസരിച്ചെഴുതിയതും സാമുദായികമായ ഒരു ഇതിവൃത്തത്തെ ഉൾക്കൊള്ളുന്നതുമായ 'ദൈവയോഗ'ത്തിൽ കേരളവർമ്മയുടെ കവിത, അനുകരണത്തിൽനിന്നകന്ന് അനുഭവത്തിൽ കാലൂന്നുവാൻ മോഹിക്കുന്നതുപോലെ തോന്നുന്നുണ്ടെങ്കിലും ഭാവാത്മകമായ ഒരു ഖണ്ഡകാവ്യമെന്ന നിലയിലേയ്ക്ക് അത് ഉയർന്നിട്ടില്ലെന്നു സമ്മതിച്ചേതീരൂ. എന്നാൽ രാജരാജവർമ്മയുടെ 'മലയവിലാസ'ത്തിന്റെ കഥ അങ്ങനെയല്ല. അത്, കവികളുടെ പ്രചോദനാകേന്ദ്രം ഗ്രന്ഥത്തിൽനിന്ന പ്രകൃതിയിലേക്കും മനുഷ്യജീവിതത്തിലേക്കും മാറാൻ തുടങ്ങിയതിന്റെ ഒരു സൂചനയായിട്ടുണ്ട്. "പ്രാചീനകാവ്യകൃത്തുകളുടെ വാത്സല്യപാത്രമായ മലയൻ കേരളകവികളുടെ മുമ്പിൽ എത്രകാലമായി നീണ്ടുനിവർന്നു കിടക്കുന്നു. പുസ്തകത്തിൽ പതിഞ്ഞ അതിന്റെ നിഴലിനെയല്ലാതെ, ആരെങ്കിലും അതിനെ കണ്ടിരുന്നുവോ എന്നു സംശയമാണ്".

ഇങ്ങു നീണ്ടതിപ്പോ വന്നു നോക്കുമ്പോൾ
കരണ്ടിട്ടൊരു കരാംഗുലമെന്നപോൽ

എന്ന് തമ്പുരാൻ അത്ഭുതാവേശത്തോടുകൂടി ചൂണ്ടിക്കാണിച്ചിട്ടും, കൊടുമുടിപ്പല്ലുകളാൽ ആകാശത്തെ പിളർക്കുന്ന ആ അറക്കവാളിനെ അധികം ആളുകൾ കണ്ടുവോ?...... ഭാവനയുടെ പ്രത്യഗ്രത, ഭാവങ്ങളുടെ സാന്ദ്രത, പ്രതിപാദ്യവസ്തുവിന്റെ വൈവിധ്യത, പ്രതിപാദനത്തിന്റെ വിചിത്രത, ആത്മാവിന്റെ സ്വാതന്ത്ര്യത, ആദർശാത്മകതയുടെ സർവ്വവ്യാപിത—ഇങ്ങനെ ചിലതാണ് കാല്പനികപ്രസ്ഥാ

നത്തിന്റെ ധർമ്മമെങ്കിൽ, നാം അതിലേയ്ക്കു് ഒരു കാൽവെച്ചുകഴിഞ്ഞു, മലയവിലാസത്തിലെത്തിയപ്പോൾ” എന്നു മി. ശങ്കരക്കുറുപ്പു പറയുന്നതിൽ പരമാർത്ഥമില്ലാതില്ല. ആശാൻ, വള്ളത്തോൾ, ഉള്ളൂർ ഈ മഹാകവികളുടെ അനുഗൃഹീതതൂലികകളാണു് കാല്പനികപ്രസ്ഥാനത്തെ വ്യക്തവും വിചിത്രവുമായി രേഖപ്പെടുത്തുകയും വിശാലവും സുരഭിലവുമാക്കിത്തീർക്കുകയും ചെയ്തതെങ്കിലും, അതിനു് അവർക്കു പ്രേരകമായിത്തീരത്തക്കവിധം, കാടുകെട്ടിക്കിടന്ന സാങ്കേതികപ്രസ്ഥാനസാമ്രാജ്യത്തിൽ പെട്ടെന്നു് ഒരു വിദ്യുൽപ്രകാശം വീശിയതു് ‘മലയവിലാസ’മാണെന്നു പറയുന്നതിൽ വലിയ തെറ്റുണ്ടെന്നു തോന്നുന്നില്ല. ‘ഒരു കാൽവെപ്പ്”—‘ഒരു സൂചന’ എന്നുമാത്രമേ മി: ശങ്കരക്കുറുപ്പു പറയുന്നുള്ളു എന്നതു പ്രത്യേകം ശ്രദ്ധേയമാണു്. എന്നാൽ മാതുലഭാഗിനേയന്മാർ തമ്മിൽ പ്രസ്തുത വിഷയത്തിലുള്ള അന്തരത്തെപ്പറ്റി ആലോചിക്കുമ്പോൾ, ഈ ‘സൂചന’ പോലും നമുക്കു് അവഗണിക്കാവുന്നതല്ല. രണ്ടുപേരും സംസ്കൃതത്തിലെഴുതിട്ടുള്ള മഹാകാവ്യങ്ങളിലും ഈ യഥാസ്ഥിതികത്വവും ഉൽപതിഷ്ണുത്വവും തെളിഞ്ഞുകാണാം.

ഭാവരൂപങ്ങളുടെ കാര്യത്തിലും, മാതുലഭാഗിനേയന്മാർ തമ്മിൽ അജഗജാന്തരമുണ്ടായിരുന്നു. ഭാവനയുടെ നിരങ്കുശത്വമോ ഭാവത്തിന്റെ അകൃത്രിമത്വമോ കേരളവർമ്മയുടെ കാവ്യങ്ങളിൽ അധികമായി കാണാനില്ല. ആശയകല്പനാവൈചിത്ര്യവും രൂപാഡംബരഭ്രമവുമാണു് അദ്ദേഹം കൂടുതൽ പ്രകടമാക്കിട്ടുള്ളതു്. ഈ മനഃസ്ഥിതിയുടെ സന്താനമത്രേ സജാതീയദ്വിതീയാക്ഷരപ്രാസനിർബ്ബന്ധം. എത്ര സുന്ദരമായ രൂപാഡംബരത്തിനുവേണ്ടി ആന്തരമായ ഭാവത്തെ വിസ്മരിക്കാൻപോലും കേരളവർമ്മ സന്നദ്ധനായിരുന്നു. എത്ര കഠിനമായ പദങ്ങളേയും പ്രാസത്തിനുവേണ്ടി സ്വാഗതംചെയ്യാൻ അദ്ദേഹം മടിച്ചിരുന്നില്ല. ശബ്ദനിഷ്ഠ

മായ രൂപസൗഭാഗ്യമെന്നപോലെ, അർത്ഥനിഷ്ഠമായ രൂപസൗഭാഗ്യവും അദ്ദേഹത്തിന്ന് അത്യന്തം പ്രിയമായിരുന്നു. പല അർത്ഥാലങ്കാരങ്ങളും അദ്ദേഹം പ്രയോഗിച്ചിട്ടുണ്ട്. അർത്ഥശക്തിമൂലകങ്ങളും ശബ്ദശക്തിമൂലകങ്ങളുമായ ധ്വനികളും ശ്ലേഷയമകാദി ശബ്ദാലങ്കാരങ്ങളും ഇഷ്ടംപോലെ പ്രയോഗിക്കുന്നതിന്ന് അദ്ദേഹത്തിന്ന് യാതൊരു പ്രയാസവുമുണ്ടായിരുന്നില്ല. ചുരുക്കിപ്പറഞ്ഞാൽ, പുറംമോടികൊണ്ട് കവിതയെ എത്രമാത്രം ഭംഗിപിടിപ്പിക്കാമോ, അത്രത്തോളം ഭംഗിപിടിപ്പിക്കുന്നതിൽ കേരളവർമ്മ അത്യന്തം ഉത്സുകനായിരുന്നു. "കലാക്ഷേത്രത്തിൽ വികാരഭാവനകളുടെ നാമ്പില്ലാത്ത പതിരുകൾ വാരിവിതച്ച്, അവയിൽനിന്നു പുറപ്പെടുന്ന ജീവനില്ലാത്ത മുളകളെ ലാളിച്ച്, ആഹ്ലാദം കൊണ്ടാടുവാനുള്ള സംരംഭ"മായിട്ടാണ് ഒരു സഹൃദയൻ ഇതിനെ വിവരിച്ചിട്ടുള്ളത്. കേരളപാണിനിയ്ക്ക് ഈ രീതി അത്ര ഹിതമായിരുന്നില്ല. "രീതിയല്ല രസമാണ്, കാവ്യത്തിന്റെ ആത്മാവ്. കവിതയുടെ ജീവൻ ഭാവനാത്മകസത്യമാണ്. ധ്വന്യാത്മകമായ പ്രതിപാദനമാണ് ആദരണീയം" എന്നൊക്കെയായിരുന്നു അദ്ദേഹത്തിന്റെ അഭിപ്രായം. രൂപസൗഭാഗ്യത്തിന്റെ പേരിൽ ദ്വിതീയാക്ഷരപ്രാസത്തിന്റെ വാലിൽമാത്രം തൂങ്ങിക്കിടക്കുന്നത് അഭിലഷണീയമല്ലെന്നും, വൃത്ത്യനുപ്രാസാദികളിലും ആ സൗഭാഗ്യം കാണാൻ കഴിയേണ്ടതാണെന്നും ആ ഭാഷാഭിമാനി പ്രഖ്യാപിച്ചു. ഇത്രത്തോളംകൊണ്ട് എല്ലാം അവസാനിച്ചിരുന്നുവെങ്കിൽ തരക്കേടില്ലായിരുന്നു. പക്ഷേ അങ്ങനെയല്ല സംഭവിച്ചത്. കലയുടെ അന്തരമായ ലാവണ്യത്തോടുകൂടി കാവ്യത്തെ ആത്മാനുഭൂതിയുടെ ഉത്തുംഗപീഠത്തിൽ ആരോഹണം ചെയ്യിക്കുവാൻ പുറപ്പെട്ട രാജരാജവർമ്മ പ്രാസവിഷയകമായ സമരത്തിൽ തലയിടേണ്ടിവന്നപ്പോൾ, ദ്വിതീയാക്ഷരപ്രാസം കൂടാതെതന്നെ പദ്യത്തിനു രൂപഭംഗി സമ്പാദിക്കാമെന്നു സ്ഥാപിക്കാൻ

വെവ്വേറെകൊണ്ടു. ഇതിന്റെ ഫലം പലപ്പോഴും ആശാസ്യമായിരുന്നില്ല.

ചെന്താർകാന്തികൾ ചിന്നുമന്തിസമയ-
ച്ചന്തം ചമഞ്ഞും ഭവാൻ
നീന്തിച്ചെന്നഥ നൃത്തമാടിയമരും
ദേവന്റെ തൃക്കൈകളിൽ
മുറിപ്പാറിയവററിലിററു രുധിരം
തോരാതെത്തൊരാനത്തുകിൽ-
ക്കോലം ചാർത്തണമാടൽവിട്ടു ഭവാൻ
കാണട്ടെ നിൻഭക്തിയെ

എന്ന മേഘദൂതപരിഭാഷതന്നെ നോക്കുക. "ദ്വിതീയാക്ഷരപ്രാസം പരിത്യജിച്ചാലും ശബ്ദഭംഗി നേടാമെന്നു തെളിയിക്കുവാനുള്ള ഉൽക്കടോത്സാഹത്തിൽ, വിവർത്തകൻ, അനർഘവും വികാരമധുരവുമായ കാളിദാസകാവ്യാന്തരീക്ഷത്തെ എങ്ങനെ വിസ്മരിച്ചുപോയിരിക്കുന്നു!" ഈ വിസ്മൃതി ഗുണത്തെക്കാളധികം ദോഷത്തെയാണു വരുത്തിവെച്ചതു്. വലിയകോയിത്തമ്പുരാന്റെ ശബ്ദാഡംബരപ്രധാനമായ മണിപ്രവാളശൈലി മലയാളികൾക്കു കൃത്രിമമായിത്തോന്നാമെങ്കിലും, അദ്ദേഹത്തിന്റെ ഭാഷാരീതിയിൽ പ്രകടമായിരുന്ന ഗാനാത്മകത ഹൃദയാലുക്കളുടെ ശ്രദ്ധയെ അപഹരിക്കാൻ പര്യാപ്തമായിരുന്നു.

സംഗീതസാഹിതികളിൽ കളിയാടി ലീലാ-
സംഗീ ഭൃശവ്യഥയിലുമുത്സുകനായ്ഭവാനോ;
അംഗീകരോമി പരമദ്യ നവപ്രവാള-
ഭംഗീതരംഗിതപദാംഗദശാംശ്ലിലീലാം

എന്നു തുടങ്ങിയ പദ്യങ്ങളുടെ ആപാതമാധുര്യം അന്യാദൃശമെന്നു ആരാണു സമ്മതിക്കാത്തതു്? "ഭാവഗീതികളുടെ പ്രാണവായുവായ വികാരസ്വാച്ഛത്തിന്റെ വിരളത കുറച്ചൊന്നു മൂടുവാൻ ഈ ഗാനാത്മകത അത്യന്തം

സഹായകമായിരിക്കുന്നു." രാജരാജവർമ്മയുടെ കൃതികളിൽ ശബ്ദകൃതമായ രൂപഭംഗി മാത്രമല്ല, ഈ ഗാനാത്മകതയും തീരെ കാണുന്നില്ല. "ഫുല്ലാബ്ജത്തിന്റെ മൃദുത്വം കറവോ പായൽ പതിഞ്ഞീടിലും" എന്നു തുടങ്ങുന്ന കേരളവർമ്മയുടെ തർജ്ജിമയും, "കരിഞ്ചണ്ടിപ്പാത്രം കമലമലരിൽ കാന്തികരമാം" എന്നാരംഭിക്കുന്ന രാജരാജവർമ്മയുടെ തർജ്ജിമയും മനസ്സിരുത്തി ഒരുവായിച്ചുനോക്കിയാൽ ഈ അന്തരം എളുപ്പത്തിൽ മനസ്സിലാക്കാം. "സരസിജമനുവിദ്ധം ശൈവലേനാപി രമ്യം" എന്നിത്യാദി മൂലപദ്യത്തിൽ പ്രത്യക്ഷപ്പെടുന്ന ശയ്യാസുഖവും ലയവും, അർത്ഥഗ്രഹണത്തിൽ അശക്തരായ വായനക്കാരെപ്പോലും ആകർഷിച്ചു എന്നുവന്നേക്കാം. എന്നാൽ, വൃത്ത്യനുപ്രാസം വേണ്ടതിലധികമുള്ള "കരിഞ്ചണ്ടിപ്പാത്രം"കൂടെ സഹൃദയന്റെ ഉള്ളിൽ കടക്കാൻ കൂട്ടാക്കാതെ പുറത്തു നില്ക്കുകയേയുള്ളൂ. "ഫുല്ലാബ്ജത്തിന്റെ മൃദുത്വ"മോ, അർത്ഥഗ്രഹണലാഘവംകൊണ്ടും ഗാനാത്മകതകൊണ്ടും ശയ്യാസുഖംകൊണ്ടും എളുപ്പത്തിൽ ശ്രോതാക്കളെ വശീകരിക്കും.

ഇനി ഒരു വ്യത്യാസം പറയാനുള്ളതു് കേരളവർമ്മ ഒരു പണ്ഡിതകവിയും രാജരാജവർമ്മ ഒരു പണ്ഡിതനിരൂപകനും ആയിരുന്നു എന്നുള്ളതാണു്. അമ്മാവനിൽ മുന്നിട്ടുനിന്നിരുന്നതു് കവിത്വവും മരുമകനിൽ മുന്നിട്ടുനിന്നിരുന്നതു് നിരൂപകത്വവുമാണെന്നർത്ഥം. കേരളവർമ്മയെ ലോകം മാനിക്കുന്നതു് ഒരു കവിയുടെ നിലയിലാണല്ലോ. എന്നാൽ രാജരാജവർമ്മ മാനിക്കപ്പെടുന്നതു് പ്രാധാന്യേന, ഒരു നിരൂപകനായിട്ടാണു്. രണ്ടുപേരുടേയും കൃതികളിൽ മാത്രമല്ല, പ്രോത്സാഹനാർത്ഥം എഴുതീട്ടുള്ള അവതാരികകളിലും ഈ വ്യത്യാസം കാണാൻ സാധിക്കും. സംസ്കൃതവും ഇംഗ്ലീഷുമാണു് ഈ വിഷയത്തിലും അവരെ ഭിന്നമാർഗ്ഗങ്ങളിൽകൂടി നയിച്ചതു്. സംസ്കൃതത്തിൽ നിരൂപ

ണരീതി തീരെ ഇല്ലെന്നുപറയാൻ നിവൃത്തിയില്ല. പക്ഷേ,
പദവാക്യങ്ങളുടെ കാര്യത്തിലാണു് സംസ്കൃതാലങ്കാരികന്മാ
രുടെ ശ്രദ്ധ മുഴുവൻ പതിഞ്ഞതു്. ആ ശ്രദ്ധയുടെ പകുതി
പോലും കാവ്യത്തിന്റെ സമഗ്രരൂപത്തിൽ പതിഞ്ഞില്ല.
മറെറാരുവിധം പറഞ്ഞാൽ സംസ്കൃതാലങ്കാരികന്മാർ മര
ങ്ങളിന്മേലാണു് ശ്രദ്ധ പതിച്ചതു്; അല്ലാതെ കാടിന്മേല
ല്ല. ഇതിന്റെ ഫലമായി സംസ്കൃതത്തിൽ പാത്രനിരൂ
പണം എന്ന ഒരു രീതിതന്നെ ഇല്ലാതെപോയി. നായികാ
നായകന്മാർ ഇന്നിന്നതരത്തിലായിരിക്കണം എന്നു വിധി
ച്ചതുകൊണ്ടുമാത്രമായില്ലല്ലൊ. ഉത്തമകവികൾ വ്യക്തി
ത്വമുള്ള കഥാപാത്രങ്ങളെ സൃഷ്ടിച്ചിട്ടുണ്ടെന്നുള്ളതു ശരിത
ന്നെ. അനസൂയാപ്രിയംവദമാരെയും ശാർങ്ഗരവശാരദ്വത
ന്മാരെയും സൃഷ്ടിച്ച കാളിദാസൻതന്നെ ഇതിനു് ഉത്തമോ
ദാഹരണമാണു്. എന്നാൽ അങ്ങനെ സൃഷ്ടിക്കപ്പെട്ട കഥാ
പാത്രങ്ങളിൽ ഉദ്ദേശിക്കപ്പെട്ട വ്യക്തിത്വം ഏതേതംശങ്ങ
ളിലാണു് നിലകൊള്ളുന്നതെന്നു ചൂണ്ടിക്കാണിക്കാൻ
സഹായകമായ ഭാഗങ്ങൾ സംസ്കൃതത്തിലെ നിരൂപണ
ഗ്രന്ഥങ്ങളിൽ കാണുന്നില്ല. ഇംഗ്ലീഷിന്റെ നില ഇതല്ല
ല്ലൊ. അലങ്കാരാദികൾക്കു് ആ സാഹിത്യത്തിലെ നിരൂ
പണഗ്രന്ഥങ്ങളിൽ അപ്രധാനമായ ഒരു സ്ഥാനം മാത്രമേ
കല്പിക്കപ്പെട്ടിട്ടുള്ളു. പാത്രനിരൂപണമാണു് അവയിലെ
പ്രധാനമായ അംശം. സംസ്കൃതത്തിലും ഇംഗ്ലീഷിലും കാണു
ന്ന ഈ വ്യത്യാസംതന്നെയാണു് കേരളവർമ്മയുടെയും രാജ
രാജവർമ്മയുടെയും നിരൂപണങ്ങളിലും പ്രത്യക്ഷപ്പെടുന്നതു്.
അലങ്കാരത്തിനുള്ള ന്യൂനതകളോ പദവാക്യാദികളിലെ
ദോഷങ്ങളോ മാത്രമേ അമ്മാവനു ചൂണ്ടിക്കാണിക്കാനുണ്ടാ
യിരുന്നുള്ളു. ചില അവതാരികകളിലും പുസ്തകനിരൂപ
ണങ്ങളിലും അദ്ദേഹം അതു നിർവ്വഹിച്ചിട്ടുമുണ്ടു്. മരുമക
നാകട്ടെ, കാവ്യത്തിന്റെ ഉള്ളിൽ കടന്നു് ആത്മാവിൽ
വല്ല മാലിന്യവും പററിപ്പോയിട്ടുണ്ടോ എന്നു പരിശോധി

ക്കയായിരുന്നു പതിവു്. കാന്താരതാരകത്തിലെ പാത്രനിരൂപണവും മററും ഇതിനു് ഉത്തമോദാഹരണമാകുന്നു. അദ്ദേഹമെഴുതീട്ടുള്ള അവതാരികകളുടെ പോക്കും മിക്കവാറും ഇതേമാർഗ്ഗത്തിൽക്കൂടിയാണു്. സംസ്കൃതത്തിലില്ലാത്ത ഈ പാത്രനിരൂപണരീതി അദ്ദേഹത്തിനു കിട്ടിയതു് ഇംഗ്ലീഷിൽനിന്നാണെന്നുള്ളതു തീർച്ചയാണല്ലൊ.

അവതാരികകളെപ്പററി പറയുമ്പോൾ ഒരുകാര്യംകൂടി ഓർമ്മയിൽ വരുന്നു. സാഹിത്യകാരന്മാരെ പ്രോത്സാഹിപ്പിക്കണമെന്നുള്ളതായിരുന്നു രണ്ടുപേരുടേയും ഉദ്ദേശമെന്നുള്ളതു് തീർച്ചതന്നെ. എങ്കിലും, ആക്കാര്യത്തിലും കാണാമായിരുന്നു ഒരു ചെറിയ വ്യത്യാസം. അമ്മാവന്റെ ഉദ്ദേശം പ്രോത്സാഹനംമാത്രമായിരുന്നു; ദോഷപ്രഖ്യാപനം, ഉദ്ദേശത്തിനു വിപരീതമായ ഫലം ചെയ്യുകമോ എന്നു സംശയിച്ചു അദ്ദേഹം ആക്കാര്യത്തിൽ കണ്ണടയ്ക്കുകയും ഗുണങ്ങളെമാത്രം ചൂണ്ടിക്കാണിച്ചു തൃപ്തിപ്പെടുകയുമാണു് ചെയ്തതു്. മരുമകൻ ആക്കാര്യത്തിൽ അത്രയ്ക്കു ശാന്തനായിരുന്നില്ല. ചൂണ്ടിക്കാണിക്കത്തക്ക ദോഷമുണ്ടെന്നുകണ്ടാൽ, അതു വെളിപ്പെടുത്തുന്ന വിഷയത്തിൽ അദ്ദേഹം ഒട്ടും വൈമുഖ്യം പ്രദർശിപ്പിച്ചിരുന്നില്ല. ഈ നിരൂപണഖഡ്ഗം സ്വന്തം കൃതികളുടെനേരെ പ്രയോഗിക്കുന്നതിനുപോലും ആ ഭാഷാഭിമാനി മടിച്ചിരുന്നില്ലെന്നു് "ഉണ്ടുണ്ടു ദേവകലയാണു വക്കാലികളിൽ" എന്നു തുടങ്ങുന്ന കുമാരസംഭവത്തിലെ പ്രഥമപദ്യത്തിന്റെ മൂന്നുതരം തർജ്ജിമകളെപ്പററി അദ്ദേഹം എഴുതിയ ഭാഗത്തിൽനിന്നുതന്നെ തെളിയുന്നുണ്ടല്ലോ.

വാങ്മൂലവും സാമ്പത്തികവുമായ സഹായംകൊണ്ടും തനിക്കു സിദ്ധിച്ചിരുന്ന അസാധാരണമായ സ്വാധീനശക്തികൊണ്ടും പലരേയും പ്രോത്സാഹിപ്പിച്ചും, നിർമ്മാണാത്മകമായ പ്രവർത്തനങ്ങളിൽ സ്വയം ഏർപ്പെട്ടും സാഹിത്യ

സാമ്രാജ്യത്തിന്റെ വിസ്തൃതി വൎദ്ധിപ്പിക്കുന്നതിനു കേരളവൎമ്മ വളരെ ശ്രമിച്ചിട്ടുണ്ടു്; അദ്ദേഹത്തിന്റെ ആ ശ്രമം ഉദ്ദേശശുദ്ധിയും ആത്മാൎത്ഥതയും തികഞ്ഞതായിരുന്നതിനാൽ ഒട്ടുമുക്കാലും ഫലിക്കയുംചെയ്തു. അത്യുൽകൃഷ്ടമായ നാടകപ്രസ്ഥാനം മലയാളത്തിൽ ആദ്യമായി ആവിൎഭവിച്ചതു് കേരളവൎമ്മയുടെ ശാകുന്തളപരിഭാഷയോടുകൂടിയാണല്ലൊ. സന്ദേശകാവ്യപ്രസ്ഥാനത്തിന്റെ സ്ഥിതിയും ഇതിൽനിന്നു ഭിന്നമല്ല. 'ഉണ്ണുനീലിസന്ദേശം' അതിനുമുമ്പു തന്നെ ഉണ്ടായിക്കഴിഞ്ഞിരുന്നു എന്നുവരികിലും, കേരളകാളിദാസൻ മയൂരസന്ദേശം നിൎമ്മിക്കുന്ന കാലത്തു് ആ പ്രാചീനകൃതി സൂൎയ്യപ്രകാശംകാണാതെ ഏതോ ഗ്രന്ഥപ്പുരയിൽ വിശ്രമംകൊള്ളുകയായിരുന്നു. ഇതുകൂടാതെ, ജീവചരിത്രം, ഉപന്യാസം എന്നതുടങ്ങി അനേകം പുത്തൻപ്രസ്ഥാനങ്ങൾ ഭാഷയിൽ അവതരിപ്പിച്ചതും വലിയകോയിത്തമ്പുരാൻതന്നെയാണു്. അവയിൽ പലതും പില്ക്കാലത്തു പരിഷ്കരിക്കപ്പെടുകയും ശാഖോപശാഖമായി വളരുകയും ചെയ്തിട്ടുണ്ടെന്നുള്ളതു ശരിതന്നെ. പക്ഷേ, അതുകൊണ്ടു് കേരളവൎമ്മ ആക്കാൎയ്യത്തിൽ ചെയ്ത പ്രാരംഭശ്രമത്തിന്റെ അനൎഘത ഒട്ടും കുറയുന്നില്ല. ഇങ്ങനെ അമ്മാവൻ വിസ്താരപ്പെടുത്തിയ സാമ്രാജ്യം അന്യാധീനമായിപ്പോകാത്തവിധം അതിരുതിരിച്ചു് വേണ്ട രക്ഷാവ്യവസ്ഥകൾ ചെയ്തു് ഭദ്രമായി സൂക്ഷിക്കുന്ന ജോലിയാണു് മരുമകൻ നിൎവ്വഹിച്ചതു്. മറ്റൊരുവിധം പറയുകയാണെങ്കിൽ സാഹിത്യവിഷയകമായ നിൎമ്മാണം, വിപുലനം എന്നീ ജോലികൾ മാതുലനും സംസ്കരണം, സംരക്ഷണം എന്നീ കൃത്യങ്ങൾ ഭാഗിനേയനും നിൎവ്വഹിച്ചു എന്നു ചുരുക്കം.

തൎജ്ജിമയുടെ കാൎയ്യത്തിലും പരസ്പരഭിന്നമായ നയമാണു് രണ്ടുപേരും അംഗീകരിച്ചിരുന്നതു്. ശബ്ദഭംഗിക്കും ആശയവിശദീകരണത്തിനുംവേണ്ടി മൂലത്തിലില്ലാത്ത

അംശങ്ങളും തൎജ്ജിമയിൽ കൂട്ടിച്ചേൎക്കുന്നതിനു് അമ്മാവൻ മടിച്ചിരുന്നില്ല. "മാനോടൊരുവളൎന്ന്" എന്നു തുടങ്ങുന്ന പദ്യത്തിലെ "നാഗരികാംഗനാരസികൻ" വലിയകോയിത്തമ്പുരാന്റെ സൃഷ്ടിയാണു്. മൂലത്തിലുള്ള ആശയം തൎജ്ജിമയിൽ വിട്ടുകളഞ്ഞിട്ടുള്ളതിനും ദൃഷ്ടാന്തങ്ങളുണ്ടു്. 'പാതും ന പ്രഥമം വ്യവസ്യതി ജലം' എന്ന ശാകുന്തളം നാലാമങ്കത്തിലെ സുപ്രസിദ്ധശ്ലോകം തൎജ്ജിമചെയ്തപ്പോൾ "നാദത്തേ പ്രിയമണ്ഡനാപി ഭവതാം സ്നേഹേന യാ പല്ലവം" എന്ന ദ്വിതീയപാദത്തിലെ 'പ്രിയമണ്ഡനാപി' എന്ന അൎത്ഥഗൎഭമായ ശകുന്തളാവിശേഷണം വിട്ടുകളഞ്ഞിട്ടുള്ളതു നോക്കുക. * "പല്ലവം നാദത്തേ" എന്നതിനു് "പല്ലവം തൊടുവതില്ല" എന്നു തൎജ്ജിമചെയ്താൽപോരെന്നുള്ള കാൎയ്യവും അദ്ദേഹം വിസ്മരിച്ചുപോയിരിക്കുന്നു. കവി ശബ്ദഭംഗിയുടേയും സംഗീതസുഖത്തിന്റെയും സ്വാധീനശക്തിയ്ക്കു വിധേയനായിപ്പോയതുകൊണ്ടു വന്ന വൈഷമ്യങ്ങളല്ലേ ഇതെല്ലാം എന്നു സംശയിക്കേണ്ടിയിരിക്കുന്നു. പരിഭാഷകൻ ഇത്തരത്തിലുള്ള സ്വാതന്ത്ര്യം ഉപയോഗിക്കുന്നതു് മൂലഗ്രന്ഥകാരന്റെ നേരെ കാണിക്കുന്ന അനീതിയാണെന്നുള്ള പക്ഷക്കാരനായിരുന്നു മരുമകൻ. മൂലത്തിലെ ആശയം മലയാളികൾക്കു പരിചയപ്പെടുത്തിക്കൊടുക്കേണ്ട ചുമതല മാത്രമേ പരിഭാഷകനുള്ളു എന്നു് അദ്ദേഹം അഭിപ്രായപ്പെട്ടിട്ടുണ്ടു്. അദ്ദേഹത്തിന്റെ ശാകുന്തളതൎജ്ജിമയിൽ 'നാഗരികാംഗനാരസിക'നെ കാണുന്നില്ല. 'പ്രിയമണ്ഡനാപി' എന്ന പദം, 'താവും കൗതുകമെങ്കിലും' എന്നു് അപൂൎണ്ണമായിട്ടെങ്കിലും, അദ്ദേഹം തൎജ്ജിമചെയ്തിരിക്കുന്നു. "പല്ലവം തൊടുകയില്ല" എന്നല്ല, "പൊട്ടിച്ചിടാ പല്ലവം" എന്നാണു് അദ്ദേഹത്തിന്റെ പരിഭാഷ. ഭാഷാശൈലിയോടു് ഇണക്കുന്നതിനുവേണ്ടിയും മലയാളികൾക്കു് എളു

---

* പല്ലവം തൊടുവതില്ല നിങ്ങളിലൂറിച്ചിട്ടും പ്രിയതകൊണ്ടിവൾ

ഷ്ഠം മനസ്സിലാകുന്നതിനുവേണ്ടിയും 'മാനമേയ'ത്തെ 'അലു വൃചങ്ങൾ'യാക്കാനും മററും രാജരാജവർമ്മയും മടിച്ചിട്ടില്ലെങ്കിലും, ആശയം ചോർന്നുപോകുന്നതോ ക്ലിഷ്ടിയിണക്കുന്നതോ അദ്ദേഹത്തിനു് ഇഷ്ടമല്ലായിരുന്നു. പദാന്തപാദം, വൃത്താന്ത്യവൃത്തം എന്നും മററും പറയുന്ന പരിഭാഷകളെപ്പററി കേരളപാണിനിക്കു് വലിയ മതിപ്പൊന്നുമുണ്ടായിരുന്നില്ല. എന്നാൽ, 'മേഘദൂതു്' സുപ്രസിദ്ധമായ സന്ദേശവൃത്തത്തിലല്ലാതെ, 'ശാർദ്ദൂലവിക്രീഡിത'ത്തിൽ തർജ്ജിമചെയ്തതിനെപ്പററി സഹൃദയന്മാരുടെ ഇടയിൽ ഭിന്നാഭിപ്രായമില്ലാതില്ല.

അപ്രധാനമായ ഒരുകാര്യം മാത്രമേ അവസാനമായി പറയാനുള്ളൂ. മലയാളഭാഷ 'സംസ്കൃതഹിമഗിരിഗളിത' യാണെന്നു മററുള്ളവരെക്കൊണ്ടു പറയിക്കത്തക്കവിധത്തിലുള്ളതായിരുന്നു കേരളവർമ്മയുടെ പ്രവൃത്തി. നമ്മുടെ ആ മാതാവു് ആരുടേയും അടിമയല്ലെന്നും, സ്വതന്ത്രാപാതന്ത്ര്യയാണെന്നും തെളിയിക്കയാണു് രാജരാജവർമ്മ ചെയ്തതു്. വ്യക്തമായി താരതമ്യംചെയ്യുമ്പോൾ മേൽവിവരിച്ചതുപോലെ ചില പരസ്പരഭിന്നതകളൊക്കെ കാണുന്നുണ്ടെങ്കിലും, സാഹിത്യപ്രണയികളും ഭാഷാഭിമാനികളുമായ ആ മാതുലഭാഗിനേയന്മാരുടെ പരമമായ ഉദ്ദേശം ഒന്നുതന്നെയായിരുന്നു എന്നുള്ളതു് ഒരിക്കലും വിസ്മരിക്കത്തക്കതല്ല.

---

## അദ്ധ്യായം 11

# സംസ്കൃതകൃതികൾ

## I

കേരളം സംസ്കൃതവിദ്യാഭ്യാസത്തിന്ന പണ്ടുമുതല്ക്കേ സുപ്രസിദ്ധമാണു്; ആ ഭാഷയിൽ അനേകം വിദ്വാന്മാരും ശാസ്ത്രകാരന്മാരും കവികളും ഇവിടെയുണ്ടായിട്ടുണ്ടു്; തങ്ങളുടെ ഉത്തമഗ്രന്ഥങ്ങൾ വഴിയായി അവർ ഇന്നും സജീവന്മാരായിത്തന്നെ വർത്തിക്കയും ചെയ്യുന്നു.

വിദ്യാഭ്യാസവിഷയത്തിൽ ഈ അടുത്തകാലംവരെ സംസ്കൃതത്തിനാണു് ഇവിടെ പ്രാധാന്യം കല്പിക്കപ്പെട്ടിരുന്നതു്. മലയാളം "പഠിക്കേണ്ട ഒരു ഭാഷ"യായി ആരും വകവെച്ചിരുന്നില്ല. പഠിക്ക എന്നതിന്നു് സംസ്കൃതം പഠിക്ക എന്നായിരുന്നു സാധാരണന്മാർപോലും കല്പിച്ചിരുന്ന അർത്ഥം. സംസ്കൃതകൃതികളെ മലയാളപുസ്തകങ്ങളായി ഗണിക്കുന്നവരും അപൂർവ്വമല്ലായിരുന്നു. ഫലിതരസികനായ 'കേസരി' ഒരിക്കൽ ഈവിധം പറഞ്ഞുകാണുന്നു:—

രണ്ടുനാലുകൊല്ലംമുൻപു് ഒരു സ്നേഹിതന്റെ വീട്ടിൽ പോയപ്പോൾ പ്രസംഗവശാൽ, 'കുട്ടികളൊക്കെ ഒരു പ്രായമായല്ലൊ; ഏതോ സ്കൂളിലൊന്നും അയയ്ക്കാറില്ലേ?' എന്നു ഞാൻ ചോദിച്ചു. 'ഇല്ല; അവർ മലയാളം പഠിക്കുകയാണ്' എന്നായിരുന്നു മറുപടി. 'എന്താണീശ്ശബ്ദം മലയാളം ഇത്രയൊക്കെ പഠിക്കാനുണ്ടോ? പത്തു-നൂറു, ഒരു നാനാർത്ഥ കൂടാരം, ഒരു കുറുക്കനാം ആമയും, കടവാതിലിന്റെ കഥ മുതലായതൊക്കെ സമർത്ഥന്മാരായ സാറന്മാർ പഠിപ്പിച്ചു സ്കൂളിൽനിന്നു പഠിക്കാനില്ലേ എളുപ്പം? പിന്നെ എന്തു മലയാളമാണു് വീട്ടിൽനിന്നു പഠിക്കാനുള്ളതു്?' എന്നായിട്ടു് ഞാൻ 'മലയാളം ഇവർ എന്താണാവോ വായിക്കുന്നതു്?' എന്നു വീണ്ടും ചോദിച്ചു. 'മൂത്തകുട്ടി നൈഷധമാണു്; നാലഞ്ചു സർഗ്ഗം കഴിഞ്ഞു. അപ്പുക്കുട്ടൻ കുമാരസംഭവം തുടങ്ങി. അവൻ ബാലഭാരതമാണു് കുറച്ചാദ്യം നോക്കിയതു്. കല്യാണി ലോലചാ

ന്നു വായിക്കുന്നതുകൂടാതെ കാവ്യ വ്യാകരണവും ഇരിക്കട്ടെ എന്നുവെച്ചു.' ഇതാണത്രെ മലയാളം! മദിരാശി സർവ്വകലാശാലക്കാർ ഇരുപതു കൊല്ലംമുൻപു ഭട്ടതിരിപ്പാട്ടിലെ നാരായണീയത്തിന്റെ ഒരു ഭാഗം എഫ്. എ. പരീക്ഷയ്ക്കു മലയാളമാക്കിയ അവസരത്തു ഇതു ഒരു ആശ്ചര്യമാണെന്നു വിചാരിച്ചുകൂട."

അന്നത്തെ നടപടി അതിന്റെ യഥാർത്ഥരൂപത്തിൽ ചിത്രീകരിക്കയാണു കേസരി ചെയ്തിട്ടുള്ളതു. വിദ്യാഭ്യാസവിഷയത്തിൽ അന്നു സംസ്കൃതഭാഷയ്ക്കുണ്ടായിരുന്ന സ്ഥാനം ഇന്നതാണെന്നു ഇതിൽനിന്നു തെളിയുന്നുണ്ടല്ലോ. അടുത്തകാലത്തെ സ്ഥിതി ഇതായിരുന്നുവെങ്കിൽ അതിനു മുൻപിലത്തെ നില എന്തായിരിക്കണമെന്നു പ്രത്യേകിച്ചു പറയേണ്ടതില്ല. അന്നു ഓരോ പ്രഭുകുടുംബത്തിലും കുട്ടികളെ സംസ്കൃതം പഠിപ്പിക്കുന്നതിനായി പ്രത്യേകം ഗുരുനാഥന്മാരെ നിയമിച്ചിരുന്നു. ചില രാജകുടുംബങ്ങൾ പാണ്ഡിത്യത്തിനു പരമ്പരയാ പേരു പെററവരായിട്ടുണ്ടായിരുന്നു എന്നു മാത്രമല്ല, അവയിൽ ചിലതു വിദ്യാദാനവിഷയത്തിൽ പണ്ടത്തെ ഗുരുകുലങ്ങളെ സ്മരിപ്പിക്കയും ചെയ്തിരുന്നു. കൊടുങ്ങല്ലൂർ രാജകുടുംബത്തിന്റെ കഥ പ്രസിദ്ധമാണു. സംസ്കൃതഭാഷാസമുദ്രത്തിന്റെ മറുകര കണ്ട പല തമ്പുരാക്കന്മാരും ഈ അടുത്തകാലംവരെ അവിടെയുണ്ടായിരുന്നു. കവികളുടെയും ശാസ്ത്രജ്ഞന്മാരുടെയും നിലയിൽ പേരുകേട്ട കേരളബ്രാഹ്മണരുടെ സംഖ്യയും കുറച്ചൊന്നുമല്ല.

സംസ്കൃതഭാഷയിലുള്ള വിജ്ഞാനംകൊണ്ടുമാത്രമല്ല കേരളീയർ പേരു കേട്ടിട്ടുള്ളതു. ആ വിജ്ഞാനം മററുള്ളവർക്കു പ്രയോജനകരമാക്കിത്തീർക്കുന്ന വിഷയത്തിലും അവർ പ്രസിദ്ധരാണു. സംസ്കൃതഭാഷാസാഹിത്യഭണ്ഡാഗാരത്തെ പോഷിപ്പിക്കുന്ന വിഷയത്തിലും കേരളീയർ ഗണ്യമായ ശ്രമം ചെയ്തിട്ടുണ്ടു. സാമൂതിരിപ്പാട്ടിലെ സദസ്യരായിരുന്ന പതിനെട്ടരക്കവികളിൽ പലരും അനവധി ശാസ്ത്ര

ഗ്രന്ഥങ്ങൾ സംസ്കൃതത്തിൽ നിർമ്മിച്ചിട്ടുണ്ടെന്നാണറിയുന്നതു്. നാരായണഭട്ടതിരിയുടെ പ്രക്രിയാസർവ്വസ്വവും, വാസുദേവകവിവിരചിതമായ വാസുദേവവിജയവും, മറ്റൊരു കേരളീയനെഴുതിയ ധാതുകാവ്യവും സുപ്രസിദ്ധങ്ങളായ ശാസ്ത്രീയഗ്രന്ഥങ്ങളാണു്. ഒടുവിലത്തെ രണ്ടുകൃതികളിൽ ശാസ്ത്രവിഷയം കാവ്യരൂപത്തിൽ പ്രതിപാദിച്ചിട്ടുണ്ടെന്നേ വ്യത്യാസമുള്ളു.

കവികളുടെ കഥ പറഞ്ഞുതുടങ്ങിയാൽ അവസാനിക്കയില്ല. നാരായണീയാദി വിശിഷ്ടകൃതികളുടെ കർത്താവായ മേൽപ്പുത്തൂർ നാരായണഭട്ടതിരിപ്പാടു്, യുധിഷ്ഠിരവിജയകർത്താവായ ശങ്കരകവി, ശുകസന്ദേശകർത്താവായ ലക്ഷ്മീദാസൻ, പല നാടകങ്ങളും കാവ്യങ്ങളുമെഴുതിയ രാമപാണിവാദൻ, പൂർവ്വഭാരതചമ്പൂനിർമ്മാതാവായ മാനവേദരാജാവു്, രാമചരിതം മഹാകാവ്യം തുടങ്ങിയ അനേകം കൃതികൾ നിർമ്മിച്ച കൊടുങ്ങല്ലൂർ വിദ്വാൻ ഇളയതമ്പുരാൻ, സുഭദ്രാഹരണാദി കാവ്യനിർമ്മാതാവായ ഇലത്തൂർ രാമസ്വാമിശാസ്ത്രികൾ, ആശ്ചര്യചൂഡാമണി മുതലായ നാടകങ്ങളെഴുതിയ ശക്തിഭദ്രകവി, എന്നു തുടങ്ങി പേരുപറഞ്ഞാലവസാനിക്കാത്ത എത്രയോ കവിശ്രേഷ്ഠന്മാർ ഈ കേരളത്തിലുണ്ടായിട്ടുണ്ടു്. കാവ്യനിർമ്മാണവിഷയത്തിൽ അവർ സമ്പാദിച്ചിട്ടുള്ള അനശ്വരയശസ്സു്, സംസ്കൃതഭാഷാസാഹിത്യം ഉള്ളിടത്തോളം കാലം നിലനില്ക്കുന്നതാണു്. അഥവാ, അതൊക്കെപ്പറയുന്നതെന്തിനു്? ഭാസകൃതികളെന്നപേരിൽ ഇന്നു ലോകമൊട്ടുക്കു സുപ്രസിദ്ധങ്ങളായിത്തീർന്നിട്ടുള്ള കാവ്യരത്നങ്ങൾതന്നെ ഒരു കേരളീയകവിയുടെ തൂലികയിൽനിന്നു പുറപ്പെട്ടവയാണെന്നുവന്നാൽ, സംസ്കൃതസാഹിത്യത്തെ സംബന്ധിച്ചു് കേരളീയർ ചെയ്തിട്ടുള്ള അഭിനന്ദനീയമായ സദ്വ്യവസായത്തെ സ്ഥാപിക്കാൻ അതിലധികം എന്തൊരു തെളിവാണു വേണ്ടതു്?

നമ്മുടെ ചരിത്രനായകന്മാരും ഇക്കാൎയ്യത്തിൽ പൂൎവ്വന്മാരുടെ കാലടികളെ ബഹുമാനപുരസ്സരം പിൻതുടൎന്ന ഭാഷാപ്രണയികളത്രെ.

## II

കേരളകാളിദാസൻ ചെറുപ്പത്തിൽതന്നെ സംസ്കൃതഭാഷയിൽ കവിത എഴുതിത്തുടങ്ങിയിരുന്നുവെന്നു മുമ്പു പ്രസ്താവിച്ചിട്ടുണ്ടല്ലോ.* തിരുവനന്തപുരത്തു താമസം തുടങ്ങിയതിനുശേഷം ആ കവിതാസംരംഭം ക്രമേണ പുരോഗതിയെ പ്രാപിച്ചു. ഗുരുനാഥനായ മാതുലൻ്റെ പ്രേരണയും പ്രോത്സാഹനവും നിരന്തരം ഉണ്ടായിക്കൊണ്ടിരുന്നു. അതിനുപുറമെ, ആയില്യംതിരുനാൾ മഹാരാജാവും കേരളവൎമ്മ വലിയകോയിത്തമ്പുരാനെ വേണ്ടപോലെ പ്രോത്സാഹിപ്പിച്ചിരുന്നു. കവിതാപരീക്ഷകൾ നടത്തിയും അതിനു യഥോചിതം സമ്മാനങ്ങൾ കൊടുത്തും ഈ മഹാരാജാവു് നമ്മുടെ ചരിത്രനായകനെ കവിതാനിൎമ്മാണത്തിൽ പ്രോത്സാഹിപ്പിച്ചിട്ടുണ്ടു്. ഇങ്ങനെ കാലക്രമത്തിൽ കേരളവൎമ്മ സംസ്കൃതത്തിൽ ഒരു പ്രൗഢകവിയായിത്തീൎന്നു. സ്തോത്രങ്ങൾ മുതൽ മഹാകാവ്യങ്ങൾവരെ പലതരത്തിലുള്ള അനേകം കൃതികൾ അദ്ദേഹം സംസ്കൃതഭാഷയിലെഴുതിയിട്ടുണ്ടു്. 1. വിശാഖവിജയം മഹാകാവ്യം, 2. കംസവധചമ്പു, 3. ക്ഷമാപണസഹസ്രം, 4. യമപ്രണാമശതകം, 5. പാദാരവിന്ദശതകം, 6. വ്യാഘ്രാലയേശശതകം, 7. തുലാഭാരശതകം, 8. അമൃതമഥനം, 9. നക്ഷത്രമാല, 10. ശൃംഗാരമഞ്ജരീഭാണം, 11. തിരുനാൾപ്രബന്ധം, 12. വിക്ടോറിയാചരിതം, 13. സന്മാൎഗ്ഗസംഗ്രഹം, 14. ശുകസന്ദേശവ്യാഖ്യാനം, 15. പ്രക്രിയാസൎവ്വസ്വവ്യാഖ്യാനം, 16. പലവകകൃതികൾ, ഇത്രയും കൃതികളാണു് വലിയകോയിത്തമ്പുരാൻ്റെ വകയായി ഇതേവരെ കണ്ടുകിട്ടിയിട്ടുള്ളതു്. ഇവയിൽ ചിലതു് അച്ചു

ടിച്ചിട്ടില്ല; ചിലതു് ഇപ്പൊഴും പ്രചുരപ്രചാരമായിത്തീൎന്നിട്ടുണ്ടു്. ഇവയിൽ ഓരോന്നിനേയുംപറ്റി ഇവിടെ വിവരിക്കുക സാദ്ധ്യമല്ല; സാമാന്യമായി ചിലതൊക്കെ പറയാം.

പ്രാചീനകവികളെ അനുകരിച്ചു ഗദ്യപദ്യസമ്മിശ്രമായി നിൎമ്മിച്ചതാണു് കംസവധചമ്പു. വിഷയം കംസവധംതന്നെ. ഗദ്യങ്ങളും പദ്യങ്ങളും ആകൎഷകങ്ങളായിരിക്കുന്നു. ഭാഷാശൈലിയിൽ അവിടവിടെ സന്ദൎഭാനുഗുണമായി വ്യത്യാസം വരുത്തിയിട്ടുണ്ടു്.

> പ്രാചീനാശാധുരീണേ ദിദപരിവൃഢാ-
> ത്തുംഗകുംഭോപരിസ്ഥാ-
> സ്ഫായത്സിന്ദൂരപാംസുവ്യതികരവിലസ-
> ദ്വൎണ്ണലക്ഷ്മീം ദധാനാ
> താവജ്ജൈവാതൃകസ്യപ്രഥിതകലിനീ
> ജീവനാഗണ്യപുണ്യാ-
> വ്യാപാരപ്രൗഢലക്ഷ്മീരമയതമരോ
> മേളതഃ പ്രാഗ്രാസീൽ

എന്നിങ്ങനെ ഗൌഡീരീതിയിലും,

> കംസഃ കാലേന തത്ര കാലേനാഥീം
> സത്രാ സമാസേദിവാ-
> നത്തുംഗാരൂപകാരികാം പരിവൃതഃ
> സ്വാമാത്യഭൃത്യാദിഭിഃ
> നന്ദോപി ദ്രുതമേത്യ വല്ലവജനൈ-
> സ്സാകം നൃപാകാരിതോ
> മഞ്ചം കഞ്ചിദലങ്കകാര ചകിതഃ
> ശ്ശുദ്ധാന്തകാന്ത്യേവ സഃ

എന്നിത്യാദി വൈദൎഭീരീതിയിലുമുള്ള പദ്യങ്ങളും അതിൽ കാണാം. അത്യന്തം മനോഹരവും കവിതാഗുണസമ്പൂൎണ്ണവുമായ ഈ ചമ്പു ശ്രീമാൻ മൂനാക്കര ഉണ്ണികൃഷ്ണവാരിയർ മലയാളത്തിലേയ്ക്കു തൎജ്ജിമചെയ്തിട്ടുണ്ടു്.

വിശാഖംതിരുനാൾ മഹാരാജാവു നടത്തിയ ഒരു തുലാഭാരത്തെ വർണ്ണിച്ചെഴുതിയിട്ടുള്ളതാണു് 'തുലാഭാരശതകം.' ഇതു പത്തു ദശകങ്ങളായി തിരിച്ചിരിക്കുന്നു.

രാജൽ കീർത്തിമയചന്ദ്രികയാ സമന്താ
രാജീവബാന്ധവ ഇവോദിതതേജസാഢ്യഃ
രാജാ വിരാജതു ചിരം ഭുവി സാധുലോക-
രാജീവിഷാദമഖിലം ദയയാ വിധുന്വൻ.

എന്നിത്തരത്തിലുള്ള നൂറു സരസശ്ലോകങ്ങൾ ഇതിലടങ്ങിയിരിക്കുന്നു. ഈ ശതകം അഴകത്തു പത്മനാഭക്കുറുപ്പു പരിഭാഷപ്പെടുത്തിയിട്ടുണ്ടു്. ശൃംഗാരമഞ്ജരി ഒരു ഭാണമാകുന്നു. ശൃംഗാരരസപ്രധാനമായ ഒരു രൂപകവിഭാഗത്തിനാണു് ഭാണമെന്നു പറയുന്നതു്. "കേരളവർമ്മനാമകേന കേനചന രാജന്യഡിംഭേന ഗ്രഥിതം കമപി ഭാണം ശ്രീമതാമഗ്രേ പ്രയോജയിതുമിച്ഛാമി" എന്നു പ്രസ്താവനയിൽ കാണുന്നതിനാൽ ഈ ഭാണം കവിയുടെ ബാല്യകൃതിയാണെന്നു നിശ്ചയിക്കാം.

ലോകസ്സമസ്തകുതുകാന്വിതോ ഭവതു പരംഹിതേ
സന്തതം ഭാഗവതകഃ
കാലേ കാലേഭിവൃഷ്ട്യാ ഫലതു വസുമതീ
പ്രാണിനാം ജീവനാനി
ആചന്ദ്രാർക്കം ധരായാം വിലസതു വിജയീ
വഞ്ചിരാജാന്വവായോ
ദേവീപാദാരവിന്ദേ മമ ച സുദൃഢിയാൽ
ഭക്തിസന്താനവല്ലീഃ

ഇതു് ആ ഭാണത്തിലെ ഭരതവാക്യമാകുന്നു. ഇതുപോലെ സരസങ്ങളായ നൂറിനാല്പതോളം പദ്യങ്ങളും, ഏതാനും ഗദ്യങ്ങളും അതിൽ കാണാം. ലളിതാംബാദണ്ഡകം, ശത്രുസംഹാരപ്രാർത്ഥനാഷ്ടകം, ക്ഷമാപണാഷ്ടകം, ത്രിശത്യന്തരം, ചംഗണാദ്രീശപരീസ്തോത്രം, ലളിതാംബാസ്തോത്രം

ദണ്ഡനാഥാസ്തോത്രം, ശോണാദ്രീശസ്തോത്രം ഇത്യാദ്യംബന്ധകൃതികൾ കൂട്ടിച്ചേർത്ത ഒരു ഗ്രന്ഥത്തെയാണ് "പലവകകൃതികൾ" എന്നുള്ള പേരുകൊണ്ടു ഞാൻ നിർദ്ദേശിച്ചിട്ടുള്ളത്.

സമൈരപാദികേഡിതപദേ, സഹസാ ദ്രുഹാണി,
മമൈരാരിഭണാ മമമദ്ബലമാപാകർഷൈ
യമൈരാശനാനി മയി തസ്യ വിചേഷ്ടിതാനി
താമൈരാരേവന ഗിരിജേ, വിഫലീഭവന്തു.
(ശത്രുസംഹാരപ്രാർത്ഥനാഷ്ടകം)

നിതാന്തം മദാന്ധാന്തരംഗം ദുരന്തം
സതാം താപദാനൈകതാനം നൃപം തം
കൃതാന്തസ്യ വേഗാന്നിശാന്തം നയ ത്വം
ധൃതാനർഘപോത്രാനനേ, ദണ്ഡനാഥേ!
(ദണ്ഡനാഥാസ്തോത്രം)

ഇങ്ങനെ കവിയുടെ പ്രാസപ്രയോഗപ്രാവീണ്യത്തെ പ്രത്യക്ഷപ്പെടുത്തുന്ന പല പദ്യങ്ങളും ഈ പുസ്തകത്തിൽ കാണുന്നുണ്ട്. ഇവയിലെ മിക്ക സ്തോത്രങ്ങളും കവി ബന്ധനസ്ഥനായിരുന്ന അവസരത്തിൽ നിർമ്മിച്ചവയായിരിക്കാനാണ് എളുപ്പം. മേലുദ്ധരിച്ച സ്തോത്രമേയങ്ങളായ പദ്യങ്ങൾതന്നെ അതിനു സാക്ഷ്യംവഹിക്കുന്നു. ഇതുപോലെ ശത്രുസംഹാരത്തിനും ബന്ധനവിമുക്തിക്കുംവേണ്ടിയുള്ള പ്രാർത്ഥന ആ ഗ്രന്ഥത്തിലെ മിക്ക സ്തോത്രങ്ങളിലും കാണാം.

ക്ഷമാപണസഹസ്രം, യമപ്രണാമശതകം, വിശാഖവിജയം എന്നിവ ചരിത്രപരമായ പ്രാധാന്യവുംകൂടിയുള്ള കൃതികളാണ്. മയൂരസന്ദേശത്തിനെന്നപോലെ ഇവയ്ക്കെല്ലാം കവിയുടെ ജീവിതവുമായി ഗാഢമായ ബന്ധമുണ്ട്. ആയില്യം തിരുനാൾ മഹാരാജാവ്, ചരിത്രനായകനെ ബന്ധനസ്ഥനാക്കി ആലപ്പുഴയിലും ഹരിപ്പാട്ടും താമസിപ്പിച്ച കഥ മുൻപു സൂചിപ്പിച്ചിട്ടുണ്ടല്ലോ. അങ്ങനെ ആലപ്പുഴയിൽ താമസിക്കുന്നകാലത്ത്, താൻ ചെയ്തുപോയ തെറ്റുകൾക്കു

ല്ലാം മാപ്പപേക്ഷിച്ചുകൊണ്ടു്, കവി ആയില്യംതിരുനാൾ മഹാരാജാവിനു് എഴുതി അയച്ചതാണു് 'ക്ഷമാപണസഹസ്രം'. ഇതു നിർമ്മിക്കപ്പെട്ടിരിക്കുന്നതു് അൻപതു വിംശതികളായിട്ടാണു്. എഴുതിത്തീരുന്ന ഓരോ വിംശതിയും ഉടനെതന്നെ തിരുവനന്തപുരത്തേയ്ക്കു് അയച്ചുകൊടുക്കുകയാണത്രെ ചെയ്തിരുന്നതു്. ഈ സഹസ്രം, വലിയകോയിത്തമ്പുരാന്റെ കവിത്വത്തിന്റെയും പാണ്ഡിത്യത്തിന്റെയും ഒരു സർവ്വസ്വനിക്ഷേപമത്രെ.

യ ഇഹ കരുണയസ്യൂപദോഷമാശാസമാനാ
മമ ഹൃദയമശേഷം ദൂഷയാമാസുരശ്രൈഃ
നിശമിതമനിശം യത്തനുപാണിവ്യശങ്കം
തദഖിലമിതി ജാതോ മേ തു മന്യുഃ പ്രചണ്ഡഃ

മന്യോർന്യധായി മയി യഃ പ്രമുഖാപരാധേ
താധേയദുഷ്പ്രഹരദാനവിധാനശൗണ്ഡ!
ജാതസ്സ മേ പരമനുഗ്രഹ ഏവ യസ്മാൽ
സംശോധിതോഹമധുനാ ഖലസംഗദോഷാൽ.

ദുർല്ലഭോ ഭുവി ഭവാദൃശഃ പ്രഭുഃ
സത്യമേവ കഥയാമി നാന്യഥാ;
താദൃശേപി വിഹിതാഗസാ മയാ
ഹാ മഹത്യധിഗതാ വിഡംബനാ.

സാപരാധമപി മാം കൃപാനിധേ!
യൽ ഭവാനവതി തൽ കിലാത്ഭുതം;
ഈദൃശീ ഭവതി കസ്യ വാ ക്ഷമാ?
നാഭവന്ന ഖലു വാ ഭവിഷ്യതി.

നൈവ കരിഷ്യേ ജാതു വിരോധം
കഞ്ചന ഭൂയോ വഞ്ചിനരേന്ദ്ര!
ത്വദ്ധിതകാരീ നാഥ! ഭവേയം
പ്രാണമപി സ്വം സംപരിഹായ.

ക്ഷമാപണസഹസ്രത്തിന്റെ മാതൃക കാണിക്കാൻ ഈ പദ്യങ്ങൾ ധാരാളം മതിയല്ലോ. അനവധി

ഖണ്ഡകൃതികളുടേയും, വിശിഷ്ടമായ ഒരു മുക്തകകോശത്തിന്റേയും, ഒരു ഒന്നാന്തരം മഹാകാവ്യത്തിന്റേയും, ഉത്തമസ്തോത്രത്തിന്റേയും, പ്രധാന പ്രശസ്തികാവ്യത്തിന്റേയും, രാഷ്ട്രചരിത്രം വ്യക്തിചരിത്രം എന്നിവയുടേയും നിലയും വിലയും ഈ കൃതിക്കുണ്ടെന്നു പറഞ്ഞാൽ അതിൽ അബദ്ധമുണ്ടെന്നു തോന്നുന്നില്ല.

പശ്ചാത്താപനിമഗ്നനായ കോയിത്തമ്പുരാൻ ക്ഷമാപണസഹസ്രംവഴിയായിച്ചെയ്ത വാഗ്ദാനങ്ങളും പ്രാർത്ഥനകളുമെല്ലാം മഹാരാജാവിൽ വിഫലങ്ങളായതേയുള്ളു; ഹരിപ്പാട്ടേയ്ക്കു മാറിത്താമസിക്കാനുള്ള അനുവാദംമാത്രം കിട്ടി. ഇങ്ങനെ ക്ഷമാപണസഹസ്രംകൊണ്ടു് തന്റെ അനുഗ്രഹം സാധിക്കായ്കയാൽ കവി മനസ്സുമുട്ടെഴുതിയ മറ്റൊരു കവിതയാണു് 'യമപ്രണാമശതകം.' ദുഷ്ടനായ രാജാവിനെ സംഹരിക്കാൻ യമനോടു് പ്രാർത്ഥിക്കുകയാണു് അതിൽ ചെയ്യുന്നതു്. ഇതു മധുരാവാസികൾ കംസനെ ഉദ്ദേശിച്ചു ചെയ്ത ഒരു പ്രാർത്ഥനയാണെന്നാണു് വെപ്പു്; എങ്കിലും ഭാവുകന്മാർക്കു് അതിന്റെ യഥാർത്ഥോദ്ദേശം ഇന്നതാണെന്നു മനസ്സിലാക്കാൻ യാതൊരു പ്രയാസവുമില്ല.

മര്യാദാം ഛേദയന്തം മഹിതഗുണനിധീൻ
  മന്ത്രിണഃ ക്ലേശയന്തം
ദുഷ്കർമ്മീഃ പോഷയന്തം ഖലിതകുലജിനാം
  സംശ്രയം ചോദയന്തം
ബന്ധൂനപ്യാശയന്തം ബഹുവിധകരഭാരൈ-
  ർദ്ദാരകം ഹ്രാസയന്തം
സദ്ധർമ്മാൻ ഹാപയന്തം സപദി യമ നൃപം
  നാശയൈഷ പ്രണാമഃ

ത്വൽപോഷാമാത്യ ദാരൈഷ്ടാനിശമപി ഭക്ഷിത
  ഭാഗ്യശ്രീകേന ഭാവ്യം
ദൃഷ്ട്വാ ഹാസ്യതമസ്ത്രീക്ഷേമനവരതരതം
  രാജ്യപ്രാപ്യൈക ചഞ്ചും

ഉദന്വതഃ സപാത്രീഭാവ്യഃ സ്വഖഗിലഭൂപ-
ക്ഷ്മാപി മന്ദാഹ്ലാദന്യഃ
പാപീയാംസം സ്വപം തം ഝടിതി ജഹിതമാ-
ന്തരൈകൈഷ പ്രണാമഃ

എന്നു തുടങ്ങിയ പദ്യങ്ങൾ കവിയുടെ ആശയത്തെ കരതലാമലകംപോലെ തെളിയിക്കുന്നുണ്ടു്. മുന്നുദ്ധരിച്ച സ്തോത്രപദ്യങ്ങൾ ഈ അനുമാനത്തെ സമർത്ഥിക്കാൻ പര്യാപ്തങ്ങളാണു്.

ഇരുപതു സർഗ്ഗങ്ങളും ആയിരത്തിഅഞ്ഞൂറോളം പദ്യങ്ങളുമുള്ള വിശാഖവിജയം, വിശാഖംതിരുനാൾ മഹാരാജാവിന്റെ അപദാനങ്ങളെ വർണ്ണിച്ചു്, കാളിദാസകൃതമായ രഘുവംശത്തിന്റെ രീതിയിൽ എഴുതിയ ഒരു മഹാകാവ്യമാകുന്നു. സന്ദർഭവശാൽ ആയില്യംതിരുനാൾ മുതലായ ചില പൂർവ്വരാജാക്കന്മാരുടെ വൃത്താന്തവും അതിൽ സംക്ഷേപിച്ചു വിവരിച്ചിട്ടുണ്ടു്. ആയില്യംതിരുനാളിനെപ്പററി പറയുന്നതിനോടനുബന്ധിച്ചു് കവിയുടെ ബന്ധനത്തിനുള്ള കാരണവും സൂചിപ്പിച്ചിട്ടില്ലെന്നില്ല. അന്നു തിരുവിതാംകൂറിലെ ദിവാനായിരുന്ന ശേഷയ്യാശാസ്ത്രികളുടെ നേരെ ആയില്യംതിരുനാൾ മഹാരാജാവിനു വലിയ അതൃപ്തി തോന്നിയെന്നും, അതിനെ സംബന്ധിച്ചു് കൊട്ടാരത്തിൽ നടന്ന ചില രഹസ്യാലോചനകളെ സൂചിപ്പിച്ചുകൊണ്ടു് വലിയകോയിത്തമ്പുരാൻ ശേഷയ്യാശാസ്ത്രിക്കു് അയച്ച കയ്യെഴുത്തു് മഹാരാജാവിന്റെ കൈയിൽ കിട്ടിയെന്നും, അതുകൊണ്ടു് കോപിഷ്ഠനായിത്തീർന്ന മഹാരാജാവു്, മദ്രാസ് ഗവർണ്ണരുടെ അനുമതിയോടുകൂടി വലിയകോയിത്തമ്പുരാനെ ബന്ധനത്തിൽ പാർപ്പിച്ചു എന്നുമാണു് ആ കാവ്യത്തിൽ പറഞ്ഞിട്ടുള്ളതു്. ഒടുവിൽ ഈ ബന്ധനത്തിൽനിന്നുള്ള വിമുക്തിക്കു ഹേതുഭൂതനായിത്തീർന്ന വിശാഖംതിരുനാളിന്റെ യുവരാജത്വംമുതൽ സ്വർഗ്ഗാരോഹണംവരെയുള്ള കഥകളെല്ലാം ആ കൃതിയിൽ സവിസ്തരം

പ്രതിപാദിച്ചിട്ടുണ്ടു്. കവിതാരീതി സരസവും പ്രസന്നവുമായിരിക്കും.

ശ്രീമാൻ വിശാഖവർമ്മദേവോ വിഭാതി
ശ്രീവഞ്ചിഭൂപാലകലാവതംസഃ
ശ്രീപത്മനാഭാംഘ്രിസമർപ്പിതാത്മാ
ശ്രീരാമവർമ്മാ കുലശേഖരോയം.

ശ്രിയമപ്രതിമാം ദധത്യപി
സ്വകുലേ സന്തതിസമ്പ്ളുതാം
കലയൻ കുലശേഖരാന്വയഃ
ശരണം ശ്രീരമണം പ്രപന്നവാൻ.

എന്നിങ്ങനെ ലളിതമധുരങ്ങളായ പദ്യങ്ങളാണു് ഇതിൽ അധികമായി കാണുന്നതു്. നൈഷധകർത്താവായ ശ്രീഹർഷനെ അനുകരിച്ചു് ഓരോ സർഗ്ഗത്തിന്റെയും അവസാനത്തിൽ,

ജാതഃ കേരളമണ്ഡലാന്തരഗത
ശ്രീപപ്പുപോതാദയ
ഖ്യാതഃ കേരളവർമ്മരാജ ഇതി യഃ
ശ്രീവഞ്ചിരാജ്ഞീപതിഃ
തേനുദ്വൃങ്ങിപാതഃ കുലൈകചരിതം
സംക്ഷേപതഃ പ്രസ്തുവൻ
സർഗ്ഗസ്സൂന്യ കൃതൗ വിശാഖവിജയേ
കാവ്യേ തൃതീയോ ഗതഃ

എന്നു കവിയേയും കാവ്യത്തെയും സർഗ്ഗസംഖ്യയേയും സൂചിപ്പിക്കുന്ന ഓരോ പദ്യം വിശാഖവിജയത്തിലും ചേർത്തുകാണുന്നുണ്ടു്. ദാക്ഷിണാത്യരും ഔത്തരാഹരും പൗരസ്ത്യരും പാശ്ചാത്യരുമായ അനേകം സംസ്കൃതപണ്ഡിതന്മാരുടെ പ്രകടമായ പ്രശംസയ്ക്കു പാത്രീഭവിച്ച പ്രസ്തുത മഹാകാവ്യം, ചരിത്രനായകന്റെ സംസ്കൃതപാണ്ഡിത്യത്തിനുള്ള ഒരു മകുടോദാഹരണമാണെന്നുതന്നെ പറയാം. പഴയ രീതിയനുസരിച്ചുള്ള യമകസർഗ്ഗവും ചിത്രബന്ധവും മററും വിശാഖവിജയത്തിലും കാണുന്നുണ്ടു്.

ശ്രിയമുദാരതരാം ദധതം നിജാം
പ്രമദമാതതപുരീം സ്വയമാഗതം
ഉപചിതൈരുപചാരശതൈര്‍ജ്ജനാ-
സ്സമുദിതാ മുദിതാസ്സമവാരയന്‍.

ഹയചതുഷ്ടയശാലിരഥസ്ഥിതോ
നരവരഃ പ്രവിവേശ പുരോദരം
പ്രമദനാദതരംഗിതസേവക-
പ്രജനതാ ജനതാം മുദമഞ്ചയന്‍.

എന്നിത്യാദി പദ്യങ്ങളിലെ യമകപ്രയോഗം എത്ര അക്ലിഷ്ടവും സുഗമവുമായിരിക്കുന്നു എന്നു നോക്കുക. ഒരാവൎത്തനംകൊണ്ടു തൃപ്തിപ്പെടാതെ,

ഹതശത്രുചമഃ ക്ഷിതിവൃത്തിഭിഃ ജനാ
ദമഹാരിഭിരന്തരവൈരിഭിഃ
ചിരമിയം ധരണീ പരിപാലിതാ
ശ്രുതവതാ ഭവതാ ഭവതാ'ദിതി

എന്നിങ്ങനെ യമകംകൊണ്ടു നിറച്ചിട്ടുള്ള പദ്യങ്ങളും അതില്‍ അപൂൎവ്വമല്ല. അൎത്ഥത്തിനു യാതൊരു ക്ലേശവും തോന്നാത്തവിധം ഇങ്ങനെ ശബ്ദാലങ്കാരം പ്രയോഗിക്കുന്ന ഒരാൾക്കു സംസ്കൃതത്തിലെ ശബ്ദഭണ്ഡാരം എത്രമാത്രം സ്വാധീനമായിരുന്നിരിക്കണം! ഈവിധം ശബ്ദസ്വാധീനമുള്ള കേരളകാളിദാസനു മലയാളത്തിലും സംസ്കൃതത്തിലും ഒരുപോലെ സമാനീയദ്വിതീയാക്ഷരപ്രാസം നിഷ്പ്രയാസം പ്രയോഗിക്കാന്‍ സാധിച്ചതില്‍ എന്താണത്ഭുതം?

വിശാഖവിജയത്തില്‍ കവിയുടെ വൈയാകരണത്വം പ്രകടമായിക്കാണുന്ന പല ഭാഗങ്ങളുമുണ്ടു്. അവയെല്ലാം ഉദാഹരണങ്ങളായി ഉദ്ധരിക്കണമെന്നു വിചാരിക്കുന്നില്ല. വൎണ്ണനാരീതി ആപാതമധുരമെന്നല്ലാതെ മറെറാന്നും പറയാനില്ല. മഹാരാജാവിന്റെ ഘോഷയാത്രയും മററും വൎണ്ണിക്കുന്ന ഭാഗം അതിശയോക്തിബഹുലമാണെങ്കിലും, അത്യന്തം ആകൎഷകമായിട്ടുണ്ടു്. അഥവാ അധികം വിവരിക്കുന്ന

തെന്തിനു്? 'ജഗന്നാഥപണ്ഡിതരുടെ ശബ്ദാഡംബരവും ഭവഭൂതിയുടെ ശാസ്ത്രപാടവവും നീലകണ്ഠദീക്ഷിതരുടെ ലോകപരിചയവും കാളിദാസരുടെ അർത്ഥനിഷ്കർഷയും ഒരുപോലെ സ്വാധീനത്തിലുള്ള ഒരു കവിശ്രേഷ്ഠനായിരുന്നു കേരളവർമ്മ വലിയകോയിത്തമ്പുരാ'നെന്നു ധൈര്യത്തോടുകൂടി പറയാം.

## III

കേരളകാളിദാസനെപ്പോലെതന്നെ കേരളപാണിനിയും ആദ്യമായി കവിത എഴുതിത്തുടങ്ങിയതു് സംസ്കൃതഭാഷയിലായിരുന്നു. വിദ്യാർത്ഥിയായിരുന്ന കാലത്തു് ഗുരുവിന്റെ നിർദ്ദേശപ്രകാരം ഒരു അഷ്ടകം നിർമ്മിച്ചതും അതു ഗുരുനാഥന്റെയും മററും അഭിനന്ദനത്തിനു് പാത്രമായതും ഇതിനുമുൻപു വിവരിച്ചുകഴിഞ്ഞിട്ടുണ്ടു്. അദ്ദേഹം പിന്നീടു് സംസ്കൃതത്തിൽ പല കൃതികളും എഴുതുകയുണ്ടായി. ഭാഷാകൃതികളെപ്പോലെതന്നെ അദ്ദേഹത്തിന്റെ സംസ്കൃതകൃതികളും കാവ്യമെന്നും ശാസ്ത്രമെന്നും രണ്ടായി തിരിയുന്നു. 1. സാഹിത്യകുതൂഹലം, 2. വിടവിഭാവരി, 3. തുലാഭാരപ്രബന്ധം, 4. ഋഗോപാദകാരിക, 5. ആംഗലസാമ്രാജ്യം, 6. രുഗ്മിണീഹരണംപ്രബന്ധം എന്നിവ കാവ്യഗ്രന്ഥങ്ങളാകുന്നു. ലഘുപാണിനീയവും, കരണപരിഷ്കരണം പഞ്ചാംഗശുദ്ധിപദ്ധതി എന്ന രണ്ടു് ഉപന്യാസങ്ങളടങ്ങിയ ഒരു ജ്യോതിഷഗ്രന്ഥവുമാണു് അദ്ദേഹത്തിന്റെ ശാസ്ത്രീയകൃതികൾ.

സാഹിത്യകുതൂഹലം ഒരു ഖണ്ഡകാവ്യസമുച്ചയഗ്രന്ഥമാകുന്നു. ഭംഗവിലാപം, വീണാഷ്ടകം, പിതൃപ്രലാപം, ദേവീമംഗളം, സരസ്വതീസ്തവം, രാഗമുദ്രാസപ്തകം, വിമാനാഷ്ടകം, മേഘോപാലംഭം, ഹിന്ദുപാദവ്യുല്പത്തി, ചിത്രശ്ലോകങ്ങൾ, ശ്രീപത്മനാഭപഞ്ചകം, ദേവീദണ്ഡകം, ഉദ്ദാലചരിതം, ഗൈർവ്വാണീവിജയം എന്നിങ്ങനെ 14 ഖണ്ഡകൃ

തികളും അതിലടങ്ങിയിരിക്കുന്നു. ബി. എ. പരീക്ഷയിൽ ആദ്യമായി തോററ അവസരത്തിൽ മനസ്സു മുട്ടുകൊണ്ടെഴുതിയ ഒരു കൃതിയാണു് ഭംഗവിലാപം.

വിജയോത്സവ വൈജയന്തികാ-
യിതമാസ്ഥിതമീഷദുച്ഛ്രിതം
അവമാനവിലാപസൂചകം
കഥമീക്ഷേ സമവാപ്തിനാംശുകം?

എന്നിത്യാദി പദ്യങ്ങൾ ഇതിലുള്ളവയാണു്. ജനിച്ചിട്ടു് അധികംദിവസം കഴിയുന്നതിനുമുൻപു മരിച്ചുപോയ ഒരു പുത്രിയെപ്പററിയുള്ള വിലാപമാണു് പിതൃപ്രലാപം. തന്റെ പ്രിയതമയെ അളിസംബോധനംചെയ്തുകൊണ്ടു്,

കഥമംബ! കനീയസീ വര-
ത്വമഭേദ്യത്വമപത്യപുണ്യതിം
തനയാമതിതാപദായിനീ-
മിതയാം വാ ഗതകിം വദിഷ്യസി?

എന്നിങ്ങനെ പ്രലപിക്കുന്ന കവി, വായനക്കാരുടെ കണ്ണുകളേയുംകൂടി ആർദ്രങ്ങളാക്കിത്തീർക്കുന്നു. അതുപോലെ "അമ്മേ, ഈ പാവയ്ക്കും മുലകൊടുക്കെ. എന്നു പറഞ്ഞു നിന്റെ ജ്യേഷ്ഠത്തി കളിപ്പാവയുംകൊണ്ടു് എന്റെ അടുത്തുവരുമ്പോൾ, ഓമനേ! എന്റെ മനസ്സു തകർന്നുപോകുന്നല്ലോ" എന്നും മററും, മരിച്ചു മകളോടു മാതാവു പറയുന്നതായി വിവരിക്കുന്ന പദ്യങ്ങളും ഏതൊരു അപത്യവത്സലനെയും കരയിക്കുമെന്നുള്ളതിനു സംശയമില്ല. ഗൈർവ്വാണീവിജയം, സംസ്കൃതത്തിന്റെയും ഇംഗ്ലീഷിന്റെയും ഗുണദോഷങ്ങളെ ഭംഗിയായി പ്രതിപാദിക്കുന്ന ഒരു ഏകാങ്കനാടകമാകുന്നു. ആ രണ്ടു ഭാഷകൾതന്നെയാണു് ഇതിലെ പ്രധാന കഥാപാത്രങ്ങൾ. ഹൂണി തന്നെപ്പററി പറഞ്ഞു പരത്തുന്ന ആക്ഷേപത്തെ ഗൈർവ്വാണി അതിൽ പ്രതിപാദിക്കുന്നതു് ഇങ്ങനെയാണു്:—

കഥയതി മധുരത്വാ ശ്ലേഷഭൂമ്നാ കലാലം-
കൃതിവിവിധവിശേഷാനാത്മനോപജ്ഞിപ്പാൻ
അനിശമതിശയോക്തിം ദേവ, മേ കണ്ഠസൂത്രം
പരിഹസതി ഹതാശം കാവ്യമാലതി ചോരച്ചു:

ഇംഗ്ലീഷുഭാഷയ്ക്കുള്ള ഗുണം മുഴുവൻ താഴെ വിവരിക്കുന്ന ശ്ലോകത്തിൽനിന്നു ഗ്രഹിക്കാവുന്നതാണു്.

വക്തവ്യാംശം സ്പൃശതി നിഖിലം,
പ്രസ്തുതാനാം പ്രകാര്യ-
ത്യൈക്യെച്ചു: പ്രസിദ്ധിം പ്രഥയതി, പദാ-
ഡംബരം നാശ്രയതേ ത-
സ്പഷ്ടാർത്ഥത്വം ഭജതി, കഠോര-
തൈവ കിമപി പ്രപഞ്ചം,
കിംനാമഭാത്യം വഹതി, വിനയം
നോ പുനസ്ത്യജതി,

ഇങ്ങനെ പ്രശംസിക്കുന്നതിനോടൊപ്പംതന്നെ ആ ഭാഷയിലെ ചില അനൗചിത്യങ്ങളെ ചൂണ്ടിക്കാണിക്കുകകൂടി ചെയ്യുന്നുണ്ടു്. നോക്കുക:—

ഖേലാനാം ഭീഷണകായം ദിശി ദിശി വിശദ-
വ്യാവൃത്തിവ്യാപ്തിഭാജാമഷ-
ട്ടുങ്ങാക്ഷരാണാം പ്രകീർണ്ണൈ: സഹജനിലയചി-
ഹ്നാദികൈ: സ്വാംശികാനാം
സവ്യാംശീനൈ: സ്വകീർണ്ണൈ: കപടപദഭേദ-
ശ്ച്യാപ്തിമാൻ പ്രസാദം-
ഷ്ടുംഭേദമാന്യത്ര ഭൈർഘ്യാജ്ജയതി മനോജ്ഞാ-
വജ്ഞാകര കജ്ഞകാസ്മ.

ഈ പദ്യത്തിൽ ഇംഗ്ലീഷുകാരുടെ ഉച്ചപ്പിനെ എന്നപോലെ അവരുടെ ഭാഷയിലെ വർണ്ണവിന്യാസക്രമത്തെയും ശ്ലേഷമർയ്യാദയിൽ സരസമായി ആക്ഷേപിച്ചിരിക്കുന്നു. ഫൗണ്ടിയുടെ മാഹാത്മ്യത്തെ സമ്മതിച്ചുകൊണ്ടു് ശൈപ്പാണിയുടെ ആവശ്യകതയെ സ്ഥാപിക്കുകയാണു് ഈ കൃതി

യിൽ ചെയ്തിട്ടുള്ളതു്. പട്ടാമ്പി സംസ്കൃതവിദ്യോതിനി പാഠശാലയുടെ വാർഷികോത്സവാവസരത്തിൽ അഭിനയിക്കുന്നതിനായി പുന്നശ്ശേരിനമ്പി നീലകണ്ഠശർമ്മ അവർകളുടെ ആവശ്യപ്രകാരമാണത്രെ കവി ഈ നാടകമെഴുതിയതു്. ഷേക്‌സ്പിയരുടെ ഒഥല്ലോ എന്ന നാടകത്തിന്റെ ഒരു സംക്ഷിപ്തപരാവർത്തനമാണു് ഉദ്ദാലചരിതം. ഇതും വളരെ നന്നായിട്ടുണ്ടു്. സ്തോത്രങ്ങളിൽ മിക്കതും വിദ്യാർത്ഥിദശയിൽ എഴുതപ്പെട്ടവയാണു്.

സമസ്തഷ്ടിസ്ഥിതിസ്ഥാനസംസ്തുതായാസ്തു വസ്തുനേ
മഹിഷാസുരസംഹാരിമഹാവീര്യായ മംഗളം

ചണ്ഡമുണ്ഡമഹാദൈത്യമുഖഖണ്ഡനമൃത്യവേ
ചാമുണ്ഡാനാമധേയായ ചിൽപിണ്ഡായാസ്തു മംഗളം.

എന്നും മററുമുള്ള ശബ്ദാഡംബരപ്രധാനങ്ങളായ പദ്യങ്ങളടങ്ങിയ ദേവീമംഗളം കേരളപാണിനി 16-ാമത്തെ വയസ്സിൽ എഴുതിയതാണത്രെ.

രാധാകൃഷ്ണന്മാരുടെ ലീലകളെ വർണ്ണിക്കുന്ന വിടവിഭാവരി തമ്പുരാൻ നവോഢയായ പ്രേയസിയോടുകൂടി താമസിക്കുന്ന കാലത്തെഴുതിയ ഒരു കൃതിയാകുന്നു. ഇതിൽ നാലുഭാഗങ്ങളിലായി 150-ൽപരം പദ്യങ്ങളടങ്ങിയിരിക്കുന്നു. ശൃംഗാരമയമായ ഈ കൃതിയെപ്പററി ഇവിടെ അധികം വിവരിക്കണമെന്നു വിചാരിക്കുന്നില്ല.

അസ്തശൈലശിഖരോഗ്രഖണ്ഡനം
മണ്ഡലം വഹതി ചണ്ഡരോചിഷഃ
പാശപാണിപുരഗോപുരസ്ഫുര-
ല്ലന്തകുംഭമയകുംഭവിഭ്രമം

എന്നിത്യാദി പദ്യങ്ങൾ കാളിദാസന്റെ കവിതാരീതിയെ അനുസ്മരിപ്പിക്കുന്നു എന്നുമാത്രം പറയാം.

ഇൻഡ്യാചരിത്രത്തെ ആസ്പദമാക്കി എഴുതിയിട്ടുള്ള ഒരു മഹാകാവ്യമാണു് ആംഗലസാമ്രാജ്യം. സാങ്കേതിക ശബ്ദങ്ങൾ വ്യക്തിനാമങ്ങൾ മുതലായവയാൽ ഒരു കാവ്യത്തിനു വിഷയമാകുവാൻ പലതുകൊണ്ടും പ്രയാസമുള്ള ഒന്നാണു് ചരിത്രം. ബ്രിട്ടീഷ്ഭരണാരംഭത്തിനുശേഷമുള്ള ഇൻഡ്യാചരിത്രമാകട്ടെ, വിശേഷിച്ചും ഈ ബുദ്ധിമുട്ടിനു വിധേയമാകുന്നു. എന്തുകൊണ്ടെന്നാൽ, ഇംഗ്ലീഷുകാരുടെയും അവരെ സംബന്ധിച്ച പലതിന്റെയും സംജ്ഞാനാമങ്ങൾ ലിംഗവിഭക്തിവചനാദിനിർബ്ബന്ധമുള്ള സംസ്കൃതഭാഷയ്ക്കു് ഒരുവിധത്തിലും വഴങ്ങിക്കൊടുക്കാത്തവയാകുന്നു. ഇത്തരത്തിലുള്ള അനേകം പ്രതിബന്ധങ്ങളോടു് എതിരിട്ടുകൊണ്ടു്, ഇൻഡ്യാചരിത്രത്തിലെ ചില ഇതിഹാസഗാഥകളുടെ സഹായത്തോടുകൂടി ആംഗലസാമ്രാജ്യത്തെപ്പോലെയുള്ള ഒരു ദിവ്യവിഗ്രഹത്തെ സൃഷ്ടിച്ച കേരളപാണിനിയുടെ സംസ്കൃതഭാഷാസാമർത്ഥ്യം ഒത്തമഹാകവികളെപ്പോലും അത്ഭുതപരതന്ത്രരാക്കിത്തീർക്കുകയുണ്ടായി. സ്വദേശീയങ്ങളും വിദേശീയങ്ങളുമായ ദേശനാമങ്ങളും സ്ത്രീപുരുഷനാമങ്ങളും സംസ്കൃതഭാഷയ്ക്കു യോജിച്ചവിധം രൂപാന്തരപ്പെടുത്തുന്നതിൽ അദ്ദേഹം കാണിച്ച ആത്മവിശ്വാസവും ഭാഷാപരിചയവും അസാധാരണവും അഭിനന്ദനീയവുമായിരിക്കുന്നു. അനേകം സാങ്കേതികപദങ്ങൾ അന്നു് അദ്ദേഹത്തിനു സൃഷ്ടിക്കേണ്ടിവന്നു. ഈവക ശബ്ദങ്ങളെല്ലാം അവയുടെ ഇംഗ്ലീഷുരൂപങ്ങളോടുകൂടി അകാരാദിക്രമത്തിൽ ഒരു പട്ടികയായി ഗ്രന്ഥാരംഭത്തിൽ കാണിച്ചിട്ടുണ്ടു്. ആംഗലസാമ്രാജ്യത്തിൽ,

അത്രാസീദ്യവനാരി സൃങ്ഗികാരി-
ശ്ശ്രീഗിഷധസ്സുല്ലേഖ പശ്ചാത്തി
ഗ്രഹപ്പണ്ണാംക്കുരാതെലെപാജ്യ-
വിഭേഷ്ശ്ശീമാനീവ വിധംബയായി.

3. ഇന്ദുവ്യാജേന പുനരിദം ച വിഭാകരേണാത്ര
നോ ജാതു ജാതിമതവർഗ്ഗമുഖാന്തപായീൻ
സ്വീയപ്രജാസ്വ ഗണയിഷ്യതി ദൃഷ്ടിരത്ര
നാനാധികാരകരണോത്ഥഗവേഷിണീ നഃ

4. അത്ര പ്രജാഃ ശലഭവ ഭവേൽ ബലം ന-
സ്തൽപ്രീതിരേവ ഖലു ഗുപ്തിരഥാസ്മദീയാ
താസാം കൃതജ്ഞമനസാമനുരാഗ ഏവ
സർവ്വോത്തമം പ്രതിഫലം ച ഭവതാദ്ധ്രുവോ നഃ.

43 സർഗ്ഗങ്ങളുള്ള പ്രസ്തുത മഹാകാവ്യം കെ. സി. കേശവപിള്ള മലയാളത്തിലേയ്ക്കു തർജ്ജിമചെയ്തിട്ടുണ്ട്. സംസ്കൃതം നിശ്ചയമില്ലാത്തവർ ആ തർജ്ജിമയെങ്കിലും വായിക്കേണ്ടതാണ്. ചരിത്രം കാവ്യമായതെങ്ങനെയെന്നു മനസ്സിലാക്കുന്നതിനെങ്കിലും അതു പര്യാപ്തമാകും.

ലഘുപാണിനീയം ഒരു വ്യാകരണഗ്രന്ഥമാകുന്നു. സംസ്കൃതഭാഷയിലെ വ്യാകരണം വിദ്യാർത്ഥികളെ എത്രമാത്രമാണ് വിഷമിപ്പിക്കുന്നതെന്നു പറഞ്ഞറിയിക്കുക സാദ്ധ്യമല്ല. പാണിനിയുടെ വ്യാകരണസൂത്രങ്ങൾ, ചിന്നിച്ചിതറിക്കിടക്കുന്ന പലതരത്തിലുള്ള രത്നങ്ങളെപ്പോലെയാണ്. അതെല്ലാം യഥാസ്ഥാനം ഇണക്കിച്ചേർത്താൽ ഒന്നാന്തരം ഒരു മാലയായിത്തീരും. പക്ഷേ, സ്ഥാനം തെറ്റാതെ—ഭംഗിക്ക് ഒട്ടും കുറവുപറ്റാതെ—അവയെ ഇണക്കിച്ചേർക്കുക എന്നതു ക്ഷിപ്രസാദ്ധ്യമല്ല. പാണിനിയുടെ അഷ്ടാദ്ധ്യായിക്കു സംസ്കൃതത്തിൽ പല വ്യാഖ്യാനങ്ങളുമുണ്ടായിട്ടുണ്ടെങ്കിലും ഈ കുഴപ്പം പരിഹരിക്കപ്പെട്ടിട്ടില്ല. ചിലർ സൂത്രക്രമത്തിൽ അഷ്ടാദ്ധ്യായിയെ വ്യാഖ്യാനിച്ചുപോയതിനാൽ, അതു മുഴുവൻ പഠിച്ചാൽമാത്രമേ വ്യാകരണത്തെപ്പറ്റി ഒരു ബോധമുണ്ടാകയുള്ളു; മറ്റുചിലരാകട്ടെ, പ്രകരണസൗകര്യത്തിനുവേണ്ടി അങ്ങുമിങ്ങുംനിന്നു സൂത്രങ്ങളെ ശേഖരിച്ചു വ്യാഖ്യാനിച്ചതിനാൽ ശാസ്ത്രം മുഴുവൻ പഠിച്ചുകഴിഞ്ഞാലും പിന്നെയും അതിൽ ശരിയായ ഒരു ഉപ

സ്ഥിതി കിട്ടാൻ സാധിക്കാതെപോകുന്നു. അതിനാൽ ഈ രണ്ടുതരത്തിലുള്ള ദോഷങ്ങളും നേരിടാതിരിക്കത്തക്ക വണ്ണം പുതിയ ഒരു മാൎഗ്ഗം കണ്ടുപിടിക്കാനാണു് കേരളപാണിനി ശ്രമിച്ചതു്. കഴിവുള്ളിടത്തോളം പ്രകരണക്രമത്തെ വിടാതെയും എന്നാൽ സൂത്രക്രമത്തെ തെററിക്കാതെയും അഷ്ടാധ്യായിയെ വ്യാഖ്യാനിച്ചുകൊണ്ടു് ഏററവും കാൎയ്യക്ഷമമായ രീതിയിൽ അദ്ദേഹം തന്റെ ഉദ്ദേശ്യത്തെ നിറവേററുകയും ചെയ്തു. ലഘുപാണിനീയത്തിനു സംസ്കൃതത്തിലെ മററു വ്യാകരണഗ്രന്ഥങ്ങളെ അപേക്ഷിച്ചുള്ള മെച്ചം ഇതാണു്. ലഘുവ്യാകരണങ്ങളുടെ കൂട്ടത്തിൽ വ്യുല്പത്തി ഉറയ്ക്കുന്നതിനു് ഇത്രയും നല്ല ഒരു ഗ്രന്ഥം സംസ്കൃതത്തിൽ വേറെയില്ലെന്നു തീൎത്തുപറയാം. തന്റെ ഗ്രന്ഥത്തെപ്പററി രാജരാജവൎമ്മ പറഞ്ഞിരിക്കുന്നതിങ്ങനെയാണു്:—

യേ ശബ്ദശാസ്ത്രസ്യ പരാമപാരതി
സമാപ്ലവം വ്യാകരണാംബുരാശൌ
സ്വഭാവഗാഹാക്ഷമ ഏഷ തേഷാം
മയൈഷ സോപാനപഥോ നിബദ്ധഃ

യോ വൈയാകരണാധിരാജ്യപദവീ-
സിംഹാസനാധിഷ്ഠിതം
ദ്രഷ്ടും വാഞ്ഛതി പാണിനിം സ വിവിധാഃ
കക്ഷ്യാസ്സമാരോഹതു;
സീവ്യന്തം ലഘുസൂത്രജാലമുരഗ
വ്യാഘ്രാജിനാസീനമ-
പ്യേനം സേവിതുമുത്സുകസ്യ വിശതു
സോപാനം മൽകൃതാധ്വനാ.

ലഘുപാണിനീയം കണ്ട ഉടനെ ഒരു ജൎമ്മൻ പ്രൊഫസർ, "നിങ്ങളെഴുതിയ വ്യാകരണത്തിന്റെ വിശിഷ്ടത എനിക്കു നല്ലപോലെ ബോദ്ധ്യംവന്നിരിക്കുന്നതിനാൽ അടുത്ത ഗ്രീഷ്മകാലത്തു വ്യാകരണപാഠം നടത്തുന്ന അവസ

രത്തിൽ സിദ്ധാന്തകൗമുദിക്കുപകരം നിങ്ങളുടെ ലഘുപാണിനീയമാണു് ഞാൻ ശിഷ്യന്മാരെ പഠിപ്പിക്കാൻ നിശ്ചയിച്ചിട്ടുള്ളതു്" എന്നു ഗ്രന്ഥകർത്താവിനു് എഴുതി അയയ്ക്കുകയുണ്ടായി. ലഘുപാണിനീയത്തിനു ലഭിച്ച സ്വാഗതം സാർവ്വലൗകികമായിരുന്നു എന്നു് ഇതിൽനിന്നു തെളിയുന്നുണ്ടല്ലോ.

ജ്യോതിശ്ശാസ്ത്രസംബന്ധമായ കരണപരിഷ്കരണത്തെയും പഞ്ചാംഗശുദ്ധിപദ്ധതിയേയുംപറ്റി ഇവിടെ എന്തെങ്കിലും പറയണമെന്നു വിചാരിക്കുന്നില്ല. ജ്യൗതിഷവിഷയകമായി മലയാളത്തിലും ഒന്നുരണ്ടു് ഉപന്യാസങ്ങൾ അദ്ദേഹമെഴുതിയിട്ടുണ്ടു്. അവ വായിച്ചിട്ടുള്ളവൎക്കു് ആ ശാസ്ത്രത്തിൽ അദ്ദേഹത്തിനുണ്ടായിരുന്ന പാണ്ഡിത്യം നിസ്സാരമല്ലെന്നു മനസ്സിലായിട്ടുണ്ടായിരിക്കും.



## സംസ്കൃതശ്ലോകങ്ങളുടെ
# സാരാൎത്ഥം

---

പുറം 205. ശ്ലോകം 1. കിഴക്കേദിക്കിന്റെ ഭാരം വഹിക്കുന്ന ഗജശ്രേഷ്ഠന്റെ ഉത്തുംഗങ്ങളായ കുംഭങ്ങളിലെ സിന്ദൂരം പകൎന്നുംകൊണ്ടു് ശോഭിക്കുന്ന മണ്ഡലത്തോടും ചന്ദ്രശ്രീനിമിത്തം വാടിയ താമരയെ ജീവിപ്പിച്ചുംകൊണ്ടുണ്ടായ അളവില്ലാത്ത പുണ്യത്താൽ വൎദ്ധിച്ച തേജസ്സോടും കൂടിയ സൂൎയ്യൻ ഉദിച്ചുയൎന്നു.

ശ്ലോ. 2. കംസൻ, തന്റെ മന്ത്രിമാർ പരിചാരകന്മാർ മുതലായവരാൽ പരിവൃതനായി ആ രാജസദസ്സിലുണ്ടായിരുന്ന ഉയൎന്ന ഒരു സുവൎണ്ണസിംഹാസനത്തിൽ ഉപവിഷ്ടനായി. കംസന്റെ ക്ഷണമനുസരിച്ചു ശ്രീകൃഷ്ണന്റെ അനുമതിയോടുകൂടി വന്നെത്തിയ നന്ദനാകട്ടെ, ഗോപന്മാരോടൊത്തു കടന്നുവന്നു് ഭീതനായി ഒരു മഞ്ചത്തിന്മേലിരുന്നു.

പുറം 206. ശ്ലോ. 1. ചന്ദ്രനെപ്പോലെ കീൎത്തിചന്ദ്രികയോടും സൂൎയ്യനെപ്പോലെ തേജസ്സോടുംകൂടിയ ഈ രാജാവു്, സജ്ജനങ്ങളുടെ ദുഃഖത്തെ ശമിപ്പിച്ചുകൊണ്ടു് ലോകത്തിൽ വളരെക്കാലം ശോഭിക്കട്ടെ.

ശ്ലോ. 2. ലോകം സത്യപരായണമായും അന്യന്മാൎക്കു നന്മചെയ്യുന്നതിൽ ജാഗരൂകമായും ഭവിക്കട്ടെ; വേണ്ടകാലത്തു് മഴപെയ്തു ഭൂമി ഫലസമൃദ്ധമായിത്തീരട്ടെ; തിരുവിതാംകൂർ രാജവംശം ഭൂമിയിൽ ലോകാവസാനംവരെ നിലനില്ക്കട്ടെ; എനിക്കു് ദേവിയുടെ ചരണകമലങ്ങളിൽ ഭക്തിയുണ്ടാകയും ചെയ്യട്ടെ.

പുറം 207. ശ്ലോ. 1. നല്ല ദൈവികന്മാരാൽ വന്ദിക്കപ്പെടുന്ന അല്ലയോ ദേവി, എന്റെ ശത്രുവിന്റെ അഹങ്കാരത്തെ വേഗത്തിൽ നശിപ്പിക്കുക; ആ ശത്രു എന്റെനേരെ കാണിക്കുന്ന നിൎദ്ദയങ്ങളായ പ്രവൃത്തികൾ അവിടത്തെ വൈഭവംനിമിത്തം വിഫലങ്ങളായിത്തീരട്ടെ.

ശ്ലോ. 2. അത്യന്തം ഗൎവ്വിഷ്ഠനും നീചനും സജ്ജനങ്ങളെ ദ്രോഹിപ്പിക്കുന്നവനും ആയ ആ രാജാവിനെ, നിൎമ്മലമാനസന്മാർ ആരാധിക്കുന്ന അല്ലയോ ദണ്ഡനാഥേ! വേഗത്തിൽ യമപുരത്തിലേയ്ക്കു യാത്രയാക്കണമേ!

പുറം 208. ശ്ലോ. 1. ചില ദുർബുദ്ധികൾ അവിടുത്തെ ദോഷങ്ങളെപ്പററി പറഞ്ഞു നിർദ്ദോഷമായ എൻ്റെ മനസ്സിനെ വളരെ ദുഷിപ്പിച്ചു. ആവക ദോഷാരോപണങ്ങളെല്ലാം കേട്ടതുകൊണ്ടാണ് ഇപ്പോൾ ഞാൻ ഈ ഭയങ്കരമായ ശിക്ഷ അനുഭവിക്കേണ്ടിവന്നതു്.

ശ്ലോ. 2. കർണ്ണനെപ്പോലും തോല്പിക്കുന്ന ദാനശീലത്തോടുകൂടിയ മഹാരാജാവേ! വലിയ അപരാധംചെയ്ത എനിക്ക് തന്നിരിക്കുന്ന ഈ ശിക്ഷ വാസ്തവത്തിൽ എനിക്ക് അനുഗ്രഹമായിട്ടാണ് തീർന്നിട്ടുള്ളതു്. എന്തുകൊണ്ടെന്നാൽ, ദുർജ്ജനങ്ങളുടെ സഹവാസത്തിൽനിന്ന് ഇതു് എന്നെ രക്ഷിക്കുന്നുണ്ടല്ലോ.

ശ്ലോ. 3. അങ്ങയെപ്പോലെയുള്ള ഒരു പ്രഭു ഈ ഭൂമിയിൽ ദുർല്ലഭനാണ്; അങ്ങനെയുള്ള അവിടത്തോടുപോലും കുററംചെയ്ത ഞാൻ ഏററവും നിന്ദ്യനത്രേ.

ശ്ലോ. 4. കുററംചെയ്തവനായിരുന്നിട്ടും എന്നെ അവിടുന്നു രക്ഷിച്ചുപോരുന്നതു് അത്ഭുതംതന്നെ; ഇങ്ങനെയുള്ള ക്ഷമ ഇതുവരെ ആർക്കും ഉണ്ടായിട്ടില്ല; ഇനി ഉണ്ടാവുകയുമില്ല.

ശ്ലോ. 5. അല്ലയോ തിരുവിതാംകൂർമഹാരാജാവേ! ഞാൻ ഇനി മേലിലും അവിടുത്തേയ്ക്ക് ഒരു വിരോധവും ചെയ്കയില്ല. എൻ്റെ പ്രാണനെ ഉപേക്ഷിച്ചുപോലും ഞാൻ അവിടത്തെ ഹിതകാരിയായി ഇരുന്നുകൊള്ളാം.

പുറം 209. ശ്ലോ. 1. കള്ളാരെ കൈവെടിയുന്നവനും ഗുണവാന്മാരായ മന്ത്രിമാരെ ദ്രോഹിക്കുന്നവനും ദുര്യുക്തികളെ പ്രയോഗിക്കുന്നവനും ദുഷ്ടന്മാരുമായി സഹവസിക്കുന്നവനും ബന്ധുക്കളെ അകററിനിറുത്തുന്നവനും അന്യായമായ വഴിക്ക് പണം നശിപ്പിക്കുന്നവനും സജ്ജനങ്ങളുടെ മനസ്സ് വേദനിപ്പിക്കുന്നവനുമായ ആ രാജാവിനെ വേഗം സംഹരിക്കുക. അല്ലയോ യമരാജാവേ! അതിനുവേണ്ടി ഞാനിതാ നമസ്കരിക്കുന്നു.

ശ്ലോ. 2. സൗന്ദര്യവതിയും പുത്രഹിതം അനുവർത്തിക്കുന്നതിനു സന്നദ്ധയുമായ ഭാര്യയെക്കൊണ്ടു തൃപ്തിപ്പെടാതെ, അഗമ്യകളായ സ്ത്രീകളെ പ്രാപിച്ചു കള്ളനെയെന്നപോലെ ജീവിക്കുന്നവനും സ്വന്തം സുഖമെല്ലാം ഉപേക്ഷിച്ചിട്ടുകൂടി തന്നെ ആരാധിക്കുന്ന ആശ്രിതന്മാരെ

ദ്രോഹിക്കുന്നവനും പാപിഷ്ഠനും ക്രൂരനുമായ ഈ രാജാവിനെ വേഗത്തിൽ സംഹരിക്കേണമേ! അല്ലയോ യമരാജാവേ! ഇതാ ഞാൻ നമസ്കരിക്കുന്നു.

പുറം 211. ശ്ലോ. 1. തിരുവിതാംകൂർ രാജവംശത്തിന്ന് അലങ്കാരഭൂതനും ശ്രീപത്മനാഭസ്വാമിയുടെ കാലടികളെ ധ്യാനിക്കുന്നവനുമായ വിശാഖംതിരുനാൾ രാമവർമ്മമഹാരാജാവ് സർവ്വോൽകർഷേണ വർത്തിക്കുന്നു.

ശ്ലോ. 2. ഐശ്വര്യസമ്പന്നനായ തന്റെ വംശം സന്താനവിഷയത്തിൽ ദരിദ്രമാണെന്നുകണ്ട് മഹാരാജാവിന്റെ സഹോദരൻ പത്മനാഭസ്വാമിയെ ശരണംപ്രാപിച്ചു.

ശ്ലോ. 3. കേരളത്തിലുള്ള പരപ്പനാട്ടു രാജവംശത്തിൽ ജനിച്ചവനും ശ്രീവഞ്ചിരാജ്ഞീപതിയുമായ കേരളവർമ്മ, തിരുവിതാംകൂർ മഹാരാജാവിന്റെ കുടുംബചരിത്രത്തെ ചുരുക്കി പ്രസ്താവിച്ചുകൊണ്ടെഴുതിയ വിശാഖവിജയം കാവ്യത്തിൽ മൂന്നാമത്തെ സർഗ്ഗം കഴിഞ്ഞു.

പുറം 212. ശ്ലോ. 1. ഐശ്വര്യസമ്പന്നനായ തങ്ങളുടെ സ്വാമി രാജധാനിയിൽ മടങ്ങിയെത്തിയ അവസരത്തിൽ ജനങ്ങളെല്ലാം ഒത്തൊരുമിച്ച്, പല തരത്തിലുള്ള ഘോഷങ്ങളോടുകൂടി അദ്ഭുതത്തോടും സസന്തോഷം ബഹുമാനിച്ചു സ്വീകരിച്ചു.

ശ്ലോ. 2. നാലു കുതിരകൾ പൂട്ടിയ തേരിൽ ഇരുന്നുകൊണ്ട് മഹാരാജാവ് ആനന്ദാധിക്യത്താൽ തുള്ളുന്ന സേവകജനങ്ങളാൽ വന്ദിക്കപ്പെട്ടവനായി ജനങ്ങൾക്ക് സന്തോഷം വർദ്ധിക്കുമാറു പട്ടണത്തിലേക്കു കടന്നു.

ശ്ലോ. 3. കണ്ടപ്പോടെല്ലാം തിന്ന ജനങ്ങൾ ഈ ഭൂമി പുണ്യവാനായ അവിടുന്നുതന്നെ വളരെക്കാലം ഭരിച്ചുകാണുമാറാകട്ടെ എന്ന് രാജാവിനെ ആശീർവദിച്ചു.

പുറം 214.

ശ്ലോ. 1. ജയോത്സവത്തിൻ കൊടിപോലെ മന്ദ-
സ്മിതം കലർന്നും ചെറുതായുയർന്നും
ഭ്രൂഭംഗമാർന്നും വിലസും സതീവൃ-
വക്ത്രങ്ങൾ ഞാനെങ്ങനെ നോക്കിടുന്നു?

ശ്ലോ. 2. ചണ്ഡമുണ്ഡന്മാർ എന്ന അസുരന്മാരെ കൊന്നവളും ചാമുണ്ഡ എന്ന പേരോടുകൂടിയവളും ചിത്സ്വരൂപിണിയുമായ ദേവിക്കു മംഗളം ഭവിക്കട്ടെ.

ശ്ലോ: 3. അസ്തമനപർവ്വതത്തിന്റെ ശിഖരത്തെ അലങ്കരിക്കുന്ന സൂര്യബിംബം, വരുണന്റെ രാജധാനിയുടെ ഗോപുരത്തിന്മേൽ ശോഭിക്കുന്ന സ്വർണ്ണത്താഴികക്കുടംപോലെ ഇരിക്കുന്നു.

പുറം 217. അവിടെ രാജമാർഗ്ഗങ്ങളുടെ അടിയിലുള്ള തുരങ്കങ്ങളിൽക്കൂടി തീവണ്ടികൾ സഞ്ചരിക്കുന്നതു കണ്ടാൽ, വീടുകളുടെ അടുത്തുള്ള ഓവുകളിൽ എലികൾ കളിച്ചുനടക്കയാണോ എന്നു തോന്നും.

പുറം 218. ശ്ലോ. 1. കാട്ടിൽ വേടക്കുട്ടിയുടെ കയ്യിൽനിന്നു പുറപ്പെടുന്ന കരിങ്കൽച്ചില്ലു് ആനക്കൂട്ടത്തെ സംഭ്രമിപ്പിക്കുന്നതുപോലെ, നിസ്സാരമായ ആ വെടിയുണ്ടകൾ ശത്രുസൈന്യത്തെ വളരെ പേടിപ്പിച്ചു.

ശ്ലോ. 2. ആ കപ്പൽക്കച്ചവടക്കാർ നാലുദിക്കിലും പരന്നുകിടക്കുന്ന വെള്ളത്തോടുകൂടിയവയും, ഗംഭീരമായി ശബ്ദിക്കുന്ന കൊടുങ്കാറ്റിന്റെ നർത്തനരംഗങ്ങളും, ഭയങ്കരങ്ങളായ ജലജന്തുക്കളെക്കൊണ്ടു് നിറഞ്ഞവയുമായ മഹാസമുദ്രങ്ങളെ (തരണംചെയ്തു.)

ശ്ലോ. 3. ഇന്ദ്രിയാതീതങ്ങളാമിതുതൊട്ടു സാക്ഷാൽ
നാംതന്നെയല്ലിതിനെ മെനഞ്ഞുവെച്ചിരിക്കയാലേ
സംഘത്തിൽനിന്നതിനെ ഇക്കാലമൊക്കെയെല്ലാം
നേരിട്ടു നാം നലമൊടിന്നു വഹിച്ചിടുന്നു.

ശ്ലോ. 4. അനുഭവാനിതറിയാത്ത ജനങ്ങളെല്ലാം
സത്രമിതിന്നുതൽ, നദിയിൽ നമ്മുടെയും
ആസ്ഥാനമായധികാരിജനങ്ങളുടെയു-
മാന്യതാപനങ്ങളധികം നിറവേറിടേണം.

പുറം 219.

ശ്ലോ. 1. നാനാധികാരങ്ങളോടൊരു നിയമിച്ചൊരാ-
ഭാസ്സാരഭൂമി ജനജാതിമതാദികൾക്കും

ഒട്ടും ഗണിച്ചിടുകയില്ലാതെ നാളുമെന്നു-
മിന്ദ്രപൂജനങ്ങളും വഴിപോലെ കഴിച്ചിടേണം

ശ്ലോ. 2. നിത്യം പ്രസാദകരമാണു ബലം നൃണാം;
തൽപ്രീതിയാണരിയ ഭക്ഷ്യമില്ല വാദം;
ശ്രേഷ്ഠം കൃതജ്ഞതകലർന്നവരിങ്ങു കാട്ടും
നൽപ്രേമമേ പ്രതിഫലം സകലപ്രധാനം.

പുറം 220. ശ്ലോ. 1. ശബ്ദശുദ്ധിയ്ക്കുവേണ്ടി വ്യാകരണമാകുന്ന മഹാസമുദ്രത്തിൽ മുങ്ങാൻ കൊതിക്കുന്നവർക്ക് എളുപ്പത്തിൽ ഇറങ്ങുന്നതിനായി ഒരു കല്പട കെട്ടുകയാണ് ഞാൻ ചെയ്തിട്ടുള്ളത്.

ശ്ലോ. 2. പാണിനിമഹർഷിയെ, വൈയാകരണചക്രവർത്തികളുടെ സിംഹാസനത്തിൽ എഴുന്നള്ളിയിരിക്കുന്ന നിലയിൽ കാണാൻ കൊതിക്കുന്ന കൂട്ടർ പല ഗ്രന്ഥങ്ങളും അവഗാഹനംചെയ്യട്ടെ; എന്നാൽ പർണ്ണശാലയിലുള്ള പുലിത്തോലിലിരുന്ന് ചെറിയചെറിയ സൂത്രങ്ങളെ നിർമ്മിക്കുന്ന (നേരിയ നൂൽനൂല്ക്കുന്ന) നിലയിൽ അദ്ദേഹത്തെ കാണണമെന്നു വിചാരിക്കുന്ന വല്ലവരുമുണ്ടെങ്കിൽ, അവർ ഞാൻ നിർദ്ദേശിക്കുന്ന വഴിയിൽക്കൂടി കടക്കുകയാണ് നല്ലത്.

# S. N. V.-യുടെ 101 നല്ല പുസ്തകങ്ങൾ

## ഡിറക്റ്റീവ്

| | | രൂ. | ണ. |
|---|---|---|---|
| അവിശ്വാസം | ബി. ജി. കുറുപ്പ് | 2 | 0 |
| ഡയറിയിലെ രഹസ്യം | പി. എ. ചേറാം | 1 | 0 |
| പെരുവഴിയിലെ പ്രേതം | ആർ. സി. ശർമ്മ | 3 | 0 |
| മലഞ്ചരിവിലെ ഭൂതം | എം. ഡി. ഹരിശർമ്മ | 1 | 0 |
| സുഷമ | ബി. ജി. കുറുപ്പ് | 1 | 12 |

## നോവൽ

| | | | |
|---|---|---|---|
| അപരാധിനി | ആർ. മാധവക്കുറുപ്പ് | 0 | 4 |
| അംഗുലീയം | എം. ഡി. നാരായണശർമ്മ | 0 | 3 |
| അമ്മായിഅമ്മ | ആർ. മാധവക്കുറുപ്പ് | 0 | 4 |
| അനന്തമോഹിനി | കതിരൂർ രാമകുമാരൻ | 1 | 4 |
| അവളോ വേശ്യ | ബി. ജി. കുറുപ്പ് | 1 | 0 |
| ആനന്ദസാഗരം | സി. മാധവൻപിള്ള | 2 | 8 |
| ഇന്ദിരാംഗിനി | മിസ് ജെ. ആർ. ജോഷ്വാ | 1 | 0 |
| എസ്തേറ | ആർ. മാധവക്കുറുപ്പ് | 2 | 0 |
| കലന്ദ്രി | ബങ്കിംചന്ദ്രചാറ്റർജി | 1 | 12 |
| ഡോക്ടറുടെ കഥ | ചെലാട്ട് പത്മനാഭൻ | 0 | 14 |
| തടിച്ച വേശ്യ | മോപ്പസാങ് | 1 | 0 |
| തുപ്പുകാരി | ജി. പി. നായർ | 0 | 10 |
| പുനർജ്ജന്മം | മിസ് ജെ. ആർ. ജോഷ്വാ | 1 | 8 |
| പുരോഹിതൻ | മോപ്പസാങ് | 0 | 14 |
| പ്രേമമുദ്ര | എൽ. ജി. എസ്. B. A. | 0 | 6 |
| ലണ്ടന്റെ രാജ്ഞി—മൂന്നുഭാഗം | സി. മാധവൻപിള്ള | 7 | 0 |
| വേശ്യയുടെ കഥ | അജ്ഞാസ് | 0 | 8 |
| സന്യാസി—രണ്ടുഭാഗം | മിസ് ജെ. ആർ. ജോഷ്വാ | 5 | 0 |

# ചെറുകഥകൾ

| | | രൂ. | ണ. |
|---|---|---|---|
| അഭിലാഷങ്ങൾ | ജി. പി. നായർ | 0 | 8 |
| അശ്രുധാര | ജി. പത്മനാഭക്കൈമൾ | 1 | 0 |
| ഉടയാത്ത കുടം | പുളിമൂട്ടിൽ | 1 | 0 |
| ഒഴിഞ്ഞ കസേര | എൻ. ഗോവിന്ദൻകുട്ടി | 1 | 0 |
| കഥാകുസുമങ്ങൾ | ആർ. സി. ശർമ്മ | 0 | 8 |
| കല്യാണരാത്രി | മുട്ടത്തുവർക്കി | 1 | 4 |
| ജയിൽപ്പുള്ളി | പി. കെ. വാസുദേവൻനായർ | 1 | 0 |
| ജീവിതത്തിൻറെ വിളക്കുകൾ | എൻ. ഗോവിന്ദൻകുട്ടി | 1 | 0 |
| ജീവിതവല്ലി | എട്ടു കാഥികർ | 1 | 4 |
| ത്രിലോകസുന്ദരി | ബി. ജി. കുറുപ്പ് | 1 | 4 |
| ദീപവും ജ്വാലയും | പുളിമൂട്ടിൽ | 1 | 0 |
| നർത്തകി | എൻ. ഗോവിന്ദൻകുട്ടി | 1 | 4 |
| നാടൻമദാമ | എം. കെ. നായർ | 0 | 12 |
| നീർച്ചുഴി | മാറാപുരം സുകുമാരൻ | 0 | 12 |
| പാവത്തിൻറെ ഭാഗ്യം | ടി. പി. രാമകൃഷ്ണപിള്ള | 1 | 0 |
| പൂമാല | എസ്. കെ. ആർ. കമ്മത്ത് | 1 | 4 |
| പെൺപൊറായ | ടി. കെ. സി. വടുതല | 1 | 4 |
| പ്രണാമം | ചെറിയാൻ ആൻഡ്രൂസ് | 1 | 0 |
| മീനാഞ്ജലി | കമുകറ പീതാംബരി | 1 | 4 |
| ലേഡിടൈപ്പിസ്റ്റ് | പി. കെ. വാസുദേവൻനായർ | 1 | 0 |
| വിനോദശ്ലോകങ്ങൾ | കുട്ടംപേരൂർ നമ്പൂതിരിപ്പാട് | 0 | 8 |
| വെട്ടും തിരുത്തും | വയലാർ രാമവർമ്മ | 1 | 0 |
| സംസാരിക്കുന്ന ഭൂതങ്ങൾ | പി. ജി. പിള്ള | 1 | 0 |
| സായാഹ്നിക | വെട്ടൂർ കെ. സി. തോമസ് | 1 | 0 |

# നാടകം

| | | | |
|---|---|---|---|
| ആശ്രമം | ടി. എ. പത്മനാഭൻ | 1 | 0 |
| കണ്ണുനീരിലെഴുത്ത് | കെ. കെ. എസ്. പുന്നത്തറ | 0 | 8 |
| ഗാന്ധിജയന്തി | എം. രാമകൃഷ്ണപിള്ള | 0 | 14 |
| ദ്വാരിക | മഹാകവി പള്ളത്ത് | 1 | 4 |
| ചെകുത്താൻവക്കീൽ | എസ്. എൻ. നായർ | 0 | 12 |
| ചെപ്പിയുടെ ചികിത്സ | പുളിമൂട്ടിൽ | 1 | 0 |

# നല്ല പുസ്തകങ്ങളിൽ ചിലത്

| | | രൂ. |
|---|---|---|
| നാടകപ്രവേശിക—ശാസ്ത്രം | എം. ഡി. ഹരിശർമ്മ | 3 |
| ടെമെന്റാ മഴ്യ് (രണ്ടുഭാഗം)—നോവൽ | സി. മാധവൻപിള്ള | 4 |
| സന്യാസി (രണ്ടുഭാഗം)— ,, | മിസ്സ് ജോഷ്വാ | 5 |
| അവിശ്വാസം—ഡിറ്റക്ടീവ് | സി. ജി. കുറുപ്പ് | 2 |
| ഷിങ്ങ്റ്റൊ—നോവൽ | ആർ. മാധവക്കുറുപ്പ് | 3 |
| പെരുവഴിയിലെ പ്രേതം—ഡിറ്റക്ടീവ് | ആർ. സി. ശർമ്മ | 3 |
| ഗൂഢഷം— ,, | സി. ജി. കുറുപ്പ് | 1 |
| മലമുകളിലെ ഭൂതം— ,, | എം. ഡി. ഹരിശർമ്മ | 1 |
| പുനർജ്ജന്മം—നോവൽ | മിസ്സ് ജോഷ്വാ | 1 |
| കലസ്ത്രീ— ,, | ബങ്കിംചന്ദ്രചാറ്റർജി | 1 |
| തകർന്ന തറവാട്—നാടകം | പുളിമൂട്ടിൽ | 1 |
| വെട്ടും തിരുത്തും—കഥകൾ | വയലാർ രാമവർമ്മ | 1 |
| പൂമാല— ,, | എസ്. കെ. ആർ. കമ്മത്ത് | 1 |
| ലീലാഞ്ജലി— ,, | കമുകറ ലീലാഭായി | 1 |
| അമരമോഹിനി—നോവൽ | കതിയൂർ രാമകുമാരൻ | 1 |
| ജയിൽപ്പുള്ളി— കഥകൾ | പി. കെ. വാസുദേവൻനായർ | 1 |
| വെൺചെന്നായ്— ,, | ടി. കെ. സി. വടുതല | 1 |
| ത്രിലോകസുന്ദരി— ,, | സി. ജി കുറുപ്പ് | 1 |
| ഉടയാത്ത കുടം— ,, | പുളിമൂട്ടിൽ | 1 |
| സംസാരിക്കുന്ന മൃഗങ്ങൾ—കഥകൾ | പി. ജി. പിള്ള | 1 |
| ചെപ്പിയുടെ ചികിത്സ—ഏകാങ്കങ്ങൾ | പുളിമൂട്ടിൽ | 1 |
| ഒഴിഞ്ഞ കസേര—കഥകൾ | എൻ. ഗോവിന്ദൻകുട്ടി | 1 |
| മഹാകവി പള്ളത്തുസ്മാരകോപഹാരം | | 5 |
| തടിച്ച വേശ്യ—നോവൽ | മോപ്പസാങ് | 1 |
| പുലരി—നാടകം | വി. കെ. പവിത്രൻ | 1 |
| മുരളിക— ,, | മഹാകവി പള്ളത്ത് | 1 |

മറ്റെല്ലാത്തരം പുസ്തകങ്ങളും ഉണ്ട്

ശ്രീനരസിംഹവിലാസം ബുക്ക്ഡിപ്പോ, തുറവൂർ, T. C. S

